# തിങ്കൾ - സന്ധ്യ

## ആരംഭം

പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി.

ആദിമുതൽ എന്നേക്കും. ആമ്മീൻ.

തന്റെ മഹത്ത്വത്താൽ ആകാശവും ഭൂമിയും നിറഞ്ഞിരിക്കുന്ന ബലവാനായ ദൈവംതമ്പുരാൻ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ. ഉയരങ്ങളിൽ ഊശാന.

ദൈവമായ കർത്താവിന്റെ തിരുനാമത്തിൽ വന്നവനും വരുവാനിരിക്കുന്നവനും ആയവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ഉയരങ്ങളിൽ സ്തുതി.

## കൗമാ

മ്ശീഹോ-ദബ്ഹാശേ ഫർക്കാൻ
മെൻ തൂയെ കാബെൽ
തെശ്മെശ്ത്താൻ എസ്റാ-ഹാം അലൈൻ. ✠✠✠

ലൊക്മോർ തെശ്ബുഹത്തൊ, ലാബുക് ഈക്കോറോ
വൽറുഹോ ദ്കുദിശോ സെഗ്ത്തൊ, ഉറുമറോമോ.
വാലൈൻ ഹാത്തോയെ, റഹമെ വഹനോനൊ
നെസ്പാസഹുൻ തറൈഐ ഊറിശ്ലേം ദലഎൽ-

✠✠✠ ഇതു മൂന്നുപ്രാവശ്യം ചൊല്ലി കുമ്പിട്ട് കുരിശുവരയ്ക്കണം

നേലോൻ സ്ലാവോസോൻ ക്ദൊംബിം ദംമ്ശീഹോ.
ശുബഹോ ലൊക് മോറാൻ, ശുബഹോ ലൊക് മോറാൻ.
ശുബഹോ ലൊക് സബറാൻ ല്ഓലം. ബാറെക്മോർ.

അല്ലെങ്കിൽ

ഹാശായാൽ പാപം പോക്കി രക്ഷിച്ച മിശിഹാ
കനിവോടീ കർമ്മം കൈക്കൊൾക ✠✠✠

നാഥാ, തേ സ്തുതി ബഹുമാനം, താതന്നും
മഹിമാ വന്ദനകൾ പരിശുദ്ധാത്മന്നും
ഉണ്ടാകണമേ കൃപയിവരിൽ, പാപികളിൽ
ഉയരേ, യേറുശലേം വാതിൽക്കുള്ളിൽ നിൻ–
സിംഹാസനമണയണമീപ്രാ-ർത്ഥന മിശിഹാ സ്തോത്രം,
കർത്താവേ സ്തോത്രം, കർത്താവേ, നിത്യം
ശരണവുമേ സ്തോത്രം. ബാറെക്മോർ.

സ്വർഗസ്ഥനായ ഞങ്ങളുടെ പിതാവേ, നിന്റെ തിരു നാമം പരിശുദ്ധമാക്കപ്പെടണമേ. നിന്റെ രാജ്യം വരണമേ. നിന്റെ തിരുവിഷ്ടം സ്വർഗത്തിലെപ്പോലെ ഭൂമിയിലും ആകണമേ. ഞങ്ങൾക്കാവശ്യമുള്ള അപ്പം ഇന്നു ഞങ്ങൾക്ക് തരണമേ. ഞങ്ങളുടെ കടക്കാരോട് ഞങ്ങൾ ക്ഷമിച്ചതുപോലെ, ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോട് ക്ഷമിക്കണമേ. പരീക്ഷയിലേക്ക് ഞങ്ങളെ പ്രവേശിപ്പിക്കരുതേ, പിന്നെയൊ ദുഷ്ടനിൽനിന്ന് ഞങ്ങളെ രക്ഷിച്ചുകൊള്ളണമേ. എന്തെന്നാൽ രാജ്യവും ശക്തിയും മഹത്ത്വവും എന്നേക്കും നിനക്കുള്ളതാകുന്നു. ആമ്മീൻ.





## പ്രാരംഭപ്രാർത്ഥന

കർമി : ശുബ്ഹോ ലാബോ ഉലബ്റോ വൽറൂഹോ കാദീശോ.

ജനം : ബലഹീനരും പാപികളുമായ ഞങ്ങളുടെമേൽ അനുഗ്രഹങ്ങളും കരുണയും രണ്ടു ലോകങ്ങളിലും എന്നേക്കും ചൊരിയപ്പെടുമാറാകണമേ.

കർമി : ദൈവമായ കർത്താവേ, ഞങ്ങൾക്കുവേണ്ടിയുള്ള നിന്റെ പീഡാനുഭവത്തിൽ പങ്കുചേരാൻ ഞങ്ങളെ യോഗ്യരാക്കണമേ. നിന്റെ താഴ്മയിൽ ഞങ്ങളെ സദൃശ്യരാക്കണമേ. നിന്റെ കുരിശാരോഹണത്തെ ഞങ്ങൾ പ്രശംസിക്കുന്നവരായിത്തീരുമാറാകണമെ. ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടിയുള്ള നിന്റെ മുറിവുകളാൽ ഞങ്ങൾ സൗഖ്യം പ്രാപിക്കട്ടെ. ജീവിപ്പിക്കുന്ന നിന്റെ മരണത്താൽ, മരണമുള്ളവരായ ഞങ്ങളെ ജീവിപ്പിക്കണമേ. ഞങ്ങളുടെ കർത്താവും എന്നേക്കും ഞങ്ങളുടെ ദൈവവുമേ, ദുഃഖത്തെ ആഹ്ലാദമാക്കുന്ന നിന്റെ പുനരുത്ഥാനത്തിൽ നിന്നോടുകൂടെ സന്തോഷിക്കുവാൻ ഞങ്ങളെ യോഗ്യരാക്കണമേ. (മോറാൻ വാലോഹാൻ ല് ഒൽമീൻ) ആമ്മീൻ.

## മസ്മൂറാ 51

ദൈവമേ, നിന്റെ കൃപയിൻപ്രകാരം എന്നോട് കരുണ ചെയ്യണമേ. നിന്റെ കരുണയുടെ ബഹുത്ത്വപ്രകാരം എന്റെ പാപങ്ങൾ മായിച്ചുകളയണമേ.

എന്റെ അന്യായത്തിൽനിന്ന് എന്നെ നന്നായി കഴുകി എന്റെ പാപങ്ങളിൽനിന്ന് എന്നെ വെടിപ്പാക്കണമേ.

എന്തെന്നാൽ എന്റെ അതിക്രമങ്ങൾ ഞാൻ അറിയുന്നു. എന്റെ പാപങ്ങൾ എപ്പോഴും എന്റെ നേരേ ഇരിക്കുന്നു.

നിനക്കെതിരായിത്തന്നെ ഞാൻ പാപം ചെയ്തു. നിന്റെ തിരുമുമ്പിൽ തിന്മകൾ ഞാൻ ചെയ്തു. അത് നിന്റെ വചനത്തിൽ നീ നീതീകരിക്കപ്പെടുകയും നിന്റെ ന്യായവിധികളിൽ നീ ജയിക്കുകയും ചെയ്യുവാനായിട്ടു തന്നെ.

എന്തെന്നാൽ അന്യായത്തിൽ ഞാൻ ഉത്ഭവിച്ചു. പാപങ്ങളിൽ എന്റെ മാതാവ് എന്നെ ഗർഭം ധരിക്കുകയും ചെയ്തു.

എന്നാൽ നീതിയിൽ നീ ഇഷ്ടപ്പെട്ടു. നിന്റെ ജ്ഞാനത്തിന്റെ രഹസ്യങ്ങൾ എന്നെ നീ അറിയിച്ചു.

സോപ്പാകൊണ്ട് എന്റെമേൽ നീ തളിക്കണമേ. ഞാൻ വെടിപ്പാക്കപ്പെടും അതിനാൽ എന്നെ നീ വെൺമയാക്കണമേ. ഉറച്ച മഞ്ഞിനെക്കാൾ ഞാൻ വെണ്മയാകും.

നിന്റെ ആനന്ദവും സന്തോഷവും കൊണ്ട് എന്നെ തൃപ്തിയാക്കണമേ. ക്ഷീണതയുള്ള എന്റെ അസ്ഥികൾ സന്തോഷിക്കും.

എന്റെ പാപങ്ങളിൽനിന്ന് നിന്റെ തിരുമുഖം തിരിച്ച് എന്റെ അതിക്രമങ്ങൾ ഒക്കെയും മായിച്ചുകളയണമേ.

ദൈവമേ, ഒരു വെടിപ്പുള്ള ഹൃദയം എന്നിൽ സൃഷ്ടിക്കണമേ. സ്ഥിരതയുള്ള നിന്റെ ആത്മാവിനെ എന്റെ ഉള്ളിൽ പുതുതാക്കണമേ.

നിന്റെ തിരുമുമ്പിൽനിന്ന് എന്നെ തള്ളിക്കളയരുതേ.





നിന്റെ പരിശുദ്ധാത്മാവിനെ എന്നിൽനിന്ന് എടുക്കുകയുമരുതേ.

എന്നാലോ, നിന്റെ ആനന്ദവും രക്ഷയും എനിക്ക് തിരിച്ചുതരണമേ. മഹത്ത്വമുള്ള നിന്റെ ആത്മാവ് എന്നെ താങ്ങുമാറാകണമേ.

അപ്പോൾ ഞാൻ അതിക്രമക്കാരെ നിന്റെ വഴി പഠിപ്പിക്കും. പാപികൾ നിങ്കലേക്കു തിരിയുകയും ചെയ്യും.

എന്റെ ദൈവമേ, എന്റെ രക്ഷയുടെ ദൈവമേ, രക്തത്തിൽനിന്ന് എന്നെ രക്ഷിക്കണമേ. എന്റെ നാവ് നിന്റെ നീതിയെ സ്തുതിക്കും.

കർത്താവേ, എന്റെ അധരങ്ങൾ എനിക്ക് തുറക്കണമേ. എന്റെ വായ് നിന്റെ സ്തുതികൾ പാടും.

എന്തെന്നാൽ ബലികളിൽ നീ ഇഷ്ടപ്പെട്ടില്ല. ഹോമബലികളിൽ നീ രമ്യപ്പെട്ടുമില്ല.

ദൈവത്തിന്റെ ബലികൾ താഴ്മയുള്ള ആത്മാവാകുന്നു. ദൈവം നുറുങ്ങിയ ഹൃദയം നിരസിക്കുന്നില്ല.

നിന്റെ ഇഷ്ടത്താൽ സെഹിയോനോട് നന്മ ചെയ്യണമേ. ഊർശ്ലേമിന്റെ മതിലുകൾ പണിയണമേ.

അപ്പോൾ ബലികളിലും ഹോമബലികളിലും നീ ഇഷ്ടപ്പെടും. അപ്പോൾ നിന്റെ ബലിപീഠത്തിൻമേൽ കാളകൾ ബലിയായി കരേറും.

ദൈവമേ, സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്മോർ.

കർമി : ശുബ്ഹോ...

ജനം : മെൻഓലം...

## എനിയോനോ 1

(ദ്ഹൗ ദഹവോ ബുകറോ.../ ഞങ്ങൾക്കായ് മാനവ ജഡമാർന്ന.../
പീഡകളെ മാനുഷ ജഡമാർന്ന... എന്ന രീതി)

തിരുമനസാൽ കഷ്ടതയേൽക്കാനായ് വ-ന്ന്
സ്ലീ-ബായാലുലകം വീണ്ടൊരു
ദേവാ, ദയചെയ്തീടണമേ.

ദൃഷ്ടാന്തം ഉപമ, സാദൃശ്യം ഇ-വയെ
തന്നിൽ നിറവേറ്റാൻ വന്ന
ദേവാ ദയചെയ്തീടണമേ.

ശിഷ്യന്മാർ യേറുശലേം പുരിയിൽ ത-ന്റെ
ഹാശാ കാണും എന്നോതിയ
ദേവാ ദയചെയ്തീടണമേ.

സകലത്തിൻ ഉടയോനായ് വാഴ്കെ, സ്വ-യമേ
മാനവനായ്ത്തീർന്നൊരു
ദേവാ ദയചെയ്തീടണമേ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

പുണ്യം നൽ-കും തൻ ബലിയാൽ ലോ-കം
താതനുമായ് രഞ്ജിപ്പിച്ചൊരു
ദേവാ ദയചെയ്തീടണമേ.

കുറിയേലായിസോൻ.

## മസ്മൂറാകൾ 141,142,119,117

കർത്താവേ, നിന്നെ ഞാൻ വിളിച്ചു. എന്നോട് നീ ഉത്തരമരുളി, എന്റെ വചനങ്ങൾ സൂക്ഷിച്ചുകേൾക്കണമേ.





എന്റെ പ്രാർത്ഥന നിന്റെ മുമ്പാകെ ധൂപംപോലെയും എന്റെ കൈകളുടെ കാഴ്ച സന്ധ്യാബലിപോലെയും കൈക്കൊള്ളണമേ.

എന്റെ ഹൃദയം ദുഷ്ക്കാര്യത്തിന് ചായുകയും ഞാൻ അന്യായമായി പ്രവർത്തിക്കുകയും ചെയ്യാതിരിക്കുവാൻ എന്റെ വായ്ക്ക് കാവൽക്കാരനെയും എന്റെ അധരങ്ങൾക്ക് സൂക്ഷിപ്പുകാരനെയും നിയമിക്കണമേ.

ദുഷ്ടന്മാരോടുകൂടെ ഞാൻ അപ്പം ഭക്ഷിക്കുമാറാകരുതേ. നീതിമാൻ എന്നെ പഠിപ്പിക്കുകയും ശാസിക്കുകയും ചെയ്യട്ടെ.

ദുഷ്ടന്മാരുടെ എണ്ണകൊണ്ട് എന്റെ ശിരസിനെ അഭിഷേകം ചെയ്യരുതേ. എന്തെന്നാൽ എന്റെ പ്രാർത്ഥന അവരുടെ ദുഷ്ടതയ്ക്ക് എതിരായിട്ടാകുന്നു.

അവരുടെ ന്യായാധിപന്മാർ പാറയാൽ തടയപ്പെട്ടു. ഇമ്പമുള്ള എന്റെ വചനങ്ങൾ അവർ കേട്ടു.

ഭൂമിയെ പിളർക്കുന്ന കൊഴുപോലെ പാതാളത്തിന്റെ വായ്ക്കരികെ അവരുടെ അസ്ഥികൾ ചിതറപ്പെട്ടിരിക്കുന്നു.

കർത്താവേ, ഞാൻ എന്റെ കണ്ണുകൾ നിന്റെ അടുക്കലേക്കുയർത്തി നിന്നിൽ ശരണപ്പെട്ടിരിക്കുന്നു. എന്റെ ആത്മാവിനെ തള്ളിക്കളയരുതേ.

എനിക്കായി കെണികൾ മറച്ചുവച്ചിട്ടുള്ള പ്രശംസകരുടെ കൈയിൽനിന്ന് എന്നെ കാത്തുകൊള്ളണമേ.

ഞാൻ കടന്നുപോകുന്നതിനുമുമ്പ് അന്യായക്കാർ ഒരുമിച്ച് തങ്ങളുടെ വലകളിൽ വീഴും.

142. ഞാൻ എന്റെ ശബ്ദമുയർത്തി കർത്താവിനെ

വിളിച്ചു. എന്റെ ശബ്ദമുയർത്തി ഞാൻ കർത്താവിനോട് അപേക്ഷിച്ചു.

അവന്റെ മുമ്പാകെ ഞാൻ എന്റെ സങ്കടം ബോധിപ്പിച്ചു. അവന്റെ മുമ്പാകെ എന്റെ ഞെരുക്കങ്ങൾ ഞാൻ അറിയിക്കുകയും ചെയ്തു.

എന്റെ ആത്മാവ് കുണ്ഠിതപ്പെട്ടപ്പോൾ നീ എന്റെ ഊടുവഴികൾ അറിയുന്നു. ഞാൻ നടക്കുന്ന വഴിയിൽ അവർ എനിക്കായി കെണികൾ മറച്ചുവെച്ചു.

ഞാൻ വലത്തോട്ടു നോക്കി, എന്നെ അറിയുന്നവൻ ഇല്ലെന്ന് ഞാൻ കണ്ടു. സങ്കേതസ്ഥലം എനിക്ക് ഇല്ലാതെയായി. എന്റെ ആത്മാവിനുവേണ്ടി ചോദിക്കുന്നവനും ഇല്ല.

കർത്താവേ, ഞാൻ നിന്നോടു നിലവിളിച്ചു. നീ എന്റെ ആശ്രയവും ജീവനുള്ളവരുടെ ദേശത്ത് എന്റെ ഓഹരിയും ആകുന്നു എന്ന് ഞാൻ പറഞ്ഞു.

എന്റെ അപേക്ഷ സൂക്ഷിച്ചുകേൾക്കണമേ. എന്തെന്നാൽ ഞാൻ ഏറ്റവും താഴ്ത്തപ്പെട്ടിരിക്കുന്നു. എന്നെ പീഡിപ്പിക്കുന്നവരിൽനിന്ന് എന്നെ വിടുവിക്കണമേ. എന്തെന്നാൽ അവർ എന്നേക്കാൾ ബലമുള്ളവരായിരിക്കുന്നു.

ഞാൻ നിന്റെ നാമത്തെ സ്തുതിക്കേണ്ടതിന് എന്റെ ആത്മാവിനെ കാരാഗൃഹത്തിൽനിന്ന് പുറപ്പെടുവിക്കണമേ. നീ എനിക്ക് പ്രതിഫലം തരുമ്പോൾ നിന്റെ നീതിമാന്മാർ എനിക്കായി കാത്തിരിക്കും.





**119:105-112.** നിന്റെ വചനം എന്റെ കാലുകൾക്ക് വിളക്കും എന്റെ ഊടുവഴികൾക്ക് പ്രകാശവുമാകുന്നു.

നിന്റെ നീതിയുള്ള വിധികൾ ആചരിക്കുന്നതിനായി ഞാൻ ആണയിട്ട് നിശ്ചയിച്ചു.

ഞാൻ ഏറ്റവും ക്ഷീണിച്ചിരിക്കുന്നു. കർത്താവേ, നിന്റെ വചനപ്രകാരം എന്നെ ജീവിപ്പിക്കണമേ.

കർത്താവേ, എന്റെ (വായുടെ) വചനങ്ങളിൽ നീ ഇഷ്ടപ്പെട്ട് നിന്റെ വിധികൾ എന്നെ പഠിപ്പിക്കണമേ.

എന്റെ ആത്മാവ് എല്ലായ്പ്പോഴും നിന്റെ കൈകളിൽ ഇരിക്കുന്നു. നിന്റെ വേദപ്രമാണം ഞാൻ മറന്നില്ല.

ദുഷ്ടൻമാർ എനിക്കായി കെണികൾവച്ചു. (എന്നാലും) ഞാൻ നിന്റെ കല്പനകളിൽനിന്ന് തെറ്റിപ്പോയില്ല.

ഞാൻ നിന്റെ സാക്ഷിയെ എന്നേക്കുമായി അവകാശപ്പെടുത്തി. എന്തെന്നാൽ അത് എന്റെ ഹൃദയത്തിന്റെ ആനന്ദം ആകുന്നു.

നിന്റെ കല്പനകൾ എന്നേക്കും സത്യത്തോടെ നിവർത്തിപ്പാനായി ഞാൻ എന്റെ ഹൃദയം തിരിച്ചു

**117.** സകല ജാതികളുമേ, കർത്താവിനെ സ്തുതിപ്പിൻ; സകല ജനങ്ങളുമേ, അവനെ നിങ്ങൾ സ്തുതിപ്പിൻ.

എന്തെന്നാൽ, അവന്റെ കൃപ നമ്മുടെമേൽ ബലപ്പെട്ടിരിക്കുന്നു. അവൻ സത്യമായിട്ട് എന്നേക്കും കർത്താവാകുന്നു.

ദൈവമേ, സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്മോർ.

കർമ്മി : ശുബ്ഹോ...

ജനം : മെൻഓലം...

## എനിയോനോ 2

(ബ്ഹൗ നുഹറോ ഗായോ.../ നാഥാ തവ പീഡയാൽ... എന്ന രീതി)

1. രക്ഷക നിൻ പീ-ഡയാൽ അതിദുഃഖം പൂണ്ടൊരു- സഭ നിന്റെ
   പുനരുത്ഥാനത്തിൽ മോദിക്കും പുണ്യം പ്രാപിക്കും
2. തിരുസഭയേ നി-ന്നെ രക്ഷിപ്പാൻ മിശിഹാ താണിറങ്ങി
   ഗോഗുൽത്തായിൻമേൽ ക്രൂശിതനെ സ്തോത്രം ചെയ്യുക നീ
3. സഭയെപ്രതി പീ-ഡകളേറ്റോനേ യാചന കേൾക്കണമേ
   പീഡകളെയോർത്തു പ്രാർത്ഥിപ്പൂ സഭതൻ മക്കളുമായ്
4. നിന്നെ വധിച്ചീടാൻ ഒരുമ്പെട്ടോർ ശിക്ഷാവിധിയേല്ക്കും
   നിൻ ഹാശായെ വന്ദിപ്പോർ മോക്ഷേ പ്രവേശിക്കും.
5. സ്വർഗമണാളൻതൻ മണവ-റയിൽ അതിഥികളായോരേ!
   തന്നോടായ് ചേർന്ന് മോദിപ്പാൻ ദീപം തെളിയിപ്പിൻ.
   ബാറെക്മോർ.

   ശുബ്ഹോ... മെൻഓലം...

6. ഗോഗുൽത്താമേലേ ക്രൂശിതനായ് നിന്നെ രക്ഷിപ്പാൻ
   താഴ്ന്നോരുന്നതനായ് സ്തുതിപാടൂ, സഭയേ! സുതരൊന്നായ്.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ-സെദറാ

### കോലോ 1

(സൊഹദേ പ്താഹ് ഗാസായ്ക്കൂൻ/ദൈവം സൃഷ്ടിച്ചാദത്തെ... എന്ന രീതി)

ഏതും വിളയും ദേശത്ത്
മുന്തിരിത്തോട്ടം എൻ പ്രിയന്





ചുറ്റും വേലികൾ തീർത്തിട്ട്
കൃഷി ചെയ്തു ഫലം ആശിച്ചു
ഉണ്ടായതു കയ്പൻ മുന്തിരി
പിഴുതു കളഞ്ഞവ ജാതിമദ്ധ്യേ
പകരം സഭയെ വേളി ചെയ്തു
സഭതൻ മക്കളവന്നായി
മഹിമാഗീതം പാടുന്നു. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

നമ്മെ രക്ഷിച്ചോരേ-ക
ജാതൻ തന്നുടെ പീഡകളെ
കാലേ സക്കറിയാ നിബിയ
കണ്ടു പ്രവചനമായ് ചൊല്ലി
നിൻ സ്നേഹിത ഭവനേ നിന്ന്
മുറിവുകളേറ്റു നിൻ കയ്യിൽ
ഞാനീ കാണുവതെന്താണോ?
തൻ വിനയത്താലുലകത്തെ
രക്ഷിച്ചോൻ വന്ദ്യൻ സ്തുത്യൻ.

മൊറിയോ റാഹേം...

## എത്രോ

### കോലോ 2

(ഏനോനോ നുഹറോ ശാറീറോ/അഗ്ന്യാത്മീയന്മാരീറേരും... എന്ന രീതി)

ആദിമുതൽ ഘാതകനാം സാത്താൻ
ഹാബേലേ കൊല ചെയ്യിച്ചു
ഹാബേലോ നീതിജ്ഞൻ, ശുദ്ധൻ
ദൈവപ്രീതിയുമാർജ്ജിച്ചോൻ

കൗശലമേറും സാത്താനോ
വഞ്ചനയാൽ കെണികൾ തീർത്തു
പ്രീശേർ, സപ്രേൻമാർ വീണതിൽ
മിശിഹായുടെ രക്തം വീഴ്ത്താൻ
വൈരികൾ ഗൂഢം ചിന്തിച്ചു. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

ദ്വേഷിച്ചു നിശ്ചിത വധുവെന്നെ
പകരം ഒരുവളെ ഞാനാക്കി
മുന്നേ ചൊന്നതുപോൽ വധുവായ്
കുഞ്ഞാടിനു പകരം ഞാനെൻ
സുതനെ ബലിയായ് അർപ്പിച്ചു
സദ്യയൊരുക്കിയവൾക്കായി
അവളോ അവനെ കൈക്കൊണ്ടു
മക്കൾക്കായ് തനുരക്തങ്ങൾ
പാപം പോക്കാനായേകി.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡാ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. നിൻ ഹാശായെ വർണ്ണിപ്പാനായ്
പരിശുദ്ധാത്മാ ശക്തി തരേണേ
നിൻ കൃപയെന്നിൽ പാഴാകല്ലേ
നിൻ ഹാശായാം വയലിൽ വന്നേൻ
നിന്നുടെ മൃതിതൻ വിളവുകൾ കൊയ്യാൻ.

2. ദൈവാത്മജനെ സ്നേഹിച്ചോർക്കായ്
ഹാശാ ജീവൽ തുറമുഖമല്ലോ





തൻ മൃതികാര്യം വർണ്ണ്യമതല്ല
മന്നൻ തന്റെ ഹാശായാലെ
മോചിതനായി അടിമയുമിപ്പോൾ.

3. ദൈവസ്ഥിതിയിൽ താൻ വന്നെങ്കിൽ
മുമ്പിൽ നില്ക്കാൻ ആരാൽ സാദ്ധ്യം
തനുവിൽ നമുക്കായ് പീഡകളേൽക്കാൻ
മനസാ മരണം കൈക്കൊണ്ടുതാൻ
മനുജർക്കെല്ലാം ജീവൻ നല്കാൻ.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(മിശിഹോ ദേസോ ല്ഹാശോ... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്ക്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക.✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. അർപ്പിതബലിയും തൻ അർപ്പകനും മിശിഹാതന്നെ
മാലിന്യം തെല്ലും തീണ്ടാത്തോരാദ്യ ഫലവും
ബലികൊൾവോനും, ബലിയർപ്പകനും അവനാണല്ലോ
ബലികൾ തന്നുടയോനതുപോലെ ഹതനാം അജവും
ബലിയേതും വാങ്ങും ആചാര്യശ്രേഷ്ഠനുമല്ലോ.✠
സർവ്വേശാ...

2. മോചനമേകാൻ സുതനെ അയച്ച താതനു സ്തോത്രം
തൻ രക്തത്താലതുനിറവേറ്റിയ പുത്രൻ വന്ദ്യൻ

എന്നും തൻ സ്തുതി അർപ്പിച്ചീടാൻ കർത്തൃസഭയെ
ചേർത്തുൾക്കൊള്ളാൻ തിരുമനസായ റൂഹാ സ്തുത്യൻ.✠
സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി. ✠
സർവ്വേശാ...

## ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ-ഹാ പീഡനമേൽപ്പാനായ് ഞാൻ വന്നു
വേദനയെന്നെയനിശം നേരിട്ടുഹാലേലുയ്യാ

ശുശ്രൂഷകൻ : ബാറെക്മോർ, നമ്മുടെ മുമ്പാകെ വായിക്കപ്പെടുന്ന കർത്താവേശുമിശിഹായുടെ വിശുദ്ധ ഏവൻഗേലിയോനിലെ ദൈവത്തിന്റെ ജീവനുള്ള വചനങ്ങൾ ആദരവോടും ഭക്തിയോടുംകൂടെ നാം ശ്രദ്ധിച്ചു കേൾക്കണം.

ജനം : ദൈവമായ കർത്താവ് അതിനു ഞങ്ങളെ യോഗ്യരാക്കിത്തീർക്കട്ടെ.

കർമി : ല്മൊറിയോ ശുബ്ഹോ അലൈൻ
വാലൈക്കൂൻ റഹ്മാവ് ല്ഒൽമീൻ.

അല്ലെങ്കിൽ

കർത്താവിനു സ്തുതി. അവന്റെ കൃപ ഞങ്ങളിലും നിങ്ങളിലും എന്നേക്കും ഉണ്ടായിരിക്കട്ടെ.

ജനം : ആമ്മീൻ

കർമി : ഏവൻഗേലിയോൻ കാദീശോ ദ്മെൻ മത്തായി





ശ്ലീഹോ / യൂഹാനോൻശ്ലീഹോ / മർക്കോസ് മ്സബ റോനോ / ലൂക്കോസ് മ്സബറോനോ

അല്ലെങ്കിൽ (മത്തായി ഉഹബ്റാവ്.)

മത്തായിശ്ലീഹാ / യോഹന്നാൻശ്ലീഹാ പ്രസംഗിച്ച/ മർക്കോസ് ഏവൻഗേലീസ്താ/ലൂക്കോസ് ഏവൻ ഗേലീസ്താ അറിയിച്ച വിശുദ്ധ സുവിശേഷത്തിൽ നിന്ന് (വിശുദ്ധ സുവിശേഷങ്ങളിൽ നിന്ന്).

ജനം : കുറിയേലായിസോൻ

വായന : ലൂക്കോസ് 19 : 41 – 20 : 8; മർക്കോസ് 11:15–19

കർമ്മി : ല്മൊറിയോ സെഗ്ത്തോ

അല്ലെങ്കിൽ

കർത്താവിന് ആരാധന ഉണ്ടായിരിക്കട്ടെ

ജനം : കുറിയേലായിസോൻ

## മോറാനേശുമിശിഹാ

മോറാനേശുമിശിഹാ! നിന്റെ കരുണയുടെ വാതിൽ ഞങ്ങളുടെ നേരെ അടയ്ക്കരുതേ.

കർത്താവേ, ഞങ്ങൾ പാപികളാകുന്നു എന്ന് ഞങ്ങൾ ഏറ്റുപറയുന്നു. ഞങ്ങളോട് കരുണയുണ്ടാകണമേ.

കർത്താവേ, നിന്റെ മരണത്താൽ ഞങ്ങളുടെ മരണം മാഞ്ഞുപോകുവാനായി നിന്റെ സ്നേഹം നിന്റെ ഇടത്തിൽ നിന്നു ഞങ്ങളുടെ അടുക്കലേക്ക് നിന്നെ ഇറക്കിക്കൊണ്ടു വന്നു. ഞങ്ങളോടു കരുണ ചെയ്യണമേ. ആമ്മീൻ

## കൗമാ

ഹാശായാൽ പാപം പോക്കി രക്ഷിച്ച മിശിഹാ
കനിവോടീ കർമ്മം കൈക്കൊൾക ✠✠✠

## വിശ്വാസപ്രമാണം

സർവ്വശക്തനായ പിതാവും, ആകാശത്തിന്റെയും ഭൂമിയുടെയും കാണപ്പെടുന്നവയും, കാണപ്പെടാത്തവയുമായ സകലത്തിന്റെയും സ്രഷ്ടാവുമായ സത്യൈകദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു.

ദൈവത്തിന്റെ ഏകപുത്രനും സർവ്വലോകങ്ങൾക്കും മുമ്പ് പിതാവിൽനിന്ന് ജനിച്ചവനും, പ്രകാശത്തിൽ നിന്നുള്ള പ്രകാശവും, സത്യദൈവത്തിൽ നിന്നുള്ള സത്യദൈവവും, ജനിച്ചവനും സൃഷ്ടിയല്ലാത്തവനും, സാരാംശത്തിൽ പിതാവിനോട് സമത്വമുള്ളവനും, സർവ്വ സൃഷ്ടിക്കും ഹേതുവായവനും, മനുഷ്യരായ ഞങ്ങൾക്കും ഞങ്ങളുടെ രക്ഷയ്ക്കും വേണ്ടി, സ്വർഗ്ഗത്തിൽ നിന്നിറങ്ങി ✠ പരിശുദ്ധ റൂഹായിൽനിന്നും, ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിൽ നിന്നും, ശരീരിയായിത്തീർന്ന് ✠ മനുഷ്യനായി പൊന്തിയോസ് പീലാത്തോസിന്റെ ദിവസങ്ങളിൽ ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ട് ✠ കഷ്ടതയനുഭവിച്ച്, മരിച്ച്, അടക്കപ്പെട്ട് തിരുമനസ്സായ പ്രകാരം മൂന്നാം ദിവസം ഉയിർത്തെഴുന്നേറ്റ്, സ്വർഗ്ഗത്തിലേക്ക് കരേറി, തന്റെ പിതാവിന്റെ വലത്തുഭാഗത്ത് ഇരുന്നവനും, ജീവനുള്ളവരെയും മരിച്ചവരെയും വിധിക്കുവാൻ വലിയ മഹത്വത്തോടെ വീണ്ടും വരുവാനിരിക്കുന്നവനും, തന്റെ





രാജ്യത്തിന് അവസാനമില്ലാത്തവനും, ഏക കർത്താവുമായ യേശുമിശിഹായിലും ഞങ്ങൾ വിശ്വസിക്കുന്നു.

സകലത്തെയും ജീവിപ്പിക്കുന്ന കർത്താവും പിതാവിൽ നിന്നും പുറപ്പെട്ട് പിതാവിനോടും, പുത്രനോടും കൂടെ വന്ദിക്കപ്പെട്ട് സ്തുതിക്കപ്പെടുന്നവനും, നിബിയന്മാരും ശ്ലീഹന്മാരും മുഖാന്തിരം സംസാരിച്ചവനും, ജീവനും, പരിശുദ്ധിയുമുള്ള ഏക റൂഹായിലും, കാതോലികവും, ശ്ലൈഹികവും, ഏകവും, വിശുദ്ധവുമായ സഭയിലും ഞങ്ങൾ വിശ്വസിക്കുന്നു.

പാപമോചനത്തിനുള്ള മാമോദീസാ ഒന്ന് മാത്രമെയുള്ളു എന്നു ഞങ്ങൾ ഏറ്റുപറഞ്ഞ്, മരിച്ചുപോയവരുടെ ഉയിർപ്പിനും, വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനുമായി ഞങ്ങൾ നോക്കിപ്പാർക്കുന്നു. ആമ്മീൻ.

ശുശ്രൂഷകൻ : ബാറെക്മോർ, സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## ഹൂത്തോമോ

ആകാശവും ഭൂമിയും സൃഷ്ടിച്ച കർത്താവിനാൽ നിങ്ങളെല്ലാവരും അനുഗ്രഹിക്കപ്പെട്ടവരാകുന്നു. ✠ ആത്മീയമായ ഈ ശുശ്രൂഷയിൽ ഞങ്ങളോടുകൂടെ സംബന്ധിച്ചവരായ നിങ്ങൾ ഓരോരുത്തരേയും ✠ ദൈവമായ കർത്താവ് വാഴ്ത്തി അനുഗ്രഹിക്കുമാറാകട്ടെ. ✠ ദൈവമായ കർത്താവ് നിങ്ങളെയും വിശ്വാസികളായ മരിച്ചുപോയവരെയും ആശ്വസിപ്പിച്ച് പുണ്യപ്പെടുത്തുമാറാകട്ടെ.

(കിഴക്കോട്ടു തിരിഞ്ഞുനിന്നുകൊണ്ട്)

പിതാവും പുത്രനും പരിശുദ്ധ റൂഹായുമായുള്ളോവേ, ബലഹീനമുള്ളതും കുറവുള്ളവയുമായ ഞങ്ങളുടെ

പ്രാർത്ഥനകൾ നിന്റെ ഉന്നത സിംഹാസനത്തിൻ മുമ്പാകെ കേൾക്കപ്പെട്ടവയും അംഗീകരിക്കപ്പെട്ടവയും ആക്കിത്തീർക്കണമേ. (ആബോ വബ്റോ ഉ-റൂഹോകാദീശോ ഹോശോ വബ്കുൽ സ്ബാൻ ല്ഒൽമീൻ)

ജനം : ആമ്മീൻ.

കുറിയേലായിസ്സോൻ, കുറിയേലായിസ്സോൻ, കുറിയേലായിസ്സോൻ. ഞങ്ങളുടെ കർത്താവേ, ഞങ്ങളോട് കരുണചെയ്യണമേ. ഞങ്ങളുടെ കർത്താവേ, കൃപയുണ്ടായി ഞങ്ങളോട് കരുണ ചെയ്യണമേ. ഞങ്ങളുടെ കർത്താവേ, ഉത്തരമരുളിച്ചെയ്തു ഞങ്ങളോട് കരുണ ചെയ്യണമേ. ഞങ്ങളുടെ കർത്താവേ, നിനക്ക് സ്തുതി. ഞങ്ങളുടെ കർത്താവേ നിനക്ക് സ്തുതി. ഞങ്ങളുടെ ശരണവുമേ, എന്നേക്കും നിനക്ക് സ്തുതി. ബാറെക്മോർ.

❖



# തിങ്കൾ - സൂത്താറാ

## കൗമാ

ഹാശായാൽ പാപം പോക്കി രക്ഷിച്ച മിശിഹാ
കനിവോടീ കർമ്മം കൈക്കൊൾക ✠✠✠

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്

ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

## കോലോ

(കൂക്കോയോ നാലാം രാഗം/ ഒമറിൻ സോബേ.../ ബാലകരോടായ്... എന്ന രീതി)

നല്ലോരുമണ്ണിൽ അബ്രഹാം ഒരു മുന്തിരി നട്ടു
അതിനെ വളർത്തി ഇസഹാക്കും പുത്രൻ യാക്കോബും
നല്ല കനിക്കായ് - ശുദ്ധർ, നീതിജ്ഞർ
കാത്തിരുന്നപ്പോൾ - ലഭിച്ചതു കാട്ടുപഴം മാത്രം
അതിനെ പിഴുതെടുത്തെറിഞ്ഞല്ലോ ജനതകൾ തന്നിടയിൽ
വംശം തലമുറകൾക്കെല്ലാം പരിഹാസ വിഷയവുമായ്
ഹാലേലുയ്യാ, നിന്ദാപാത്രവുമായ്ത്തീർന്നു. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

സത്യദ്വേഷികൾ മൂഢന്മാർ ലോകരക്ഷകനെ
കൊല്ലാനായി പകയോടെ ആലോചന ചെയ്തു.

അവനാകട്ടെ - അവരുടെ വേദനകൾ നീക്കി
അതുപോൽ മരുവിൽ - അപ്പം അവർക്കായി നല്കി.
പ്രതിഫലമായവനെ കൊല്ലാനാലോചന ചെയ്തു
ജനതകൾ തന്നുടെ ഇടയിലവൻ അവരെ ചിതറിച്ചു
ഹാലേലുയ്യാ, സുതനെ അയച്ചോൻ താതൻ സ്തുത്യൻ.

മൊറിയോ റാഹേം...

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡാ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. തൃക്കൈയാലെ നീ നിർമ്മിച്ച
പൊടിമണ്ണായ കേവല മർത്ത്യൻ
വിശ്വപ്രകൃതിക്കുടയോൻ നിന്നെ
പരിഹാസം ചെയ്‌വതു കണ്ടപ്പോൾ
വാനവദൂതർ സംഭ്രമമാർന്നു.

2. മരണാതീതാ നിൻ മരണത്താൽ
സൃഷ്ടികളെല്ലാം ജീവിക്കുന്നു
പീഡകൾ മരണം ഇവയ്ക്കായ് വന്നു
പറുദീസായിൽ ചെയ്തൊരു പാപ-
ക്കടമെല്ലാം നിൻ രുധിരാൽ നീക്കി.

3. സത്യതാതൻ വന്ദ്യൻ സ്തുത്യൻ
വത്സല പുത്രൻ ശ്രേഷ്ഠൻ, ധന്യൻ
മകുടമണിഞ്ഞ റൂഹാ സ്തുത്യൻ
മനസാ ഹാശാ ഏറ്റു നമ്മെ
ദൈവിക ശക്ത്യാ സംരക്ഷിപ്പൂ.





നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ... എന്ന രീതി)

കർത്താവേ കൃപചെയ്യണമേ,
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. സ്വയമേ ദൈവസുതൻ വന്നു,
സഹവർത്തിച്ചു ശിഷ്യരുമായ്
പാപികളെപ്രതി ബലിയായി,
ജീവനെഴും രുധിരം ചിന്തി
അദൃശ്യേ വാഴും താതനുമായ്
അവരെയനുരഞ്ജിപ്പിച്ചു. ✠ സർവ്വേശാ...

2. ബലിയായ് കഷ്ടതയേറ്റോനേ,
സ്തുത്യൻ നാഥാ ദൈവസുതാ
ഞങ്ങൾ രക്ഷയ്ക്കായ് നിന്നെ
ഏറ്റിയ താതന്നും സ്തോത്രം
വന്ദനമതുപോൽ എന്നേയ്ക്കും
ജീവൻ നല്കും റൂഹായ്ക്കും
സ്തുതിയും സ്തോത്രവുമർപ്പിക്കും
അടിയാരിൽ കൃപ തോന്നേണമേ. ✠ സർവ്വേശാ...

കർത്താവേ കൃപ ചെയ്യണമേ... ✠ സർവ്വേശാ...

കുറിയേ... കുറിയേ... കുറിയേ...

## മസ്മൂറാകൾ 91, 121

അത്യുന്നതന്റെ മറയിൽ ഇരിക്കുന്നവൻ ദൈവത്തിന്റെ നിഴലിൽ മഹത്ത്വപ്പെടുന്നു.

ഞാൻ ആശ്രയിച്ചിരിക്കുന്ന ദൈവം എന്റെ ശരണവും സങ്കേതസ്ഥലവുമെന്ന് കർത്താവിനെക്കുറിച്ചു നീ പറയുക.

എന്തെന്നാൽ, അവൻ വിരുദ്ധതയുടെ കെണിയിൽ നിന്നും വ്യർത്ഥസംസാരത്തിൽനിന്നും നിന്നെ രക്ഷിക്കും.

അവൻ തന്റെ തൂവലുകൾകൊണ്ട് നിന്നെ രക്ഷിക്കും. അവന്റെ ചിറകുകളുടെ കീഴിൽ നീ മറയ്ക്കപ്പെടും. അവന്റെ സത്യം നിന്റെ ചുറ്റും ആയുധമായിരിക്കും.

നീ രാത്രിയിലെ ഭയത്തെയും പകൽ പറക്കുന്ന അസ്ത്രത്തെയും ഇരുട്ടിൽ സഞ്ചരിക്കുന്ന വചനത്തെയും മദ്ധ്യാഹ്നത്തിൽ വീശുന്ന കൊടുംകാറ്റിനെയും ഭയപ്പെടുകയില്ല.

നിന്റെ ഭാഗത്ത് ആയിരങ്ങളും നിന്റെ വലത്തുഭാഗത്ത് പതിനായിരങ്ങളും വീഴും.

എങ്കിലും, അവ നിങ്കലേക്ക് അടുക്കുകയില്ല. എന്നാലോ നിന്റെ കണ്ണുകൾ കൊണ്ട് നീ കാണുക മാത്രം ചെയ്യും. ദുഷ്ടന്മാർക്കുള്ള പ്രതിഫലം നീ കാണും.

എന്തെന്നാൽ, തന്റെ വാസസ്ഥലം ഉയരങ്ങളിൽ ആക്കിയ എന്റെ ശരണമായ കർത്താവ് നീയാകുന്നു.

ദോഷം നിന്നോട് അടുക്കുകയില്ല. ശിക്ഷ നിന്റെ വാസസ്ഥലത്തിന് സമീപിക്കുകയുമില്ല.

എന്തെന്നാൽ, നിന്റെ സകല വഴികളിലും നിന്നെ കാക്കേണ്ടതിന് അവൻ നിന്നെക്കുറിച്ച് തന്റെ മാലാഖമാരോടു കല്പിക്കും.





നിന്റെ കാലിൽ നിനക്ക് ഇടർച്ച ഉണ്ടാകാതിരിക്കുവാൻ തങ്ങളുടെ ഭുജങ്ങളിൽ അവർ നിന്നെ വഹിക്കും.

ഗോർസോ സർപ്പത്തെയും അണലിയെയും നീ ചവിട്ടും. സിംഹത്തെയും പെരുമ്പാമ്പിനെയും നീ മെതിക്കും.

അവൻ എന്നെ അന്വേഷിച്ചതുകൊണ്ട് ഞാൻ അവനെ രക്ഷിക്കും. അവൻ എന്റെ നാമം അറിഞ്ഞതുകൊണ്ട് ഞാൻ അവനെ ബലപ്പെടുത്തും.

അവൻ എന്നെ വിളിക്കും. ഞാൻ അവനോട് ഉത്തരം പറയും. ഞെരുക്കത്തിൽ ഞാൻ അവനോടുകൂടെ ഇരുന്ന് അവനെ ബലപ്പെടുത്തി ബഹുമാനിക്കും.

ദീർഘായുസ്സുകൊണ്ട് ഞാൻ അവനെ തൃപ്തിപ്പെടുത്തി, എന്റെ രക്ഷ അവനെ ഞാൻ കാണിക്കും.

**121** ഞാൻ പർവ്വതത്തിലേക്ക് എന്റെ കണ്ണുകൾ ഉയർത്തും. എന്നെ സഹായിക്കുന്നവൻ എവിടെനിന്നു വരും.

എന്റെ സഹായം ആകാശവും ഭൂമിയും സൃഷ്ടിച്ച കർത്താവിന്റെ സന്നിധിയിൽ നിന്നാകുന്നു.

അവൻ നിന്റെ കാൽ ഇളകുവാൻ സമ്മതിക്കുകയില്ല. നിന്റെ കാവൽക്കാരൻ ഉറക്കം തൂങ്ങുകയുമില്ല.

എന്തെന്നാൽ, ഇസ്രായേലിന്റെ കാവൽക്കാരൻ ഉറക്കം തൂങ്ങുന്നില്ല, ഉറങ്ങുന്നുമില്ല.

നിന്റെ കാവൽക്കാരൻ കർത്താവാകുന്നു. കർത്താവ്, തന്റെ വലത്തുകൈകൊണ്ട് നിനക്ക് നിഴലിടും.

പകൽ സൂര്യനോ രാത്രിയിൽ ചന്ദ്രനോ നിന്നെ ഉപദ്രവിക്കുകയില്ല.

കർത്താവ്, സകല ദോഷങ്ങളിൽനിന്നും നിന്നെ കാത്തുകൊള്ളും. അവൻ നിന്റെ ആത്മാവിനെ കാത്തു കൊള്ളും.

കർത്താവ്, നിന്റെ ഗമനത്തെയും ആഗമനത്തെയും ഇതുമുതൽ എന്നേക്കും കാത്തുകൊള്ളും.

ദൈവമേ, സ്തുതി നിനക്ക് യോഗ്യമാകുന്നു. ബാറെക്മോർ.

ശുബ്ഹോ... ഹാലേ...ഹാലേ...ഹാലേ... മെൻഓലം...

## മാനീസോ

(യോസെബ് സേത്തോറെ ദമറൈമോ... എന്ന രീതി)

1 കർത്താവേ, മറ ചെയ്തീടേണമേ
ഞങ്ങളെ നി-ന്റെ
കൃപയതിനുടെ ചിറകി-ൻ നിഴലിൽ.

2 കേൾപ്പവനഖിലം നീ
ദാസന്മാർ-തൻ
യാചനയെ നീ-
കേൾക്കണമേ കാരു-ണ്യത്താൽ.

3 ശാന്തി നിറഞ്ഞൊരു രാവും നൽ
പുണ്യമെഴുന്നൊരു സന്ധ്യയതും
ഞങ്ങൾ രക്ഷകനാം മിശിഹാ
മഹിമയെഴും രാജാ നൽക.

4 ഞങ്ങൾ കണ്ണുകൾ നിൻ പക്കൽ
നോക്കുന്നു ഋണപാപങ്ങൾ
പോക്കീട്ടിഹ പരലോകത്തിൽ
നിൻകൃപ ഞങ്ങൾക്കേ-കണമേ.

5 നിൻ കൃപ ഞങ്ങളെ മറചെയ്ക
തവകൃപനിൽക്കണമിവർ മുമ്പിൽ





നിൻസ്ലീബാ ദുഷ്ടനിൽനിന്നും
സൈന്യമതീന്നും കാ-ക്കണമേ.

6 ജീവനോടെങ്ങൾ വസിച്ചീ-ടും
നാളുകളൊക്കെയിലും നിന്റെ
വലതുകരം തുണയായ് ഇവർമേൽ
ആവസം ചെയ്തീ-ടണമേ.

7 ഞങ്ങൾ മദ്ധ്യേ നിൻ ശക്തി
വാഴണമേ നിന്നൊടു കേഴും
ആത്മാക്കൾക്കുണ്ടാവണമേ
നിന്നുടെ ശരണം ര-ക്ഷയതും.

8 ജനനീമറിയാമിന്റേയും
ശുദ്ധരുടേയും പ്രാർത്ഥനയാൽ
മോ-ചിച്ചടിയാർമേൽ
നാഥാ നീ കൃപ ചെ-യ്യണമേ.

അല്ലെങ്കിൽ

കർത്താവേ, നിന്റെ കരുണയിൻ ചിറകുകളുടെ നിഴലിൻകീഴിൽ ഞങ്ങളെ മറച്ച് ഞങ്ങളോട് കരുണചെയ്യണമേ.

സകലവും കേൾക്കുന്നവനേ, നിന്റെ കരുണയാൽ നിന്റെ അടിയാരുടെ അപേക്ഷ നീ കേൾക്കണമേ.

മഹത്ത്വമുള്ള രാജാവായി ഞങ്ങളുടെ രക്ഷകനായ മിശിഹാ സമാധാനപൂർണ്ണമായ സന്ധ്യയും പുണ്യമുള്ള രാവും ഞങ്ങൾക്ക് തരണമേ.

ഞങ്ങളുടെ കണ്ണുകൾ നിങ്കലേക്ക് നോക്കിക്കൊണ്ടിരിക്കുന്നു. ഞങ്ങളുടെ കടങ്ങളും പാപങ്ങളും നീ പരിഹ

രിച്ച് ഇഹവും പരവുമായ രണ്ടു ലോകങ്ങളിലും ഞങ്ങളോടു കരുണചെയ്യണമേ.

കർത്താവേ, നിന്റെ കരുണ ഞങ്ങളെ മറച്ച് നിന്റെ കൃപ ഞങ്ങളുടെ മുൻപിൽ നിൽക്കണമേ. നിന്റെ സ്ലീബാ ദുഷ്ടനിൽനിന്നും അവന്റെ സൈന്യങ്ങളിൽനിന്നും ഞങ്ങളെ കാത്തുകൊള്ളണമേ.

ഞങ്ങൾ ജീവനോടിരിക്കുന്ന നാളുകൾ ഒക്കെയും നിന്റെ വലത്തുകൈ ഞങ്ങളുടെമേൽ ആവസിപ്പിക്കണമേ.

നിന്റെ സമാധാനം ഞങ്ങളുടെ ഇടയിൽ വാഴുമാറാകണമേ. നിന്നോട് അപേക്ഷിക്കുന്ന ആത്മാക്കൾക്ക് ശരണവും രക്ഷയും നീ നൽകണമേ.

നിന്നെ പ്രസവിച്ച മറിയാമിന്റെയും നിന്റെ സകല പരിശുദ്ധരുടെയും പ്രാർത്ഥനയാൽ ദൈവമേ, ഞങ്ങളുടെ കടങ്ങൾക്ക് പരിഹാരമുണ്ടാക്കി ഞങ്ങളോട് കരുണചെയ്യണമേ.

### കൗമാ

ഹാശായാൽ പാപം പോക്കി രക്ഷിച്ച മിശിഹാ
കനിവോടീ കർമ്മം കൈക്കൊൾക ✠✠✠

### വിശ്വാസപ്രമാണം

❖



# തിങ്കൾ - രാത്രി

### ആരംഭവും കൗമായും

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീരാത്രൗ ✠✠✠

### പ്രാരംഭപ്രാർത്ഥന

ഉറക്കമില്ലാത്ത ഉണർവ്വുള്ളവനായ കർത്താവേ, നിന്റെ ഉണർവ്വിനെ ഞങ്ങൾ സ്തുതിക്കുവാനായി, പാപമുഴുകലിൽ നിന്ന് ഞങ്ങളുടെ ഉറക്കത്തെ നീ ഉണർത്തണമേ. മരണമില്ലാത്ത ജീവനുള്ളവനേ, നിന്റെ കരുണയെ ഞങ്ങൾ വന്ദിക്കുവാനായി, മരണനാശങ്ങളാകുന്ന ഉറക്കത്തിൽനിന്ന്, ഞങ്ങളുടെ മരണത്തെ നീ ജീവിപ്പിക്കണമേ. പിതാവും പുത്രനും പരിശുദ്ധാത്മാവുമേ, സ്വർഗത്തിലും ഭൂമിയിലും സ്തുതിക്കപ്പെട്ടവനും വാഴ്ത്തപ്പെട്ടവനും നീ ആകകൊണ്ട് നിന്നെ സ്തുതിക്കുന്നവരായ സ്വർഗീയ മാലാഖമാരുടെ മഹത്ത്വമുള്ള വൃന്ദങ്ങളോടൊരുമിച്ച്, വിശുദ്ധിയോടുകൂടെ ഇപ്പോഴും എപ്പോഴും എന്നേയ്ക്കും നിന്നെ സ്തുതിച്ചു വാഴ്ത്തുവാൻ ഞങ്ങളെ യോഗ്യരാക്കണമേ. ആമ്മീൻ.

## മസ്മൂറാകൾ 134,119,117

ബാറെക്മോർ, രാത്രികാലങ്ങളിൽ കർത്താവിന്റെ ഭവനത്തിൽ നില്ക്കുന്ന കർത്താവിന്റെ സകല ദാസന്മാരുമേ, നിങ്ങൾ കർത്താവിനെ വാഴ്ത്തുവിൻ.

നിങ്ങൾ വിശുദ്ധ സ്ഥലത്തേക്ക് നിങ്ങളുടെ കൈകൾ ഉയർത്തി കർത്താവിനെ വാഴ്ത്തുവിൻ.

ആകാശവും ഭൂമിയും സൃഷ്ടിച്ച കർത്താവ് സെഹിയോനിൽ നിന്നും നിന്നെ അനുഗ്രഹിക്കും.

119:169-176. കർത്താവേ, എന്റെ സ്തുതി നിന്റെ മുമ്പാകെ പ്രവേശിക്കട്ടെ. നിന്റെ വചനത്താൽ എന്നെ ജീവിപ്പിക്കണമേ.

എന്റെ അപേക്ഷ നിന്റെ മുമ്പാകെ പ്രവേശിക്കട്ടെ. നിന്റെ വചനത്താൽ എന്നെ രക്ഷിക്കണമേ.

എന്റെ നാവ് നിന്റെ വചനം ഉച്ചരിക്കും. എന്തെന്നാൽ നിന്റെ കല്പനകളെല്ലാം നീതിയോടുകൂടിയവ ആകുന്നു.

നീ നിന്റെ കല്പനകൾ എന്നെ പഠിപ്പിക്കുമ്പോൾ, എന്റെ അധരങ്ങൾ നിന്റെ സ്തുതി ഉച്ചരിക്കും. ഞാൻ നിന്റെ കല്പനകളിൽ ഇഷ്ടപ്പെട്ടതിനാൽ നിന്റെ കൈ എന്നെ സഹായിക്കും.

എന്റെ ആത്മാവ് നിന്റെ രക്ഷയ്ക്കായി കാത്തിരുന്നു. നിന്റെ വേദപ്രമാണം ഞാൻ ധ്യാനിച്ചു.

എന്റെ ആത്മാവ് ജീവിച്ച് നിന്നെ സ്തുതിക്കുകയും നിന്റെ ന്യായവിധി എന്നെ സഹായിക്കുകയും ചെയ്യും.

കാണാതെപോയ ആടിനെപ്പോലെ ഞാൻ തെറ്റിപ്പോയി. നിന്റെ ഭൃത്യനെ അന്വേഷിക്കണമേ! എന്തെന്നാൽ ഞാൻ നിന്റെ കല്പനകൾ മറന്നില്ല.





117. സകല ജാതികളുമേ, കർത്താവിനെ സ്തുതിക്കുവിൻ. സകല ജനങ്ങളുമേ, നിങ്ങൾ അവനെ സ്തുതിക്കുവിൻ.

എന്തെന്നാൽ അവന്റെ കൃപ നമ്മുടെമേൽ ബലപ്പെട്ടിരിക്കുന്നു. അവൻ സത്യമായിട്ട് എന്നേക്കും കർത്താവാകുന്നു.

ദൈവമേ! സ്തുതി നിനക്ക് യോഗ്യമാകുന്നു. ബാറെക്മോർ.

കർമ്മി : ശുബ്ഹോ...

ജനം : മെൻഓലം...

## എനിയോനോ

ആദാമിനെ പറുദീസായിലേക്ക് തിരികെ കൊണ്ടുവരുവാൻ രാജപുത്രൻ കഷ്ടാനുഭവത്തിനു തയ്യാറായി. സകലത്തിന്റെയും ഉടയവനേ, നിനക്കു സ്തുതി.

രോഗികളെ സൗഖ്യമാക്കിയ മിശിഹാരാജാവിനു സ്കീപ്പായും മരണവും വേദശാസ്ത്രികൾ തയ്യാറാക്കി. സകലത്തിന്റെയും ഉടയവനേ, നിനക്കു സ്തുതി.

വരുവിൻ, മിശിഹായുടെ കഷ്ടാനുഭവത്തിൽ നമുക്കെല്ലാവർക്കും കഷ്ടത അനുഭവിക്കാം. നമുക്കുവേണ്ടി കഷ്ടതയനുഭവിച്ച സകലത്തിന്റെയും ഉടയവനേ, നിനക്കു സ്തുതി. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

ശരീരം ധരിച്ച വചനമായ ദൈവമേ, നിന്റെ കഷ്ടാനുഭവത്താൽ ഞങ്ങൾ രക്ഷ പ്രാപിച്ചിരിക്കുന്നു. നിന്റെ ജീവപ്രദമായ രക്തത്താൽ ഞങ്ങൾ വിലയ്ക്കു വാങ്ങപ്പെട്ടിരിക്കുന്നു. സകലത്തിന്റെയും ഉടയവനേ, നിനക്കു സ്തുതി.

## ഒന്നാം കൗമാ

### എക്ബൊ

(ഹോനാവു യറഹോ... / ഞങ്ങൾക്കായ് നീയേറ്റൊരു... എന്ന രീതി)

ജീവപ്രദമാം-നിൻ ഹാശായെ
ഓർക്കും രാത്രൗ-സ്തോത്രം നാഥാ!

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

### പ്രുമിയോൻ - സെദറാ

### കോലോ 1

ഫലപുഷ്ടിയുള്ള സ്ഥലത്തു നട്ട മുന്തിരിത്തോട്ടത്തിൽ തന്റെ പ്രിയൻ വേല ചെയ്യുകയും അതിനു ചുറ്റും വേലികെട്ടുകയും ഭംഗിയുള്ള എല്ലാത്തരം ഫലങ്ങളാലും അതിനെ അലങ്കരിക്കുകയും ചെയ്തു. മാധുര്യമുള്ള മുന്തിരിപ്പഴങ്ങൾക്കു പകരം, കയ്പും, പുളിയുമുള്ളവ അതു പുറപ്പെടുവിച്ചു. തന്മൂലം അവൻ അതിനെ ഉന്മൂലനം ചെയ്തു, നിന്ദയും പരിഹാസവും ആക്കി പകരം മഹത്ത്വഫലങ്ങൾ നല്കുന്ന മുന്തിരിത്തോട്ടം നട്ടുണ്ടാക്കുകയും ചെയ്തു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

പുരോഹിതന്മാരും, വേദശാസ്ത്രികളും, പ്രീശേന്മാരും യേശുതമ്പുരാന്റെ ശ്രേഷ്ഠ സൗന്ദര്യം കണ്ട് അസൂയപ്പെട്ടു. ഹൃദയങ്ങൾ പരിശോധിക്കുന്ന അവനെ ഭൂമിയിൽനിന്ന് നശിപ്പിക്കുവാൻ മാർഗ്ഗം അന്വേഷിച്ച് തീരുമാനമെടുത്തു. അവനെ കൊല്ലുവാൻ വഞ്ചകന്മാർ തക്കം പാർത്തുകൊണ്ടിരുന്നു. മൊറിയോ റാഹേം...





### എത്രോ

### കോലോ 2

വഞ്ചകരായ പുരോഹിതന്മാർ ഒരുമിച്ചുകൂടി കുറ്റമില്ലാത്തവനെ സ്കീപ്പായിൽ കയറ്റുവാൻ അന്യായം ആലോചിച്ചു. കരുണാപൂർവ്വം നമുക്കുവേണ്ടി താഴ്മപ്പെടുകയും, സ്കീപ്പായിൽ കഷ്ടത സഹിക്കുകയും, മാർഗ്ഗഭ്രംശത്തിൽനിന്നും നമ്മെ വീണ്ടെടുക്കുകയും ചെയ്തവനു സ്തുതി. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

അത്ഭുതം പ്രവർത്തിച്ച് ജനങ്ങളെ വഴി തെറ്റിക്കാതിരിക്കുവാൻ യേശു മരിക്കുന്നത് നല്ലതാണെന്ന് ജനത്തിന്റെ പുരോഹിതന്മാർ പറഞ്ഞു. കൈക്കൂലികൊണ്ട് അവന്റെ രക്തം അവർ വാങ്ങി, മരണത്തിനു വിധിച്ച് അവനെ ശിക്ഷിച്ചു. അവരെ നാനാ ഭാഗങ്ങളിലേക്കും ചിതറിച്ചവന് സ്തുതി.

### ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. മുന്തിരിത്തോപ്പിന്റെ അവകാശി വേലക്കാരുടെ അടുത്തേയ്ക്ക് താണിറങ്ങിവന്നു. അവരോടു ഫലം ആവശ്യപ്പെട്ടപ്പോൾ അവർ കാട്ടുഫലങ്ങൾ നല്കി. അവന്റെ സമാധാനം അവർ നിരസിച്ചു. അവന്റെ സ്നേഹം ത്യജിച്ച്, അവനെ അകാരണമായി മരണത്തിനു വിധിച്ചു.

2. വിരുന്നിൽവച്ച് വെള്ളം നല്ല വീഞ്ഞാക്കി മാറ്റി അവൻ അവർക്കു കുടിക്കുവാൻ കൊടുത്തു. അവനു ദാഹിച്ചപ്പോൾ ശപിക്കപ്പെട്ട മുന്തിരിത്തോട്ടമാകുന്ന അശുദ്ധന്മാർ അവനു ചൊറുക്കാ പകരം നല്കി. അവൻ മഴ പെയ്യിച്ചുകൊടുത്തെങ്കിലും അവർ കാട്ടുഫലങ്ങൾ പുറപ്പെടുവിച്ചു.

3. കർത്താവേ, നിനക്കു വിവാഹനിശ്ചയം ചെയ്യപ്പെട്ട, അസൂയാർഹയായ മണവാട്ടി ഈ രാത്രിയിൽ നിനക്കു സ്തുതി പാടട്ടെ. ജീവപ്രദമായ നിന്റെ കഷ്ടാനുഭവത്താൽ തന്റെ കഷ്ടതകൾ നീങ്ങിയതിനാൽ അവൾ നിന്നെയും, നിന്റെ പിതാവിനെയും, പരിശുദ്ധാത്മാവിനെയും മഹത്ത്വപ്പെടുത്തട്ടെ.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(മിശിഹോ ദേസോ ല്ഹാശോ..... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്ക്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക. ✠
ആലോഹൻ റാഹേം അലൈൻ -
മോറാൻ, ബ്റഹമൈക് ഹൂസാലൈൻ.

അല്ലെങ്കിൽ

സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.





1. ദൈവമാണ് മുന്തിരിത്തോട്ടത്തിന്റെ നാഥൻ. സകലവും അവന്റേതാണ്. മനുഷ്യരെ അവൻ ഉപദ്രവങ്ങളിൽനിന്നും സംരക്ഷിക്കുന്നു. ഏശയ്യാ, പ്രിയന്റെ ശ്രേഷ്ഠമുന്തിരിത്തോട്ടത്തെക്കുറിച്ച് നീ കരയുക. അതിൽ നീചമായ വധം നടന്നതിനാൽ അതിന്റെ ഉടയവൻ അതിനെ ഉന്മൂലനം ചെയ്തിരിക്കുന്നു.✠
സർവ്വേശാ...

2. ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി പുത്രനെ അയച്ച പിതാവിനു സ്തുതി. ഞങ്ങളെപ്രതി കഷ്ടാനുഭവത്തിനു വന്ന പുത്രനു വന്ദനം. ലിഖിതങ്ങളെല്ലാം ആരംഭിച്ചു പൂർത്തിയാക്കുന്ന പരിശുദ്ധാത്മാവിന് സ്തോത്രം. ഏക സാരാംശമായിരിക്കുന്ന ത്രിത്വത്തിനു മഹത്വം.✠
സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയിൽ വിസ്മിതരായി.✠
സർവ്വേശാ...

## മദ്റോശോ

**ഊനീസോ :** മിശിഹാതമ്പുരാനേ, നിന്റെ ജീവപ്രദമായ പീഡാനുഭവം ചിത്രീകരിക്കുന്ന ഈ രാത്രിയിൽ നിനക്ക് സ്തുതി.

ഞങ്ങളുടെ രഹസ്യ വ്രണങ്ങളെ സുഖപ്പെടുത്തുവാൻ ഇറങ്ങിവന്ന വൈദ്യൻ ഇവനാകുന്നു. രോഗികൾ അവനെ പിടികൂടി, അവൻ ചെയ്ത സഹായങ്ങൾക്കു പകരം, അവനെ വസ്ത്രാക്ഷേപം ചെയ്യുകയും, പരിഹസിക്കുകയും, കൊല്ലുകയും ചെയ്തു.

കൊലപാതകൻ, കായേനു സദൃശ്യനാണ്. രക്തത്താൽ അവൻ അശുദ്ധനായി. കൊല്ലപ്പെട്ടവൻ മൗനിയായി നില്ക്കുന്നു. എങ്കിലും അവന്റെ രക്തം നിലവിളിക്കുന്നു. സഹോദരഹത്യ ചെയ്തവന്റെ ഹൃദയം മരണംവരെ ദുരിതം അനുഭവിക്കുന്നു.

ഏദനിൽവച്ച് ഭക്ഷണംമൂലം കുറ്റക്കാരനായിത്തീർന്ന്, ഭാഗ്യ പറുദീസാ നഷ്ടപ്പെട്ട മണ്മയനായ ആദാമിനുപകരം, ദുഷ്ടന്മാരിൽനിന്ന് പീഡയേൽക്കാൻ ദൈവപുത്രൻ ഉന്നതത്തിൽനിന്ന് ഇറങ്ങിവന്നു.

തന്റെ സാദൃശ്യം നശിച്ചുപോകാതിരിക്കുവാൻ സ്വയം താഴ്ത്തിയ അത്യുന്നതന് സ്തുതി. കാലത്തികവിൽ മനുഷ്യാവതാരം ചെയ്ത് സ്വന്തം ജീവിതത്താൽ ദൗത്യം പൂർത്തിയാക്കുകയും, പീഡകൾ സഹിക്കുകയും ചെയ്ത അവനെ കല്പിച്ചയച്ചവൻ വാഴ്ത്തപ്പെട്ടവനാകുന്നു.

## ഹൂലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാ കയ്പേറിയതാണവരുടെ മുന്തിരിയിൻ ഫലം
ആ മുന്തിരിക്കുലകൾക്കും കയ്പേറുംഹാലേലുയ്യാ

വായന : മത്താ 21 : 33-46

## രണ്ടാം കൗമാ

### കൗമാ

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീരാത്രൗ ✠✠✠





## എക്ബൊ

(കും പൗലോസ്/റംസാ ദേശത്തിന്നൊരു നയവാൻ... എന്ന രീതി)

സ്തുതി സർവ്വേശാ നീ-ഞങ്ങൾക്കായേറ്റ
കഷ്ടപ്പാടേറ്റം - ധന്യം തന്നെ.
കുറിയേലായിസോൻ, കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ 1

ഇസ്രയേൽ ആകുന്ന മുന്തിരിത്തോട്ടത്തിന്റെ കാവൽക്കാർ, വിശ്വാസം, സത്യം, നീതി എന്നിവ എങ്ങനെ പ്രവർത്തിക്കുന്നു എന്നന്വേഷിക്കുവാൻ, സ്വർഗസ്ഥപിതാവിന്റെ കൂട്ടവകാശിയും ഏകജാതനുമായ ദൈവപുത്രൻ അവരുടെ അടുക്കലേക്ക് ഇറങ്ങിവന്നു. ആ മത്സരികൾ അവനെതിരെ കൂട്ടുകെട്ടുണ്ടാക്കി അവനെ കൊല്ലുവാൻ ആലോചിച്ചു. അവന്റെ നീതിക്കു സ്തുതി. അവൻ അവരെ മുന്തിരിത്തോട്ടത്തിൽനിന്ന് നിഷ്ക്കാസനം ചെയ്ത് അതിൽ ജീവവചനം വിതച്ചു. സ്ലീബായാൽ രക്ഷിക്കപ്പെട്ടിരിക്കുന്ന ജനതകൾ അവനെ ഇതാ വന്ദിക്കുന്നു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

താണിറങ്ങി മനുഷ്യനായിത്തീർന്ന ദൈവപുത്രനു സ്തുതി. നീതി പ്രവർത്തിക്കാതിരുന്ന ഇസ്രയേലാകുന്ന മുന്തിരിത്തോട്ടത്തിനു പകരം തന്റെ ഉപദേശം സ്വീകരിച്ച,

സത്യ മുന്തിരിത്തോട്ടമാകുന്ന വിശ്വാസിനിയായ സഭയെ തിരഞ്ഞെടുത്തു. അതിൽ വൃക്ഷങ്ങൾക്കു പകരം സ്വജാതികളിൽനിന്നും, വിജാതികളിൽനിന്നും ഉള്ളവരെ നടുകയും, വേലക്കാർക്കുപകരം ശ്ലീഹന്മാരെ കാവൽ നിർത്തുകയും ചെയ്തു. അവർ സ്കീപ്പായിൽ മരിച്ച ദൈവപുത്രന്റെ സത്യോപദേശമാകുന്ന ജീവന്റെ മഴയാൽ അതിനെ നനയ്ക്കുന്നു. മൊറിയോ റാഹേം...

## എത്രോ

## കോലോ 2

വിജയത്തിന്റെ ഈ മാസത്തിൽ വഞ്ചകനായ ഫറവോ കർത്താവിനോടു മത്സരിച്ചു. അവൻ സ്വരക്ഷയ്ക്കുവേണ്ടി രഹസ്യമായും പരസ്യമായും തെറ്റു ചെയ്തു. കർത്താവ് തന്റെ മദ്ധ്യസ്ഥനായ മോശവഴി രഹസ്യമായും പരസ്യമായും വിജയവും ശ്രേഷ്ഠതയും പ്രാപിച്ചു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

വിജാതിയരുടെ ഇടയിൽ പ്രകീർത്തിക്കപ്പെട്ട പ്രിയന്റെ സുഭിക്ഷമായ മുന്തിരിത്തോട്ടം വിശ്വാസത്തിന്റെ ഫലങ്ങൾക്കു പകരം കാട്ടുമുന്തിരിങ്ങാ പുറപ്പെടുവിച്ചു. അങ്ങനെ ക്രൂശകരുടെ മഹത്ത്വം ഇല്ലാതായി.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്... എന്ന രീതി)

1. ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

2. ദൈവത്തിന്റെ ജീവനുള്ള കുഞ്ഞാട് തന്റെ ആട്ടിൻകൂട്ടത്തിനുവേണ്ടി ബലിയായിത്തീരുവാൻ ഉന്നതത്തിൽ നിന്നിറങ്ങിവന്ന് മനുഷ്യനായി. അവൻ ദൈവത്തിന്റെ കുഞ്ഞാടാണെന്ന് ഭോഷന്മാർ മനസ്സിലാക്കിയില്ല.

3. നിന്റെ ശ്രേഷ്ഠസ്വരൂപത്തിൽ ആദാമിനെ മണ്ണുകൊണ്ട് മനഞ്ഞതുപോലെ, വളരെക്കാലമായി അവനിൽ നിലനിന്നിരുന്ന കഷ്ടത നീക്കിക്കളയുക യുക്തമായിരുന്നു. അവൻ നിന്നോടൊപ്പം നിന്റെ രാജ്യത്തിൽ ആനന്ദിക്കും.

4. വിഗ്രഹാരാധനയാകുന്ന വനവാസത്തിൽപ്പെട്ട് ദുഷ്ടനിൽനിന്ന് വഞ്ചനയും പരിഹാസവും സഹിച്ച് ബന്ധനസ്ഥയായിരുന്നവളെ അവൻ കണ്ടു. അവൻ കടന്നുചെന്ന് കാവൽക്കാരിൽനിന്ന് അവളെ രക്ഷിക്കുകയും അവൾക്കു സഞ്ചാരസ്വാതന്ത്ര്യം നല്കുകയും ചെയ്തു.

5. നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ... എന്ന രീതി)

1. കർത്താവേ കൃപചെയ്യണമേ
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠

സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

2. വിജ്ഞാനിയായവൻ മനോഹരമായ ദേശത്തിന്റെ അതിർത്തിയിൽ അഴകും മികവുമേറിയ മുന്തിരി

ത്തോട്ടം സ്ഥാപിക്കുകയും അതിൽ പ്രിയങ്കരവും വാത്സല്യമുള്ളതുമായ നടുതല നട്ടുപിടിപ്പിക്കുകയും ചെയ്തു. അത് യഥാർത്ഥ അവകാശിക്ക് കാരുണ്യ പ്രവൃത്തികളാകുന്ന ഫലം നല്കുവാൻ വേണ്ടിയായിരുന്നു. ✠ സർവ്വേശാ...

3. അതിനുള്ളിൽ ദേവാലയമാകുന്ന ബലമുള്ള ഗോപുരം പണിതു. പാപപരിഹാരപ്രദമായ വിശുദ്ധ ബലിപീഠമാകുന്ന ചക്ക് അതിൽ കുഴിച്ചിട്ടു. മുന്തിരിത്തോപ്പിന്റെ യജമാനന്റെ ബഹുമാനാർത്ഥം അതിൽ മൃഗങ്ങൾ ബലി അർപ്പിക്കപ്പെട്ടു.✠ സർവ്വേശാ...

4. കർത്താവേ കൃപ ചെയ്യണമേ... ✠ സർവ്വേശാ...

### മദ്റോശോ

**ഊനീസോ :** സകല സൃഷ്ടികളുടെയും നാഥാ, നിനക്കു സ്തുതി. ഞങ്ങൾക്കുവേണ്ടി നീ സഹിച്ച കഷ്ടാനുഭവം വാഴ്ത്തപ്പെട്ടതാകുന്നു.

നശിച്ചുപോയ ലോകത്തെയും, സ്രഷ്ടാവിനെ മറന്ന സൃഷ്ടിയെയും കണ്ട പിതാവ്, തന്റെ സൃഷ്ടിയുടെ ഭംഗി നഷ്ടപ്പെട്ടുപോകാതിരിക്കുവാൻ ആർദ്രകരുണയാൽ അതിനോടു ദയ കാണിക്കുകയും, തന്റെ അസ്തിത്വത്തിന്റെ കർമ്മശക്തിയായ ഏകജാതനെ കല്പിച്ചയയ്ക്കുകയും ചെയ്തു. തെറ്റുകളിൽനിന്നുണ്ടായ അധഃപതനത്തിൽനിന്ന് ലോകത്തെ രക്ഷിക്കുവാൻ ആ പുത്രൻ ലോകത്തിലേക്കിറങ്ങുകയും, അതിനെ നാശത്തിൽ നിന്ന് സ്വാതന്ത്ര്യപ്പെടുത്തുവാൻ പിതാവിന്റെ മുന്തിരിത്തോട്ടത്തിലേക്ക് അവകാശിയായി വരികയും ചെയ്തു.





അന്ധകാരത്തിന്റെ ലോകത്തിൽ സൂര്യൻ ഉദയം ചെയ്തു. അവൻ തന്റെ ശോഭയാൽ സൃഷ്ടികളെ പ്രകാശിപ്പിക്കുകയും, രശ്മിയാൽ ലോകത്തിൽനിന്ന് അന്ധകാരത്തെ ദൂരീകരിക്കുകയും ചെയ്തു. സൃഷ്ടികളുടെ നാഥൻ ഭൂമിയിൽ സഞ്ചരിച്ചപ്പോൾ തന്റെ പാദബലത്താൽ മുള്ളുകൾ നശിക്കുകയും, അജ്ഞതയാകുന്ന മേഘം നീങ്ങിപ്പോകുകയും ചെയ്തു. അവന്റെ ജ്ഞാനപ്രകാശത്താൽ സൃഷ്ടികൾ ആനന്ദിച്ചു.

അബ്രഹാംസുതയായ യഹൂദസഭയുടെ അടുത്തേയ്ക്ക് അയയ്ക്കപ്പെട്ടവന്റെ പിതൃഭവനത്തിലെ വാഴ്ത്തപ്പെട്ട കാര്യസ്ഥരെ അവൾ കല്ലെറിഞ്ഞുകൊന്നു. ഹോറേബിൽ വിഗ്രഹാരാധനയിൽ വീണുപോയ, അവളുടെ അടുക്കലേയ്ക്ക് വന്ന അവകാശിയെ മരണത്തിനു വിധിക്കുവാൻ അവൾ ആലോചന ചെയ്തു. സ്വന്തം നാശത്തിനുവേണ്ടി ദാഹിക്കുന്ന സെഹിയോൻ താണിറങ്ങിവന്ന രാജാവിനെ കൈക്കൊണ്ടില്ല.

പെരുന്നാളിന്റെ അവസാന ദിവസം പെരുന്നാളാഘോഷിക്കുവാനായി ദൈവസുതൻ വന്നു. നല്കപ്പെട്ടതും ലംഘിക്കപ്പെട്ടതുമായ ആദ്യപൂർവ്വിക നിയമം മെസ്രേമിൽ കൊല്ലപ്പെട്ട പെസഹാക്കുഞ്ഞാടിൽ നിവർത്തിയായി. വിടുതലിന്റെ സമയം അടുത്തപ്പോൾ പാപപരിഹാരത്തിന്റെ ബലിയായിത്തീരുവാൻ ദൈവത്തിന്റെ കുഞ്ഞാടായവൻ വന്നു.

അവൻ പുരോഹിതനായിരിക്കുമ്പോൾതന്നെ ബലിയായിത്തീർന്നു. അവൻ കുഞ്ഞാടും, കുഞ്ഞാടിനെ കൈക്കൊള്ളുന്നവനുമാകുന്നു. അവൻ കൊല്ലപ്പെട്ടവനും ജീവപ്രദ

നുമാകുന്നു. അവൻ അർപ്പകനും, ബലികൾ പൂർത്തിയാക്കുന്നവനുമാകുന്നു. മോശ അർപ്പിച്ച കുഞ്ഞാടിന്റെ ബലി പൂർത്തിയാക്കി അവൻ ഇസ്രായേൽക്കാരെ രക്ഷിച്ചു. വളരെക്കാലമായി നിലനിന്നിരുന്ന സാദൃശ്യങ്ങളും ഉപമകളും നീക്കി, പുതിയത് ആരംഭിക്കുകയും, തന്റെ ശരീരത്തിൽ യാഥാർത്ഥമായി അതിനെ കൊണ്ടാടുകയും ചെയ്തു.

മെസ്രേമിൽ കൊല്ലപ്പെട്ട കുഞ്ഞാടാകുന്ന പെസഹാ ഒരുക്കി അവൻ ഭക്ഷിക്കുകയും, മോശയുടെ മാർഗ്ഗം അങ്ങനെ നിറവേറ്റുകയും ചെയ്തു. എന്നാൽ അവനാണ് സത്യകുഞ്ഞാടായ പെസഹാകുഞ്ഞാട്. ബലിയിൽനിന്ന് കുഞ്ഞാടുകളെ സ്വാതന്ത്ര്യപ്പെടുത്തി ലോകത്തിന്റെ പാപം നീക്കിക്കളഞ്ഞ അവൻ സത്യകുഞ്ഞാടിനെ ഭക്ഷിക്കുവാൻ ആഗ്രഹിക്കുകയും അതു ഭക്ഷിച്ച് ന്യായപ്രമാണം നിറവേറ്റുകയും ചെയ്തു.

ദൈവപുത്രന്റെ വധത്തിന്റെ രഹസ്യം ഈജിപ്റ്റിൽ മുമ്പേ രൂപീകരിച്ചിരുന്നു. അവിടെ പെസഹാകുഞ്ഞാടിനാൽ ജനം രക്ഷ പ്രാപിക്കുകയും, സൃഷ്ടിക്കു രക്ഷയുണ്ടാകുകയും ചെയ്തു. അവിടെ കുഞ്ഞാട് എബ്രായജനത്തെ രക്ഷിക്കുകയാണ് ചെയ്തത്. ഏകജാതനായ കുഞ്ഞാടാകുന്ന സ്വർഗ്ഗീയ കടിഞ്ഞൂലിന്റെ വധത്താൽ സൃഷ്ടികൾ രക്ഷ പ്രാപിക്കുകയും, പഴയ മാർഗ്ഗം പൂർത്തീകരിക്കപ്പെടുകയും ചെയ്തു.

കരുണാപൂർവ്വം താണിറങ്ങി സൃഷ്ടികളെ രക്ഷിക്കുവാൻ ദൈവം മനുഷ്യനായിത്തീർന്നു. കൃപാപൂർവ്വം ശരീരം മുറിക്കപ്പെട്ട് അവൻ പീഡകൾ സഹിച്ചു. സ്വയം





ബന്ധിതനായ അവൻ തന്റെ ശരീരത്തിൽ രഹസ്യം ഉൾക്കൊള്ളുകയും, തന്റെ ശോഭയെ മറയ്ക്കുകയും ചെയ്തു. സർവ്വശക്തൻ സ്വയം താഴ്ത്തി ദുഷ്ടനിൽനിന്ന് നിന്ദ സഹിക്കുവാൻ തിരുവുള്ളമായി.

പിതാവിൽനിന്നുദിച്ച പ്രകാശം ഭൂമിയിൽ ശോഭിക്കുകയും തന്റെ കതിരുകൾ വീശുകയും ചെയ്തു. ആ കതിരുകൾ കടന്നുചെന്ന് മാലിന്യം നിർമ്മാർജ്ജനം ചെയ്യുകയും ഭൂമിയിൽ പരിശുദ്ധി വിതറി അതിനെ സ്വാതന്ത്ര്യപ്പെടുത്തുകയും ചെയ്തു. തന്റെ വചനത്താൽ സൗഖ്യം പ്രാപിച്ച കൈ നീട്ടപ്പെട്ടു. ആ കയ്യാൽ കവിളിൽ അടിയേല്ക്കുവാൻ അവൻ സമ്മതിച്ചു. സ്തുതിക്കുവാൻവേണ്ടി നിർമ്മിച്ച വായ് അവന്റെ തിരുമുഖത്ത് തുപ്പി.

അഞ്ചപ്പംകൊണ്ട് ജനക്കൂട്ടത്തെ മരുഭൂമിയിൽ അവൻ തൃപ്തിപ്പെടുത്തുകയും, പരിപോഷിപ്പിക്കുകയും ചെയ്തു. ഭക്ഷിച്ച് തൃപ്തരായവരോ അവനെ കൊല്ലുവാൻ ഗൂഢാലോചന നടത്തി. മോശയ്ക്കും, അഹറോനും പകരംവന്ന ദുഷ്ടരും അസൂയാലുക്കളുമായ കയ്യാപ്പായും, ഹന്നാനും, നിയമനിഷേധികളായ മറ്റു പുരോഹിതന്മാരും, അവൻ മനുഷ്യനിൽനിന്ന് പിശാചുക്കളെ പുറത്താക്കിയപ്പോൾ, ബേൽസബൂബിനെക്കൊണ്ടാണ് പുറത്താക്കുന്നത് എന്നു പറഞ്ഞു.

## ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ-ഹാ കയ്പേറിയതാണവരുടെ മുന്തിരിയിൻ ഫലം
ആ മുന്തിരിക്കുലകൾക്കും കയ്പേറുംഹാലേലുയ്യാ.

വായന : ലൂക്കോ 14 : 12-24

## മൂന്നാം കൗമാ

### കൗമാ

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീരാത്രൗ ✠✠✠

### എക്ബൊ

(ശുബഹോ ലൊക് മോർ / മാനവർ വാനോർ... എന്ന രീതി)

പാരിടവും വാ-നും നാഥാ, നിന്നെ വന്ദി-പ്പൂ സ്തോ-ത്രം
നിൻ വരവാൽ പാ-പികൾ പാപം, വിട്ടതിനാലെ -
സ്തോത്രം തേ.

കുറിയേ... കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

### പ്രുമിയോൻ-സെദറാ

### കോലോ 1

ഏശായ്യാ, നീ വരിക. ദൈവപുത്രന്റെ വധത്തെക്കുറിച്ച് ആത്മാവ് നിനക്ക് വെളിപ്പെടുത്തിയത് എങ്ങനെയെന്ന് പറയുക. അറക്കാൻ കൂട്ടിക്കൊണ്ടുപോകുന്ന കുഞ്ഞാടിനെപ്പോലെ അവർ അവനെ കൂട്ടിക്കൊണ്ടുപോയി. രോമം കത്രിക്കുന്നവന്റെ മുമ്പിൽ പെണ്ണാടുപോലെ അവൻ സംസാരിക്കാതെ മൗനമായിരുന്നു. അവൻ വിനീതനായി സഭയെ ഉയർത്തി. കവിളിൽ അടിയേറ്റ അവൻ അതിന്റെ മക്കളെ സ്വതന്ത്രരാക്കി. തിരുവിലാവിൽ നിന്നൊഴുകിയ രക്തത്താൽ നമ്മെ രക്ഷിച്ചവന് സ്തുതി. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...





നമ്മുടെ രക്ഷയ്ക്കുവേണ്ടി ഉന്നതത്തിലെ നിവാസം വിട്ടിറങ്ങിവന്ന ദൈവത്തിന്റെ ജീവനുള്ള കുഞ്ഞാട്, പിതാവിന്റെ തോട്ടത്തിൽ മഹത്ത്വഫലങ്ങൾ അന്വേഷിച്ചു വന്നു. ദുഷ്ടന്മാരായ വേലക്കാർ അവനെ കണ്ടപ്പോൾ,' 'അവകാശി ഇവനാകുന്നു, വരുവിൻ ഇവനെ കൊന്ന് അവകാശം നമുക്കു സ്വന്തമാക്കാം'' എന്ന് നിരൂപിച്ചു. അവരെ പുറന്തള്ളി സഭയുമായി വിവാഹനിശ്ചയം ചെയ്തവൻ വാഴ്ത്തപ്പെട്ടവനാകുന്നു. മൊറിയോ റാഹേം...

### എത്രോ

### കോലോ 2

രക്തദാഹികളും മൂഢരും, അന്ധരുമായ ജനം നല്ല വൈദ്യൻ വന്നപ്പോൾ അവനെ കൊല്ലുവാനാലോചിച്ചു.
ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

അശുദ്ധരായ ആചാര്യന്മാരും തിന്മയെ സ്നേഹിച്ച സപ്രേന്മാരും ആദാമിന് ജീവശ്വാസം നല്കിയവനെ കൊല്ലുവാൻ ആലോചിച്ചു.

### ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. ഹവ്വായ്ക്ക് ശാപമോക്ഷം കൊടുക്കുവാൻ സൃഷ്ടിയുടെ ഉടയവൻ സ്വസ്ഥാനത്തുനിന്ന് കരുണാപൂർവ്വം

ഇറങ്ങിവന്നു. അവൻ നമ്മുടെ ശരീരം സ്വീകരിക്കുകയും, അടിമത്തത്തിൽനിന്ന് നമ്മെ സ്വാതന്ത്ര്യപ്പെടുത്തുവാൻ ആണികളും കുന്തവും ചെകിട്ടത്തടിയും ഏല്ക്കുകയും ചെയ്തു.

2. മരുഭൂമിയിൽവച്ച് അപ്പം നല്കി അവരെ തൃപ്തിപ്പെടുത്തിയെങ്കിലും അവർ അവന്റെ നന്മകൾ നിരസിക്കുകയും, അത്ഭുതങ്ങൾ നിന്ദിക്കുകയും ചെയ്തു. പാചകം ചെയ്യാൻ ആളില്ലാതിരുന്നിട്ടും, അപ്പം നല്കി അവരെ തീറ്റിയെങ്കിലും അവർ ആരവം മുഴക്കി, അവൻ മരണയോഗ്യനെന്ന് അട്ടഹസിക്കുകയും, ദാഹം തീർക്കുവാൻ അവന് ചൊറുക്കാ കൊടുക്കുകയും ചെയ്തു.

3. വിടുവിക്കാൻ ആരുമില്ലാതെ ദീർഘകാലം ബന്ധിതനായിരുന്ന അടിമയെ അവൻ അഴിച്ചുവിട്ടു. പിതാവായ ദൈവം പെസഹായ്ക്ക് കുഞ്ഞാടിന്റെ രക്തത്താൽ അടിമകളെ മോചിപ്പിച്ചു. അതുപോലെ, പുത്രൻ തന്റെ രക്തത്താൽ ദാസനായ മോശയുടെ രഹസ്യങ്ങൾ പൂർത്തീകരിച്ചതിനാൽ അവൻ പിതാവിന് സദൃശ്യനായിത്തീർന്നു.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ





## മാർ യാക്കോബിന്റെ ബോവൂസോ

(മ്ശിഹോ ദേസോ ല്ഹാശോ... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്ക്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക.✠

സർവ്വേശാ കൃപ ചെയ്യേണമേ
നാഥാ ദയ ചെയ്തീടേണമേ.

1. വിരുന്നുഭവനത്തിൽവച്ച് അവൻ വെള്ളം വീഞ്ഞാക്കുകയും അതു പാനം ചെയ്യുകയും ചെയ്തു. എന്നാൽ, മരത്തിൻ മുകളിൽവച്ച് അവർ അവന് ചൊറുക്കായാണ് നല്കിയത്. അവൻ അവർക്ക് സമൃദ്ധിയായി അപ്പം കൊടുത്തു. അവരോ, അവന് കയ്പ്പുനീർ നല്കി. തന്റെ നന്മകളെല്ലാം അനുഭവിച്ചതിനുശേഷം അവർ അവന് തിന്മകളെല്ലാം പകരം നല്കി. ✠ സർവ്വേശാ...

2. നീസാൻമാസത്തിലെ മഴപോലെ അവൻ ഉപദേശം വർഷിച്ചു. എന്നാൽ, അവന്റെ പ്രകാശം അനുഭവിക്കുവാൻ അവർ ഇഷ്ടപ്പെട്ടില്ല. ശപിക്കപ്പെട്ട ഭൂമി മഴ സ്വീകരിച്ചതിനുശേഷം വയലിന്റെ ഉടമസ്ഥന് മുള്ളുകൾ മുളപ്പിച്ചുകൊടുത്തു. ✠ സർവ്വേശാ...

3. തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി.✠
സർവ്വേശാ...

### സൂഗീസോ :കായേൻ - ഹാബേൽ

**ഊനീസോ :** കർത്താവേ, നിനക്കു സ്തുതി. ഭൂമിയും സ്വർഗ്ഗവും അവയിലുള്ളവയും നിന്നെ വന്ദിക്കുന്നു. നിന്റെ

വരവാൽ പാപികളെ പിന്തിരിപ്പിച്ചതിനാൽ നിനക്കു സ്തുതി.

ഹാബേലിന്റെ ചരിത്രം ആശ്ചര്യകരമാണ്. അതു ഞാൻ അത്ഭുതത്തോടെ വിവരിക്കട്ടെ: സഹോദരന്മാർ തമ്മിലുള്ള പോരാട്ടം വർണ്ണിക്കുവാൻ എന്റെ നാവിന് വചനം നല്കണമേ.

പോരാട്ടത്തിന്റെ കാരണമെന്തെന്നും, സഹോദരന്മാർ തമ്മിൽ പോരാടി എങ്ങനെ ആദ്യത്തെ നരഹത്യ നടന്നെന്നും ശ്രോതാക്കളോട് ഞാൻ വിവരിക്കാം:

നീതിമാനായ വിധിയാളന്റെ വിധി നിറവേറ്റാൻ അവർ ക്ലേശപൂർവ്വം ജോലിചെയ്തു. കഠിനാദ്ധ്വാനത്താൽ ഉളവാകുന്ന ഭോജ്യം ഭക്ഷിച്ച് അവർ ഭൂമിയിൽ ജീവിച്ചു.

ആദാം തന്റെ മക്കളെ വിളിച്ച് അടുത്തു നിർത്തിക്കൊണ്ട് പറഞ്ഞു:നിങ്ങളുടെ പ്രയത്നഫലം കൊണ്ടുവന്ന് കർത്താവിനു ബലി അർപ്പിക്കുക.

പിതാവിന്റെ നിർദ്ദേശമനുസരിച്ച് മക്കളിരുവരും യാഗമർപ്പിക്കുവാൻ വേണ്ടി കർത്താവിന്റെ സന്നിധിയിൽ ആദരപൂർവ്വം ചെന്നു.

അവർ കർത്താവിന്റെ സന്നിധിയിൽ കയറിചെന്ന് അവിടെ യാഗം അർപ്പിച്ചു. ഹാബേലിന്റെ ബലി സ്വീകരിക്കപ്പെട്ടു. കായേന്റേത് തിരസ്കരിക്കപ്പെട്ടു.

കായേൻ ഇപ്രകാരം പറഞ്ഞു: കർത്താവ് നിന്റെ ബലി കൈക്കൊള്ളുകയും, എന്റേത് തിരസ്കരിക്കുകയും ചെയ്തു. അതിനാൽ നിന്നെ കൊന്ന് ഞാൻ കർത്താവിനോടു പ്രതികാരം ചെയ്യും.





ആദ്യജാതനായ എന്റെ ബലി കൈക്കൊള്ളുകയായിരുന്നു ന്യായം. എന്നാൽ, നിന്നെ കൈക്കൊള്ളുകയും എന്നെ തിരസ്ക്കരിക്കുകയും ചെയ്തു. നിന്റെ ബലി സ്വീകരിക്കുകയും എന്റേത് നിരസിക്കുകയും ചെയ്തു.

നിന്റെ പ്രിയനിൽനിന്ന് ഞാൻ നിന്നെ അകറ്റും. ഞാനും നീയുംകൂടെ ഇവിടെ ജീവിക്കേണ്ട. നീ ഇല്ലാതായെങ്കിലേ എന്റെ ബലി കർത്താവ് സ്വീകരിക്കുകയുള്ളു.

നിന്റെ കണ്ണീരും വിലാപവും എന്നെ ഇളക്കുകയില്ല. നിന്റെ നെടുവീർപ്പുകൾ എന്നെ സ്വാധീനിക്കുകയുമില്ല. വാസ്തവത്തിൽ നിന്റെ ബലി സ്വീകരിക്കപ്പെട്ടതുമുതൽ നിന്നെ മരിച്ചവനായിട്ടാണ് ഞാൻ കണക്കാക്കുന്നത്.

നിന്റെ മാതാവായ ഹവ്വായ്ക്ക് നീ നഷ്ടപ്രാണനായിത്തീരും. ആദാം നിന്നെ അന്വേഷിക്കും, പക്ഷെ കണ്ടെത്തുകയില്ല. നീ ഇല്ലാതിരുന്നാൽ എങ്ങനെയോ, അതുപോലായിത്തീരും.

ദൈവം പ്രീതിപ്പെട്ട് നിന്റെ ബലി സ്വീകരിച്ചു. തീ ഇറക്കി അതിനെ ദഹിപ്പിച്ചു. നിന്റെ ബലി കൈക്കൊള്ളുകയും, എന്റേത് നിരസിക്കുകയും ചെയ്തു. അതിനാൽ ഞാൻ നിന്നെ കൊല്ലും.

എന്നിൽ ക്രോധം വർദ്ധിക്കുന്നു. ഞാനും എന്റെ ബലിയും നിഷ്ഫലമായിത്തീർന്നല്ലോ. ഇതിന്റെ കാരണം എന്തെന്ന് അറിയിക്കാമെങ്കിൽ ഞാൻ വിട്ടേക്കാം.

ഇല്ലാ. നീ വെളിപ്പെടുത്തിയതുകൊണ്ട് പ്രയോജനം ഒന്നുമില്ല. നിന്റെ വധത്തിനേ അത് ഉതകുകയുള്ളു. കായേൻ അവനെ ദുഃഖവസ്ത്രം ധരിപ്പിക്കുകയും ശരീരം രട്ടുകൊണ്ട് മൂടുകയും ചെയ്തു.

കർത്താവ് നിന്നെ സ്നേഹിക്കുകയും, നിന്റെ ബലി സദയം കൈക്കൊള്ളുകയും, എന്റെ ആരാധനയും ബലിയും നിരസിക്കുകയും ചെയ്തതിനാൽ, ഞാൻ നിന്റെ ബലിയോടൊപ്പം നിന്റെ രക്തവും കലർത്തും.

നിന്റെമേൽ ഞാൻ കൽക്കൂമ്പാരം ഉണ്ടാക്കിവയ്ക്കും. ആരും നിന്റെ രക്തത്തിന് പകരം ചോദിക്കുവാൻ കാണുകയില്ല. കർത്താവിന്റെ മലയിൽനിന്നും മാറിക്കഴിഞ്ഞാൽ ആരും നിന്നെ രക്ഷിക്കുവാൻ കാണുകയില്ല.

എന്നെ എത്ര കഴുകിയാലും നിന്നെ കൊല്ലുവാനുള്ള ചിന്ത എന്നിൽനിന്ന് നീങ്ങിപ്പോകുകയില്ല. നിന്റെ രക്തം കുടിക്കാതെ എന്റെ മനസ് ശാന്തമാകുകയില്ല.

നീ ചതി പ്രയോഗിക്കാതിരുന്നെങ്കിൽ ഞാൻ സ്വീകരിക്കപ്പെടുമായിരുന്നു. എന്നാൽ, എന്നേക്കാൾ ഇളയവനായ നീ, എന്നേക്കാൾ മുമ്പനായിരിക്കുന്നു.

ആദാം നമ്മുടെ ബലിയുടെ കാര്യം ചോദിച്ചാൽ ഞാൻ എന്താണ് ഉത്തരം പറയുക? നീ ജീവിച്ചിരിക്കുകയാണെങ്കിൽ അദ്ദേഹം നിന്നിൽ പ്രീതിപ്പെടുകയും, എന്നോട് കോപിക്കുകയും ചെയ്യും.

എന്നേക്കാൾ ഉയരാൻ ശ്രമിക്കുന്ന മുളയേ, നീ എന്നെ പീഡിപ്പിക്കാതിരിക്കുവാൻവേണ്ടി, മുളയിൽതന്നെ ഞാൻ നിന്നെ നുള്ളിയെടുക്കും.

എന്നെ തിരസ്ക്കരിക്കുകയും എന്നോട് കോപിക്കുകയും എന്റെ ബലികളും, പ്രാർത്ഥനകളും നിരസിക്കുകയും ചെയ്തവൻ, ഞാൻ നിന്നെ കൊന്നാലും ഇതിലധികമൊന്നും എന്നോട് ചെയ്യാനില്ല.





നീ പറയുന്ന ഈ കാര്യം അമ്പിനേക്കാൾ കഠിനമാണ്. എന്നെ നിരസിക്കുകയും, വെറുക്കുകയും ചെയ്തവന്റെ മുമ്പിൽ ഞാൻ പോകണമെന്നാണോ നീ പറയുന്നത്?

നിന്റെ ഈ വാക്കുകൾ അവസാനിപ്പിക്കുക. നിനക്കിനി രക്ഷയ്ക്ക് സാദ്ധ്യതയൊന്നുമില്ല. ദുർഭഗാ, നിന്റെ സമയം അടുത്തു. ഇവിടെ എന്തിനാണ് നില്ക്കുന്നത്?

കുഞ്ഞാടിനെ എന്നതുപോലെ അവൻ അനുജനെ കൊലചെയ്തു. ആ അതിക്രമം കണ്ടപ്പോൾ സ്വർഗ്ഗവും ഭൂമിയും വിലപിച്ചു.

കുന്നുകൾ വിലപിച്ചു. പർവ്വതങ്ങൾ മുറവിളി കൂട്ടി. പ്രകൃതി ഞെട്ടിവിറച്ചു. ഹാബേലിന്റെ നിലവിളികേട്ട് പാറകൾ വിറകൊള്ളുകയും, വിണ്ടകന്നുപോകുകയും ചെയ്തു.

ആദ്യത്തെ മൃതശരീരം കണ്ടപ്പോൾ മൂലപദാർത്ഥങ്ങൾ ഇളകിവശായി. ആദ്യമായി തന്നിൽ രക്തം വീണപ്പോൾ ഭൂമി ഞെട്ടിപ്പോയി.

ഘാതകനോട് നീതിമാനായ ദൈവം ചോദിച്ചു: നീ എന്താണീ ചെയ്തത്? ആദാമും, ഹവ്വയും പ്രതീക്ഷയോടെ കാത്തിരിക്കുന്ന നിന്റെ സഹോദരൻ എവിടെ?

നിന്റെ സഹോദരൻ കണ്ണീരോടെ അപേക്ഷിച്ചിട്ടും നീ അവനെ നിർദ്ദയം കൊന്നു. സ്നേഹഗുണം അല്പംപോലും തീണ്ടിയിട്ടില്ലാത്തവനേ, നീ ഭൂമിയിൽ അലഞ്ഞു നടക്കും.

ഹാബേലിന്റെയും, കായേന്റെയും ബലികൾ വേർതി

രിച്ചു കാണുകയും ഹാബേലിന്റെ ബലിയിൽ സന്തുഷ്ടനാകുകയും കായേന്റേത് നിരസിച്ച് അവനെ നീതിപൂർവ്വം ശിക്ഷിക്കുകയും ചെയ്ത പരമോന്നതനു സ്തുതി.

## ഹൂലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാ കയ്പേറിയതാണവരുടെ മുന്തിരിയിൻ ഫലം
ആ മുന്തിരിക്കുലകൾക്കും കയ്പേറും. ഹാലേലുയ്യാ.

വായന : മത്താ 22 : 1 - 14

✠ ഹാലേലുയ്യാ-ഹാലേലുയ്യാ-ഹാലേലുയ്യാ
ദൈവമേ നിനക്കു സ്തുതി.

✠ ഹാലേലുയ്യാ-ഹാലേലുയ്യാ-ഹാലേലുയ്യാ
ദൈവമേ നിനക്കു സ്തുതി.

✠ ഹാലേലുയ്യാ-ഹാലേലുയ്യാ-ഹാലേലുയ്യാ
ദൈവമേ നിനക്കു സ്തുതി.

കരുണയുള്ള ദൈവമേ, നിന്റെ അനുഗ്രഹങ്ങളാൽ ഞങ്ങളോടു കരുണ ചെയ്യണമേ. കർത്താവേ, കൃപചെയ്ത് ഞങ്ങളെ സഹായിക്കണമേ.

## മസ്മൂറാകൾ 148,149,150

ഉറങ്ങിയവരേ, നിങ്ങൾ ഉണർന്നെഴുന്നേറ്റ് സ്തുതിപ്പിൻ.

ആകാശത്തിൽ നിന്ന് കർത്താവിനെ സ്തുതിപ്പിൻ. ഉന്നതങ്ങളിൽ അവനെ സ്തുതിപ്പിൻ.

അവന്റെ സകല ദൂതന്മാരുമേ, അവനെ സ്തുതിപ്പിൻ. അവന്റെ സകല സൈന്യങ്ങളുമേ, അവനെ സ്തുതിപ്പിൻ.





ആദിത്യചന്ദ്രന്മാരേ, അവനെ സ്തുതിപ്പിൻ. പ്രകാശമുള്ള സകല നക്ഷത്രങ്ങളുമേ അവനെ സ്തുതിപ്പിൻ.

ആകാശങ്ങളുടെ ആകാശങ്ങളും ആകാശങ്ങൾക്കു മീതെയുള്ള വെള്ളങ്ങളുമായുള്ളോവേ, അവനെ സ്തുതിപ്പിൻ.

അവ കർത്താവിന്റെ നാമത്തെ സ്തുതിക്കട്ടെ. എന്തെന്നാൽ അവൻ പറഞ്ഞു, അവ ഉണ്ടായി; അവൻ കല്പിച്ചു. അവ സൃഷ്ടിക്കപ്പെട്ടു.

അവൻ അവയെ എന്നേക്കുമായി സ്ഥിരപ്പെടുത്തി. അവൻ ഒരു നിയമം നിശ്ചയിച്ചു. അത് അഴിയുന്നതുമല്ല.

ഭൂമിയിൽ നിന്നും മഹാസർപ്പങ്ങളും, എല്ലാ ആഴങ്ങളും അഗ്നിയും കല്മഴയും ഉറച്ച വെള്ളവും ഹിമവും അവന്റെ വചനപ്രവൃത്തിയായ കാറ്റും കൊടുങ്കാറ്റുമേ, കർത്താവിനെ സ്തുതിപ്പിൻ.

പർവ്വതങ്ങളും സകല കുന്നുകളും ഫലവൃക്ഷങ്ങളും സകല കാരകിലുകളും, മൃഗങ്ങളും സകല കന്നുകാലികളും ഇഴജന്തുക്കളും പക്ഷികളും പറവകളുമേ കർത്താവിനെ സ്തുതിപ്പിൻ.

ഭൂമിയിലെ രാജാക്കന്മാരും സകല ജാതികളും ഭൂമിയിലെ പ്രഭുക്കന്മാരും സകല ന്യായാധിപരും, ശിശുക്കളും, കന്യകമാരും, വൃദ്ധരും, യുവാക്കളുമേ, കർത്താവിനെ സ്തുതിപ്പിൻ. ഇവർ കർത്താവിന്റെ നാമത്തെ സ്തുതിക്കട്ടെ.

എന്തെന്നാൽ അവന്റെ നാമം മാത്രം വലിയതാകുന്നു. അവന്റെ മഹത്ത്വം ഭൂമിയിലും ആകാശത്തിലും ഉണ്ട്.

അവൻ തന്റെ ജനത്തിന്റെ കൊമ്പിനെയും, തന്റെ സകല നീതിമാന്മാർക്കും തനിക്കടുത്ത ജനമായ ഇസ്രായേൽ പുത്രന്മാർക്കും മഹത്ത്വത്തെയും ഉയർത്തുന്നു.

149. കർത്താവിന് ഒരു പുതിയ പാട്ടും, നീതിമാന്മാരുടെ സഭയിൽ അവന്റെ സ്തുതിയും പാടുവിൻ.

ഇസ്രായേൽ തന്റെ സ്രഷ്ടാവിൽ സന്തോഷിക്കുകയും സെഹിയോന്റെ പുത്രന്മാർ തങ്ങളുടെ രാജാവിൽ ആനന്ദിക്കുകയും ചെയ്യട്ടെ.

അവർ തപ്പുകളാലും ചതുരത്തപ്പുകളാലും, അവന്റെ നാമത്തെ സ്തുതിക്കുകയും വീണകളാൽ അവന് പാടുകയും ചെയ്യട്ടെ.

എന്തെന്നാൽ, കർത്താവ് തന്റെ ജനത്തിൽ ഇഷ്ടപ്പെടുന്നു. അവൻ ദരിദ്രർക്ക് രക്ഷകൊടുക്കുകയും ചെയ്യുന്നു.

നീതിമാന്മാർ ബഹുമാനത്തിൽ ബലപ്പെടും. അവർ തങ്ങളുടെ കട്ടിലുകളിന്മേൽ അവനെ സ്തുതിക്കുകയും തങ്ങളുടെ കണ്ഠങ്ങൾ കൊണ്ട് ദൈവത്തെ പുകഴ്ത്തുകയും ചെയ്യും.

പുറജാതികൾക്ക് പ്രതിക്രിയയും, ജാതികൾക്ക് ശിക്ഷയും ചെയ്‌വാനും. അവരുടെ രാജാക്കന്മാരെ വിലങ്ങുകൾ കൊണ്ടും അവരുടെ പ്രഭുക്കന്മാരെ ഇരുമ്പു ചങ്ങലകൾ കൊണ്ടും ബന്ധിപ്പാനും എഴുതപ്പെട്ടിരിക്കുന്ന ന്യായവിധി അവരുടെമേൽ നടത്തുവാനും, അവന്റെ സകല നീതിമാന്മാർക്കും മഹത്ത്വം ഉണ്ടാകുവാനുമായി, അവരുടെ കൈകളിൽ ഇരുമുന വാൾ ഉണ്ട്.





150. കർത്താവിനെ അവന്റെ ശുദ്ധസ്ഥലത്ത് സ്തുതിപ്പിൻ. അവന്റെ ശക്തിയുടെ ആകാശത്തട്ടിൽ അവനെ സ്തുതിപ്പിൻ.

അവന്റെ വല്ലഭത്വത്തിൽ അവനെ സ്തുതിപ്പിൻ. അവന്റെ ശ്രേഷ്ഠതയുടെ ബഹുത്വത്തിൽ അവനെ സ്തുതിപ്പിൻ.

കൊമ്പിന്റെ ശബ്ദത്താൽ അവനെ സ്തുതിപ്പിൻ. തംബുരുകളാലും വീണകളാലും അവനെ സ്തുതിപ്പിൻ.

തപ്പുകളാലും ചതുരത്തപ്പുകളാലും അവനെ സ്തുതിപ്പിൻ. രസമുള്ള കമ്പികളാൽ അവനെ സ്തുതിപ്പിൻ.

നാദമുള്ള കൈത്താളങ്ങളാൽ അവനെ സ്തുതിപ്പിൻ. ശബ്ദത്താലും ആർപ്പുവിളിയാലും അവനെ സ്തുതിപ്പിൻ. ശ്വാസമുള്ള എല്ലാ ജീവികളും കർത്താവിനെ സ്തുതിക്കട്ടെ.

സകല ജാതികളുമേ, കർത്താവിനെ സ്തുതിപ്പിൻ. സകല ജനങ്ങളുമേ, അവനെ നിങ്ങൾ സ്തുതിപ്പിൻ.

എന്തെന്നാൽ അവന്റെ കൃപ നമ്മുടെമേൽ ബലപ്പെട്ടിരിക്കുന്നു. അവൻ സത്യമായിട്ട് എന്നേക്കും കർത്താവാകുന്നു.

ദൈവമേ, സ്തുതി നിനക്ക് യോഗ്യമാകുന്നു. ബാറെക്മോർ.

കർമ്മി : ശുബ്ഹോ...

ജനം : മെൻഓലം...

ത്രിത്വത്തിന് സ്തുതി, ത്രിത്വത്തിന് സ്തുതി, സ്തുതിക്കപ്പെട്ടതും, ഉണ്മയായതും ആദ്യന്തമില്ലാത്തതുമായ ത്രിത്വത്തെ ഞങ്ങൾ സ്തുതിക്കുന്നു. ദൈവമേ, എല്ലാ നേരത്തും സ്തുതി നിനക്കു യോഗ്യമാകുന്നു.

## നാലാം കൗമാ

### കൗമാ

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീരാത്രൗ ✠✠✠

### എക്ബൊ

(ഹൊക്ത്തീലു ബ്മെസറേൻ/തലമുറകൾ തോറും.... എന്ന രീതി)

തൻ ബലിയാൽ ബലികൾ പൂർത്തീകരിച്ച
രഹസ്യങ്ങൾക്കുടയോൻ പുത്രൻ സ്തുത്യൻ.

കുറിയേ... കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

### പ്രുമിയോൻ-സെദറാ

### കോലോ 1

സന്തോഷഫലങ്ങൾ സ്വീകരിക്കുവാൻ ദീർഘനാളുകളായി പ്രിയൻ സൂക്ഷിച്ചിരുന്ന മുന്തിരിത്തോപ്പ് കാട്ടുമുന്തിരിങ്ങാകൾ കായിച്ചു. വേലക്കാർ മൂലമാണ് തോട്ടത്തിന്റെ യജമാനന് അതു മുള്ളും, പറക്കാരയും ഉണ്ടാക്കിക്കൊടുത്തത്. അവൻ അതിനോട് ഏറ്റം കോപിച്ച് നീതിപൂർവ്വകമായ വിധി കല്പിച്ച് ഇപ്രകാരം പറഞ്ഞു: എന്തു ചെയ്യണമെന്നെനിക്കറിയാം. ഉപദേശമാകുന്ന മഞ്ഞ് അതിൽ വർഷിക്കാതിരിക്കുവാൻ ദീർഘദർശിമാരെയും, രാജാക്കന്മാരെയും, നീതിമാന്മാരെയും, പുണ്യവാന്മാരെയും,





അതിൽനിന്ന് ഞാൻ ഛേദിച്ചുകളയും. അതിൽ മഴ പെയ്യാതിരിക്കുവാൻ മേഘങ്ങളെ ഞാൻ തടയും. അങ്ങനെ അത് എന്നേക്കും നശിക്കുകയും ചെയ്യും. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

ഞാൻ വിവാഹനിശ്ചയം ചെയ്ത മണവാട്ടി എന്നെ ദ്വേഷിച്ചതുകൊണ്ട് ഞാൻ മറ്റൊരുത്തിയെ വിവാഹം നിശ്ചയിക്കുകയും എനിക്കുള്ളതെല്ലാം അവൾക്ക് കൊടുക്കുകയും ചെയ്തു. സെഹിയോനെ ഞാൻ വിവാഹനിശ്ചയം ചെയ്തിരുന്നു. എന്നാൽ അവളെ ഞാൻ ദ്വേഷിച്ചു. അതിനാൽ ഇനി ഒരിക്കലും ഒരുമിച്ചുവരുവാൻ സാധിക്കാത്ത വണ്ണം ജനതകളുടെ ഇടയിൽ ഞാൻ അവളെ ചിതറിച്ചു. സഭയെ ഞാൻ വിവാഹനിശ്ചയം ചെയ്തിരിക്കുന്നു. ഭൂതലസീമകളിൽനിന്ന് വിജാതിയരെല്ലാം അവളുടെ ബഹുമതിക്കായി കടന്നുവന്നിരിക്കുന്നു. മൊറിയോ റാഹേം...

### എത്രോ

### കോലോ 2

സഹോദരരേ, വരുവിൻ. സെഹിയോൻപുത്രി പ്രവർത്തിച്ച സംഭ്രമജനകമായ കാര്യങ്ങൾ, അബ്രഹാമിന്റെ മക്കൾ ചെയ്ത ദുഷ്ടത, ഇസഹാക്കിന്റെ മക്കൾ ചെയ്ത അധർമ്മം എന്നിവ ഞാൻ പ്രസ്താവിക്കാം. അവർ തങ്ങളുടെ കർത്താവിനെതിരായി മത്സരിച്ചു. തങ്ങളെ ശാസിക്കുകയും, അവരുടെ വഞ്ചന വെളിപ്പെടുത്തുകയും ചെയ്തതിനാൽ അവർ അവന് സ്കീപ്പാമരം തയ്യാറാക്കി.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

അസൂയകൊണ്ട് കാഴ്ച നഷ്ടപ്പെട്ടുപോയ ജനം ചെന്നായെപ്പോലെ കുഞ്ഞാടിന്റെമേൽ ചാടിവീണു. കരുണാപൂർവ്വം അവരുടെ രോഗികളെ സൗഖ്യമാക്കിയതു കൊണ്ട് അവർ അവനെ നിന്ദിക്കുകയും നിരസിക്കുകയും നന്മ ചെയ്ത ആ നാഥനെ പരിഹസിക്കുകയും ചെയ്തു. അതിരില്ലാത്തവനും നിത്യനുമായ അവന്റെ താഴ്മയ്ക്കു സ്തുതി.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. അവൻ ഔന്നത്യം താഴ്ത്തി ഇറങ്ങിവന്നു. അധമന്മാർ അവനുവേണ്ടി കെണിവച്ചു. അഞ്ചപ്പംകൊണ്ട് അവരെ തൃപ്തിപ്പെടുത്തിയതിനുപകരം അവർ അവന് കയ്പ് പ്രതിഫലമായി കൊടുക്കുകയും അവനെ ശിക്ഷയ്ക്ക് വിധിക്കണമെന്ന് ആവശ്യപ്പെടുകയും ചെയ്തു.
2. അവൻ ഒരു മുന്തിരിവള്ളി നടുകയും, നല്ല വീഞ്ഞ് ഒരുക്കിക്കൊടുക്കുവാൻ അതിനോടാവശ്യപ്പെടുകയും ചെയ്തു. എന്നാൽ, അത് കയ്പ്പുള്ള മുന്തിരിയാണ് കായിച്ചത്. എല്ലാ നന്മകളും സമൃദ്ധമായി കൊടുത്ത, മന്നാ നല്കിയ അവന്, അതു പകരം കൊടുത്തത് കയ്പ്പാണ്.
3. ഉത്തമനേ, ഞങ്ങൾക്കുവേണ്ടി നീ എത്രയും താഴ്ത്തപ്പെട്ടതിനാൽ നിന്റെ കരുണയ്ക്ക് സ്തുതി. സ്വഭാവത്താൽ പീഡാതീതനായിരുന്നിട്ടും നീ പീഡകൾ





സഹിച്ചു. പീഡാതീതനേ, പീഡാവിധേയരായ ഞങ്ങളെല്ലാവരും നിന്നെ സ്തുതിക്കുമാറാകട്ടെ.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ ബാലായിയുടെ ബോവൂസോ

(ദുഷ്ടന്മാരിൽ കാരുണ്യം പൂണ്ടോനേ... എന്ന രീതി)

1. ഹാശായാലിവരെ രക്ഷിച്ച മിശിഹാ
കൈക്കൊണ്ടീ കർമ്മം കാരുണ്യം ചെയ്ക.
2. കർത്താവ് കൃപാപൂർവ്വം ശ്രേഷ്ഠത താഴ്ത്തി മനുഷ്യരായ നമ്മെ രക്ഷിക്കുവാൻ ഇറങ്ങിവന്നു. അവന്റെ കരുണ അവനെ ഇറക്കിക്കൊണ്ടുവന്നു. വഴിതെറ്റിൽനിന്ന് നമ്മെ രക്ഷിച്ചവൻ വാഴ്ത്തപ്പെട്ടവനാകുന്നു.
3. സകലത്തിലും കൃപചെയ്യുന്ന പിതാവേ, നിന്റെ അദൃശ്യാവസ്ഥയ്ക്ക് സ്തുതി. സകലത്തിനുംവേണ്ടി പീഡയനുഭവിച്ച പുത്രാ, നിന്റെ വെളിപാടിനു വന്ദനം. സകലത്തെയും വിശുദ്ധീകരിക്കുന്ന പരിശുദ്ധാത്മാവേ, നിന്റെ ദയാവായ്പിന് സ്തോത്രം.
4. വിണ്ണവർ തൻ നാഥാ, മൺമയരാശയുമേ
കൈക്കൊണ്ടീ കർമ്മം കാരുണ്യം ചെയ്ക.

## മദ്റോശോ

**ഊനീസോ :** തന്റെ ബലിയാൽ രഹസ്യങ്ങളെല്ലാം പൂർത്തിയാക്കിയ രഹസ്യങ്ങളുടെ ഉടയവനായ പുത്രനു സ്തുതി.

രഹസ്യങ്ങളുടെ കുഞ്ഞാടിന്റെയും, ദൈവിക കുഞ്ഞാടിന്റെയും മഹാത്മ്യം നമുക്കളന്ന് തുലനം ചെയ്യാം.

രഹസ്യങ്ങളുടെ കുഞ്ഞാട് നിഴലാണെന്നും, സത്യകുഞ്ഞാട് പൂർണ്ണതയുള്ളതാണെന്നും നമുക്ക് കാണുവാൻ കഴിയും

മെസ്രേമിൽനിന്ന് പുറപ്പെട്ടുവന്നതുപോലെ പാതാളത്തിൽനിന്ന് ജീവന്റെ കുഞ്ഞാടിനാൽ വിജാതിയർ വിമോചിതരായി.

പാതാളവും തിന്മയും, ഇവ രണ്ടും ഇവിടെ ദൃഷ്ടാന്തമായി സൂചിപ്പിക്കപ്പെട്ടിരിക്കുന്നു.

ജനതകൾക്കെതിരെ ഫറവോൻ നിന്നതുപോലെ ദിവ്യ ചെമ്മരിയാട്ടിൻകുട്ടിക്കെതിരെ സാത്താൻ നിലകൊണ്ടു.

മരണവും സാത്താനും ദൃഷ്ടാന്തങ്ങളെന്നപോലെ നീചനായ ഫറവോനിൽ രൂപീകരിക്കപ്പെട്ടു.

മെസ്രേം വിട്ടുപോരുവാൻ പെസഹാ കുഞ്ഞാടിന്റെ രക്തം ഇസ്രയേൽ ജനത്തിന് വഴി കാണിച്ചുകൊടുത്തു.

സജീവ കുഞ്ഞാടിന്റെ ശബ്ദം കബറിൽ വസിക്കുന്ന മരിച്ചവർക്ക് അവിടം വിട്ടുപോകുവാൻ വഴി കാണിച്ചുകൊടുത്തു.

താൻ വെളിപ്പെടുത്തിയതിൽ നിഗൂഢമായിരുന്നത് പഠിപ്പിക്കുവാൻ വേണ്ടി, തിന്മയെ അവൻ പാതാളത്തിൽ ബന്ധിച്ചു.

അപ്രകാരം വിദൂരസ്ഥമായ രഹസ്യത്തെ സമീപസ്ഥമാക്കുവാൻവേണ്ടി അവൻ ഒരു ഉപമാനമായി കാണിച്ചു.





പ്രവാചകന്മാരെല്ലാം പ്രവചിച്ചവനേ, പ്രവാചകന്മാരുടെ നാഥനായ കർത്താവേ, നിനക്കു സ്തുതി.

പീഡാസഹനത്താൽ പ്രകൃതിയെ വിറകൊള്ളിച്ച പ്രകൃതിയുടെ ഉടയവനേ, നിനക്ക് എന്നേക്കും സ്തുതി.

## മാലാഖമാരുടെ സ്തുതി

അത്യുന്നതങ്ങളിൽ സ്വർഗീയ മാലാഖമാരും പ്രധാന മാലാഖമാരും സ്തുതിക്കുന്നതുപോലെ, ബലഹീനരും, മൺമയരുമായ ഞങ്ങളും ഇപ്രകാരം പറഞ്ഞുകൊണ്ട് സ്തുതിക്കുന്നു. എല്ലാ കാലത്തും എല്ലാ സമയത്തും ഉയരങ്ങളിൽ ദൈവത്തിന് സ്തുതിയും, ഭൂമിയിൽ സമാധാനവും, ശാന്തിയും മനുഷ്യമക്കൾക്ക് നല്ല പ്രത്യാശയും ഉണ്ടായിരിക്കട്ടെ.

ഞങ്ങൾ നിന്നെ സ്തുതിക്കുകയും വാഴ്ത്തുകയും വന്ദിക്കുകയും ചെയ്യുന്നു. സ്തുതിയുടെ കീർത്തനങ്ങൾ നിനക്ക് ഞങ്ങൾ ആലപിക്കുകയും ചെയ്യുന്നു.

സർവ്വശക്തിയുള്ള പിതാവായ ദൈവവും സ്വർഗീയ രാജാവും സ്രഷ്ടാവുമായ കർത്താവേ, നിന്നെയും, യേശുമിശിഹായായ ഏകപുത്രനായിരിക്കുന്ന ദൈവമായ കർത്താവേ നിന്നെയും, പരിശുദ്ധ റൂഹായോടുകൂടെ, നിന്റെ മഹത്വത്തിന്റെ വലിപ്പം നിമിത്തം ഞങ്ങൾ സ്തോത്രം ചെയ്യുന്നു.

പിതാവിന്റെ പുത്രനും, വചനവും, ലോകത്തിന്റെ പാപത്തെ വഹിച്ചവനും വഹിക്കുന്നവനുമായ ദൈവകുഞ്ഞാടായിരിക്കുന്ന ദൈവമായ കർത്താവേ, ഞങ്ങളോട് കരുണയുണ്ടാകണമേ.

ലോകത്തിന്റെ പാപത്തെ വഹിച്ചവനും വഹിക്കുന്നവനുമേ, നിന്റെ ചെവി ചായിച്ച് ഞങ്ങളുടെ അപേക്ഷ കൈക്കൊള്ളണമേ.

തന്റെ പിതാവിന്റെ വലത്തുഭാഗത്ത് മഹത്ത്വത്തോടെയിരിക്കുന്നവനേ, ദയതോന്നി ഞങ്ങളോട് കരുണ ചെയ്യണമേ.

എന്തെന്നാൽ നീ മാത്രം പരിശുദ്ധനാകുന്നു. പരിശുദ്ധ റൂഹായോടുകൂടെ യേശുമിശിഹായായ നീ മാത്രം കർത്താവുമാകുന്നു. പിതാവായ ദൈവത്തിന് മഹത്ത്വം. ആമ്മീൻ.

എല്ലാകാലത്തും എല്ലാസമയത്തും ഞങ്ങളുടെ ജീവിതകാലം മുഴുവനും നിന്നെ വാഴ്ത്തുകയും എന്നേക്കും വാഴ്ത്തപ്പെട്ടതും നിത്യത്വമുള്ളതുമായ നിന്റെ പരിശുദ്ധ തിരുനാമത്തെ ഞങ്ങൾ സ്തുതിക്കുകയും ചെയ്യുന്നു.

ഞങ്ങളുടെ പിതാക്കന്മാരുടെ ദൈവമായ സർവശക്തിയുള്ള കർത്താവേ, നീ വാഴ്ത്തപ്പെട്ടവനാകുന്നു. നിന്റെ തിരുനാമം സ്തുതിക്കപ്പെട്ടതും എന്നേക്കും സ്തുതികളാൽ പ്രബലപ്പെട്ടതുമാകുന്നു.

സ്തുതി നിനക്ക് യോഗ്യമാകുന്നു. മഹത്ത്വം നിനക്ക് യുക്തമാകുന്നു. സകലത്തിന്റെയും ദൈവവും സത്യത്തിന്റെ പിതാവുമായവനേ, നിനക്കും ഏകപുത്രനും ജീവനുള്ള പരിശുദ്ധ റൂഹായ്ക്കും പുകഴ്ച ചേർച്ചയാകുന്നു. അത് ഇപ്പോഴും എല്ലാ സമയത്തും എന്നേക്കും, ആമ്മീൻ.

## മോറാനേശുമിശിഹാ

മോറാനേശുമിശിഹാ! നിന്റെ കരുണയുടെ വാതിൽ ഞങ്ങളുടെ നേരെ അടയ്ക്കരുതേ. കർത്താവേ, ഞങ്ങൾ





പാപികളാകുന്നു എന്ന് ഞങ്ങൾ ഏറ്റുപറയുന്നു. ഞങ്ങളോട് കരുണയുണ്ടാകണമേ.

കർത്താവേ, നിന്റെ മരണത്താൽ ഞങ്ങളുടെ മരണം മാഞ്ഞുപോകുവാനായി നിന്റെ സ്നേഹം നിന്റെ ഇടത്തിൽ നിന്നു ഞങ്ങളുടെ അടുക്കലേക്ക് നിന്നെ ഇറക്കിക്കൊണ്ടുവന്നു. ഞങ്ങളോടു കരുണ ചെയ്യണമേ. ആമ്മീൻ

## കൗമാ

ഹാശായാൽ പാപം പോക്കി രക്ഷിച്ച മിശിഹാ
കനിവോടീ കർമ്മം കൈക്കൊൾക ✠✠✠

## വിശ്വാസപ്രമാണം

❖

# തിങ്കൾ - പ്രഭാതം

## ആരംഭവും കൗമായും

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീ ഉഷസ്സിൽ ✠✠✠

## പ്രാരംഭപ്രാർത്ഥന

കർമി : ശുബ്ഹോ...

ജനം : ബലഹീനരും പാപികളുമായ...

കർമി : ദൈവമായ കർത്താവേ, നല്ല മുന്തിരിപ്പഴങ്ങൾക്കു പകരം കാട്ടുമുന്തിരിപ്പഴങ്ങൾ കായ്ക്കുന്ന തോട്ടമായിരുന്നല്ലോ ഇസ്രായേൽ. അതുപോലെ ഞങ്ങളുടെ ഹൃദയമാകുന്ന മുന്തിരിത്തോട്ടം നല്ലഫലം കായ്ക്കാത്ത തരിശുഭൂമിയായിരിക്കുവാൻ അനുവദിക്കരുതേ. പിന്നെയോ നീ നട്ടുപിടിപ്പിച്ച മുന്തിരിവള്ളികളും നീ നട്ടു വളർത്തിയ മുന്തിരിച്ചെടികളും മധുരമുള്ള പഴങ്ങളും രുചിയുള്ള കനികളും കായ്ക്കുവാൻ ഇടവരുത്തണമേ. ഞങ്ങൾ നിനക്കും, ഞങ്ങളെകുറിച്ച് സന്തോഷിക്കുന്ന നിന്റെ പിതാവിനും, സാരാംശത്തിൽ നിന്നോടു സമനായിരിക്കുന്ന പരിശുദ്ധാത്മാവിനും, ഇപ്പോഴും എപ്പോഴും എന്നേക്കും സ്തുതി കരേറ്റുമാറാകണമേ. (മോറാൻ വാലോഹാൻ...)

ആമ്മീൻ.





## മസ്മൂറാ 51

ദൈവമേ നിന്റെ കൃപയിൻ പ്രകാരം... പേജ് 3

## എനിയോനോ 1

(ദ്ഹൗ ദഹവോ ബുകറോ.../ ഞങ്ങൾക്കായ് മാനവ ജഢമാർന്ന.../ പീഡകളെ മാനുഷ ജഢമാർന്ന... എന്ന രീതി)

1. മന്നവരും-വിധിനാഥന്മാരും
തന്നെ-കൊല്ലാനാലോചിച്ചൊരു
ദേവാ ദയ ചെയ്തീടണമേ.

2. സഹജമതായ് ക്ലേശമതില്ലായ്കെ
ഞങ്ങൾക്കായ് കഷ്ടതയേറ്റ
ദേവാ ദയ ചെയ്തീടണമേ.

3. കഷ്ടതയീ-ന്നിവരെ രക്ഷിപ്പാൻ
ഞങ്ങൾക്കായ് പീഡാമൃതിയേറ്റ
ദേവാ ദയ ചെയ്തീടണമേ.

4 ആദാമിൻപേർക്കായ് വിധിയേല്പാൻ
വന്നു ഞങ്ങൾക്കായ് വിധിയേറ്റൊരു
ദേവാ ദയ ചെയ്തീടണമേ.

5 വിധിയേറ്റോൻ ന്യായാധിപനാഥാ
ശിക്ഷി-ക്കരുതേ നിൻ വിധിയാൽ
ദേവാ ദയ ചെയ്തീടണമേ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

6 സ്വർഗേ നീ ആഗതനാകുമ്പോൾ
എന്നെ ചേർക്കണമേ ശുദ്ധരോടൊപ്പം
ദേവാ ദയ ചെയ്തീടണമേ. കുറിയേലായിസോൻ

## മസ്മൂറാ 63

എന്റെ ദൈവമേ, നീ എന്റെ ദൈവമാകുന്നു. ഞാൻ നിനക്കായി കാത്തിരിക്കും.

ദാഹിച്ചും വരണ്ടും വെള്ളത്തിനായി ആഗ്രഹിച്ചിരിക്കുന്ന ഭൂമിയെപ്പോലെ, എന്റെ ആത്മാവ് നിന്നെക്കുറിച്ചു ദാഹിച്ചിരിക്കുന്നു. എന്റെ ജഡവും നിനക്കായി കാത്തിരിക്കുന്നു.

നിന്റെ ബലത്തെയും നിന്റെ ബഹുമാനത്തെയും കാണ്മാൻ ഇപ്രകാരം സത്യമായി ഞാൻ നിന്നെ നോക്കി.

എന്തെന്നാൽ, നിന്റെ കരുണ ജീവനെക്കാൾ നല്ലതാകുന്നു. എന്റെ അധരങ്ങൾ നിന്നെ സ്തുതിക്കും.

ഞാൻ ജീവനോടിരിക്കുമ്പോൾ ഇപ്രകാരം ഞാൻ നിന്നെ വാഴ്ത്തുകയും നിന്റെ നാമത്തിൽ ഞാൻ എന്റെ കൈകൾ ഉയർത്തുകയും ചെയ്യും.

എന്റെ ആത്മാവ് കൊഴുപ്പും മേദസ്സും കൊണ്ടെന്നപോലെ പുഷ്ടിയാകും. എന്റെ വായ് സ്തുതിയുള്ള അധരങ്ങൾ കൊണ്ട് നിന്നെ സ്തുതിക്കുകയും ചെയ്യും.

എന്റെ കിടക്കയിൽ ഞാൻ നിന്നെ ഓർത്തു. രാത്രികാലങ്ങളിൽ ഞാൻ നിന്നെ ധ്യാനിക്കുകയും ചെയ്തു.

എന്തെന്നാൽ, നീ എനിക്ക് സഹായക്കാരനായിത്തീർന്നു. നിന്റെ ചിറകുകളുടെ നിഴലിൽ ഞാൻ മറയ്ക്കപ്പെടും.

എന്റെ ആത്മാവ് നിന്നെ പിന്തുടർന്നു. നിന്റെ വലത്തുകൈ എന്നെ താങ്ങുകയും ചെയ്തു.

അവർ എന്റെ ആത്മാവിനെ നശിപ്പിക്കുവാൻ അന്വേഷിച്ചു. അവർ ഭൂമിയുടെ ആഴങ്ങളിലേക്ക് പ്രവേശിക്കും.





അവർ വാളിന് ഏല്പിക്കപ്പെടുകയും കുറുനരികൾക്ക് ഭക്ഷണമായിത്തീരുകയും ചെയ്യും.

രാജാവ് ദൈവത്തിൽ സന്തോഷിക്കും. അവനെക്കൊണ്ട് ആണയിടുന്ന ഏവനും പുകഴ്ചയുണ്ടാകും. എന്തെന്നാൽ, അസത്യം പറയുന്നവരുടെ വായ് അടയ്ക്കപ്പെടും.

ദൈവമേ, സ്തുതി നിനക്ക് യോഗ്യമാകുന്നു. ബാറെക്മോർ.

കർമ്മി : ശുബ്ഹോ...

ജനം : മെൻഓലം...

## എനിയോനോ 2

കഷ്ടതയുള്ള ഞങ്ങളുടെ വർഗത്തിന് നിന്റെ കഷ്ടാനുഭവത്താൽ കഷ്ടതയില്ലായ്മയെ നൽകിയ മിശിഹാതമ്പുരാനേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോട് കരുണയുണ്ടാകണമേ.

കഷ്ടാനുഭവത്താലും മരണത്താലും നിന്റെ സഭയെ തെറ്റായ വഴിയിൽനിന്നു നീ രക്ഷിച്ചു. അവൾ നിന്റെ കരുണയെപ്രതി നിന്നെ മഹത്ത്വപ്പെടുത്തുന്നു. ദൈവമേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോട് കരുണയുണ്ടാകണമേ.

നിന്നെക്കുറിച്ച് എഴുതപ്പെട്ടിട്ടുള്ള രഹസ്യങ്ങളും ദൃഷ്ടാന്തങ്ങളും ഉപമകളും നിവർത്തിക്കുവാൻ സ്വയം താണിറങ്ങിവന്ന മിശിഹാ തമ്പുരാനേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോട് കരുണയുണ്ടാകണമേ.

ആദാമിനെയും അവന്റെ മക്കളെയും രക്ഷിക്കുവാൻ കഷ്ടതകളും സ്ലീബായും സഹിച്ച മിശിഹാതമ്പുരാനേ,

നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോട് കരുണയുണ്ടാകണമേ.

ഞങ്ങൾക്കുവേണ്ടിയുള്ള തന്റെ കഷ്ടാനുഭവത്താലും മരണത്താലും പാപത്തിന്റെയും, സാത്താന്റെയും വഞ്ചനയിൽനിന്നു ഞങ്ങളെ സ്വതന്ത്രരാക്കിയവനേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോട് കരുണയുണ്ടാകണമേ. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

ഞങ്ങളുടെ രക്ഷകനായ യേശുവേ, നിന്റെ കഷ്ടാനുഭവങ്ങൾക്കു സ്തുതി. അവയാൽ പാപഫലമായ പീഡകളെ ഇല്ലാതാക്കിയ മനുഷ്യപ്രിയനേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോട് കരുണയുണ്ടാകണമേ. കുറിയേലായിസോൻ.

## മസ്മൂറാ 19

ആകാശങ്ങൾ ദൈവത്തിന്റെ മഹത്ത്വത്തെ അറിയിക്കുന്നു. ആകാശത്തട്ട് അവന്റെ കൈവേലയെ കാണിക്കുന്നു.

പകൽ പകലിനു വാക്ക് ഉച്ചരിക്കുന്നു. രാത്രി രാത്രിക്ക് അറിവിനെ അറിയിക്കുകയും ചെയ്യുന്നു.

അവയുടെ ശബ്ദം കേൾക്കപ്പെടാത്ത ഭാഷയുമില്ല വാക്കുകളുമില്ല.

ഭൂമിയിൽ എല്ലായിടവും അവയുടെ അറിയിപ്പും ഭൂലോകത്തിന്റെ അതിർത്തികളോളം അവയുടെ വചനങ്ങളും പുറപ്പെട്ടിരിക്കുന്നു.

അവൻ അവയിൽ സൂര്യന് ഒരു കൂടാരം അടിച്ചു. അതു മണവറയിൽനിന്നു പുറപ്പെടുന്ന മണവാളൻ എന്നപോലെ





ആകുന്നു. പരാക്രമമുള്ളവൻ എന്നപോലെ തന്റെ വഴി ഓടുവാൻ സന്തോഷിക്കും.

ആകാശത്തിന്റെ അറ്റങ്ങളിൽനിന്ന് അതിന്റെ പുറപ്പാടും ആകാശത്തിന്റെ അതിർത്തികളിന്മേൽ അതിന്റെ താങ്ങലും ആകുന്നു. അതിന്റെ ചൂടിൽനിന്നും മറവായിരിക്കുന്നത് ഒന്നും ഇല്ല.

കർത്താവിന്റെ വേദപ്രമാണം കറ ഇല്ലാത്തതും ആത്മാവിനെ തിരിക്കുന്നതുമാകുന്നു. കർത്താവിന്റെ സാക്ഷി വിശ്വാസയോഗ്യവും ശിശുക്കളെ ജ്ഞാനം ഉള്ളവരാക്കുന്നതും ആകുന്നു.

കർത്താവിന്റെ പ്രമാണങ്ങൾ ചൊവ്വുള്ളവയും ഹൃദയത്തെ സന്തോഷിപ്പിക്കുന്നവയും ആകുന്നു. കർത്താവിന്റെ കല്പന തിരഞ്ഞെടുക്കപ്പെട്ടതും കണ്ണുകളെ പ്രകാശിപ്പിക്കുന്നതും ആകുന്നു.

കർത്താവിനെക്കുറിച്ചുള്ള ഭയം വെടിപ്പുള്ളതും എന്നേക്കും നിലനിൽക്കുന്നതുമാകുന്നു. കർത്താവിന്റെ ന്യായവിധികൾ സത്യമായിട്ടുള്ളവയും സകലത്തിലും നീതിയായിട്ടുള്ളവയും ആകുന്നു.

അവ സ്വർണ്ണത്തെയും നല്ല രത്നങ്ങളെയുംകാൾ ആഗ്രഹിക്കത്തക്കവയും തേനിനെയും തേൻകട്ടയെയുംകാൾ മാധുര്യമുള്ളവയും ആകുന്നു.

അത്രയുമല്ല, നിന്റെ ദാസനും അവയിൽ സൂക്ഷ്മമുള്ളവനായിരിക്കും. അവൻ അവയെ ആചരിച്ചാൽ വളരെ പ്രതിഫലം കിട്ടും.

പിഴകളെ തിരിച്ചറിയുന്നവൻ ആര്? രഹസ്യകാര്യങ്ങ ളിൽ നീ എന്നെ കുറ്റമില്ലാത്തവനാക്കിത്തീർക്കണമേ.

ദുഷ്ടന്മാർ എന്നിൽ അധികാരപ്പെടാതിരിക്കുവാനും പാപങ്ങളിൽ നിന്ന് ഞാൻ വെടിപ്പാക്കപ്പെടുവാനും ആയി അന്യായത്തിൽനിന്ന് നിന്റെ ദാസനെ തടയണമേ.

എന്റെ സഹായക്കാരനും എന്റെ രക്ഷിതാവുമായ കർത്താവേ, എന്റെ വായുടെ വചനങ്ങൾ നിന്റെ ഇഷ്ടപ്രകാരവും എന്റെ ഹൃദയത്തിന്റെ ധ്യാനം നിന്റെ മുമ്പാകെയും ഇരിക്കണമേ.

ദൈവമേ, സ്തുതി നിനക്ക് യോഗ്യമാകുന്നു. ബാറെക്മോർ.

കർമി : ശുബ്ഹോ...

ജനം : മെൻഓലം...

## എനിയോനോ – 3

നമ്മുടെ രക്ഷകൻ ശാന്തനായി മിണ്ടാതിരിക്കെ, ജനം അന്യായമായി അവനെ കൊല്ലുവാൻ ആലോചിച്ചത് എത്രയോ വിസ്മയനീയമാകുന്നു. സകല ജനങ്ങളുമേ വരുവിൻ, നമുക്കവനെ മുട്ടുകുത്തി വന്ദിക്കാം.

അവിശ്വസ്തയായ മണവാട്ടി തനിക്കു വിവാഹം നിശ്ചയിച്ച മണവാളനെ വധിച്ചു. അവൻ അവൾക്ക് സമൃദ്ധിയായി കൊടുത്ത ഭാഗ്യത്തിനു പകരം അവൾ അവനെ ശിക്ഷയ്ക്കു വിധിച്ചു. സകല ജനങ്ങളുമേ വരുവിൻ, നമുക്കവനെ മുട്ടുകുത്തി വന്ദിക്കാം.

ദ്രവ്യാഗ്രഹത്താൽ ഒറ്റുകാരനായ യൂദാ കുറ്റമില്ലാത്തവനെ ഏല്പിച്ചു കൊടുക്കുവാൻ കൊലയാളികളോടൊപ്പം





ഗൂഢാലോചന നടത്തി. സകല ജനങ്ങളുമേ വരുവിൻ, നമുക്കവനെ മുട്ടുകുത്തി വന്ദിക്കാം.

കുറ്റക്കാരനായ ആദാമിനെ അവന്റെ അവകാശമായ ഏദനിലേക്ക് തിരിച്ചു കൊണ്ടുവരുവാൻ സർവ്വസൃഷ്ടികളുടെയും നാഥൻ സ്വമനസ്സാ കഷ്ടാനുഭവത്തിനായി താണിറങ്ങിവന്നു. സകല ജനങ്ങളുമേ വരുവിൻ, നമുക്കവനെ മുട്ടുകുത്തി വന്ദിക്കാം. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

നമ്മുടെ രക്ഷകൻ അവരുടെ രോഗികളെ സൗഖ്യമാക്കിയിട്ടും അവനു മരണശിക്ഷ നൽകണമെന്ന് ജനം ഗൂഢാലോചന ചെയ്തു. സകല ജനങ്ങളുമേ വരുവിൻ, നമുക്കവനെ മുട്ടുകുത്തി വന്ദിക്കാം.

കുറിയേലായിസോൻ.

## ഏശയ്യാ 42:10–13; 45:8

കർത്താവിന് ഒരു പുതിയ പാട്ടിനെയും അവന്റെ സ്തുതിയെ ഭൂമിയുടെ അതിർത്തികളിൽനിന്നും പാടുവിൻ. സമുദ്രത്തിലേക്ക് ഇറങ്ങിപ്പോകുന്നവരും അതിലുള്ള സകലവും, ദ്വീപുകളും അവയിൽ കുടിയിരിക്കുന്നവരുമേ, കർത്താവിനു പാടുവിൻ.

വനവും അതിലെ ഗ്രാമങ്ങളും സന്തോഷിക്കട്ടെ. കാദോർ മേച്ചിൽ സ്ഥലങ്ങളായിരിക്കട്ടെ. പാറകളിൽ കുടിയിരിക്കുന്നവർ സ്തുതിക്കട്ടെ, അവർ പർവ്വതങ്ങളുടെ മുകളിൽനിന്ന് ആർത്തുകൊള്ളട്ടെ. കർത്താവിന് മഹത്ത്വം കൊടുക്കുകയും അവന്റെ സ്തുതികളെ ദ്വീപുകളിൽ അറിയിക്കുകയും ചെയ്യട്ടെ.

കർത്താവ് പരാക്രമശാലി എന്നപോലെ പുറപ്പെടും. അവൻ യോദ്ധാവ് എന്നപോലെ വാശിയെ ജ്വലിപ്പിക്കും. അവൻ ആർത്തു പ്രബലപ്പെട്ട് തന്റെ ശത്രുക്കളെ സംഹരിക്കും.

ആകാശങ്ങളേ, മേലിൽനിന്ന് ആനന്ദിപ്പിൻ. മേഘങ്ങൾ നീതിയെ തളിക്കട്ടെ. ഭൂമി തുറക്കപ്പെടട്ടെ. രക്ഷ വർദ്ധിക്കട്ടെ, നീതി ഒന്നിച്ചു മുളയ്ക്കുമാറാകട്ടെ. ഇവയെ സൃഷ്ടിച്ച കർത്താവ് ഞാനാകുന്നു.

ദൈവമേ, സ്തുതി നിനക്ക് യോഗ്യമാകുന്നു. ബാറെക്മോർ.

കർമ്മി : ശുബ്ഹോ...

ജനം : മെൻഓലം...

### എനിയോനോ – 4

ഞങ്ങളുടെ രക്ഷകാ, സർവ്വവിധമായ കഷ്ടതകളിലേക്കും കരുണാപൂർവ്വം നീ ഇറങ്ങിവന്നു. പുതുജീവൻ തന്ന് നിന്റെ ആത്മീയമണവറയിൽ ഞങ്ങളെ നീ സന്തോഷിപ്പിക്കണമേ. ദൈവമായ കർത്താവേ, നീ വാഴ്ത്തപ്പെട്ടവനാകുന്നു.

ഞങ്ങൾ നിന്നോടു ബന്ധപ്പെട്ടവരും നിന്നോടൊപ്പം നിന്റെ കഷ്ടാനുഭവത്തിൽ പങ്കാളികളുമാകയാൽ ഞങ്ങളെല്ലാവരും നിന്റെ ഉയിർത്തെഴുന്നേൽപ്പിൽ സന്തോഷിക്കുമാറാകണമേ. നിന്റെ പിതാവിന്റെ മുമ്പിൽ ഞങ്ങളെ നീ ഏറ്റുപറയണമേ. ദൈവമായ കർത്താവേ, നീ വാഴ്ത്തപ്പെട്ടവനാകുന്നു.





ഇന്ന് ന്യായാധിപന്മാരുടെ ന്യായാധിപനായ നിന്നെ മരണശിക്ഷയ്ക്കു വിധിക്കുവാൻ ആചാര്യന്മാർ ദുരാലോചന ചെയ്തു. ദൈവമായ കർത്താവേ, നീ വാഴ്ത്തപ്പെട്ടവനാകുന്നു.

കർത്താവേ, നിന്റെ മരണം ഞങ്ങൾക്കു സങ്കേതമായിരിക്കണമേ. അതിനാൽ ദുഷ്ടനിൽനിന്നു ഞങ്ങൾ സംരക്ഷിക്കപ്പെടണമേ. നിന്റെ രക്തം ഞങ്ങൾക്കു ജീവപാനീയമായിരിക്കണമേ. ദൈവമായ കർത്താവേ, നീ വാഴ്ത്തപ്പെട്ടവനാകുന്നു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

കർത്താവേ, ഞങ്ങളുടെ ശുശ്രൂഷ കൈക്കൊള്ളണമേ. ഞങ്ങളുടെ പ്രാർത്ഥനകളാൽ നീ രമ്യപ്പെടുമാറാകണമേ. സ്നേഹപൂർവ്വം തിരുമുമ്പിൽ സേവനംചെയ്തിട്ടുള്ള ഞങ്ങളെല്ലാവരിലും കരുണയുണ്ടാകണമേ. ദൈവമായ കർത്താവേ, നീ വാഴ്ത്തപ്പെട്ടവനാകുന്നു.

കുറിയേലായി സോൻ

### മസ്മൂറാ 2 : 1–6, എനിയോനോ – 5

വിജാതികൾ കലഹിക്കുന്നതും ജനങ്ങൾ വ്യർത്ഥമായി ചിന്തിക്കുന്നതും എന്തിന്?

1. ഈ ദിവസം ജനം ഒരുമിച്ച് രഹസ്യാലോചന നടത്തി. കുറ്റമില്ലാത്ത പുണ്യവാനെതിരായി അവർ വഞ്ചന സംസാരിച്ചു.

ഭൂമിയിലെ രാജാക്കന്മാർ കർത്താവിനും, തന്റെ അഭിഷിക്തനും വിരോധമായി ആലോചന നടത്തുന്നു.

2. ഈ ദിവസം ജനം അസൂയയാൽ ചതിവ് ആലോചിച്ചു. രഹസ്യങ്ങൾ അറിയുന്നവനെ അവർ മരണത്തിനു വിധിച്ചു.

നാം അവരുടെ ദാസ്യബന്ധങ്ങളെ ഛേദിക്കയും, അവരുടെ അടിമനുകത്തെ തകർത്തുകളയുകയും വേണം.

3. ഈ ദിവസം മരിച്ചവരെ ജീവിപ്പിക്കുന്നവൻ അവരുടെ തെരുവുകളിൽകൂടി നടന്നു. അവനെ കണ്ടപ്പോൾ അവരുടെ ചിന്തകൾ കലുഷമായി.

സ്വർഗത്തിലിരിക്കുന്നവൻ അവരുടെ നേരെ ചിരിക്കും. കർത്താവ് അവരെ പരിഹസിക്കുകയും ചെയ്യും.

4. ഈ ദിവസം സത്യത്തിന്റെ മഹാപുരോഹിതനായ യേശുവിനെ മരണശിക്ഷയ്ക്കു വിധിക്കുവാൻ അവർ ആലോചിച്ചു.

താൻ കോപിച്ച് അവർക്കെതിരായി ഗർജ്ജിക്കും. തന്റെ ക്രോധത്തിൽ അവരെ സംഭീതരാക്കും.

5. ഈ ദിവസം ശ്രേഷ്ഠനായ മഹാപുരോഹിതൻ തന്റെ പിതാവിന്റെ ഹിതപ്രകാരം ബലിക്കായി താണിറങ്ങിവന്നു. ബലിയായിത്തീരാൻ അഹങ്കാരികൾക്ക് അവൻ സ്വയം ഏല്പിച്ചുകൊടുത്തു.

ഞാൻ എന്റെ രാജാവിനെ തന്റെ വിശുദ്ധ പർവ്വതമായ സെഹിയോനിൽ ഇരുത്തിയിരിക്കുന്നു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

6. ഈ ദിവസം ചെന്നായ്ക്കൾ അവരുടെ തെരുവുകളിൽ സത്യകുഞ്ഞാടിനെ കണ്ടു. അവനെ കൊല്ലുവാൻ വേണ്ടി അവർ പല്ലിറുമ്മി. ആമ്മീൻ





## മസ്മൂറാ 113:1-9

പ്രകാശത്തിന്റെ സ്രഷ്ടാവിനു സ്തുതി. കർത്താവിന്റെ ഭൃത്യന്മാരേ, സ്തുതിപാടുവിൻ. നിങ്ങൾ കർത്താവിന്റെ നാമത്തെ സ്തുതിപ്പിൻ.

കർത്താവിന്റെ നാമം ആദിമുതൽ എന്നേക്കും വാഴ്ത്തപ്പെട്ടതായിരിക്കട്ടെ.

സൂര്യന്റെ ഉദയം മുതൽ അതിന്റെ അസ്തമനംവരെയും കർത്താവിന്റെ നാമം വലിയതാകുന്നു.

കർത്താവ് സകല ജാതികൾക്കും മേലായി ഉന്നതനും അവന്റെ മഹത്ത്വം ആകാശങ്ങൾക്ക് മീതെയുമാകുന്നു.

ഉയരത്തിൽ വസിക്കുകയും ആഴത്തിൽ നോക്കുകയും ചെയ്യുന്ന നമ്മുടെ ദൈവമായ കർത്താവിനോട് സദൃശ്യൻ ആകാശത്തിലും ഭൂമിയിലും ആരുള്ളു?

അവൻ എളിയവനെ ജനത്തിന്റെ പ്രഭുക്കന്മാരോടുകൂടെ ഇരുത്തേണ്ടതിനു കുപ്പയിൽനിന്നും ഉയർത്തുന്നു.

അവൻ വന്ധ്യയായവളെ മക്കളുടെ സന്തോഷമുള്ള മാതാവായി ഭവനത്തിൽ വസിക്കുമാറാക്കുകയും ചെയ്യുന്നു.

ദൈവമേ, സ്തുതി നിനക്ക് യോഗ്യമാകുന്നു. ബാറെക്മോർ

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്

ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ 1

നമ്മുടെ രക്ഷകന്റെ കഷ്ടാനുഭവദിവസം ഇതാ സമീപിച്ചിരിക്കുന്നു. അവൻ തന്റെ ശ്ലീഹന്മാരോട് മനുഷ്യപു

ത്രൻ ജറുശലേമിലേക്ക് പ്രവേശിക്കുവാനും മനുഷ്യരാൽ വിധിക്കപ്പെടാനുമിരിക്കുന്നു എന്നരുളിച്ചെയ്തു. നമ്മുടെ രോഗങ്ങൾ വഹിക്കുകയും നമുക്കുവേണ്ടി കഷ്ടതകൾ സഹിക്കുകയും ചെയ്തവൻ വാഴ്ത്തപ്പെട്ടവനാകുന്നു.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

ദീർഘദർശിയായ മോശ എല്ലാവിധ അടയാളങ്ങളാലും, ശക്തികളാലും മെസ്രേമിൽനിന്ന് കൊണ്ടുവന്ന മുന്തിരി ച്ചെടി നട്ടു. അതിനുവേണ്ടി വേലചെയ്തു. അതിന്റെ അവ കാശി അതിൽനിന്നു വീഞ്ഞു ചോദിച്ചപ്പോൾ അത് പുളിച്ച വീഞ്ഞാണ് പിഴിഞ്ഞു നൽകിയത്. അതിനെ പിഴുതെടുത്ത് പുറത്തുകളയുകയും, സഭയെ തനിക്ക് പുതിയ മുന്തിരി ച്ചെടിയായി വളർത്തുകയും ചെയ്തവൻ വാഴ്ത്തപ്പെട്ടവ നാകുന്നു. അവന് ആരാധന ഉണ്ടായിരിക്കട്ടെ.

## കോലോ - 2

(കൂക്കോയോ നാലാം രാഗം/ ഒമറിൻ സോബേ.../ ബാലകരോടായ്... എന്ന രീതി)

മെസ്രേനിൽ രാവിൽ മോശ രൂപം കാട്ടിയൊരാ
ദൈവകുഞ്ഞാടിൻ പെസഹാതിരുനാൾ ആഗതമായ്
ദീപമെടുപ്പിൻ-രുധിരാൽ രക്ഷിപ്പാൻ
ആഗതനവനെ-യെതിരേറ്റീടാനായ്
സ്നേഹാൽ ഉന്നതി സഭയ്ക്കേകിയ മിശിഹാ സ്തുത്യനഹോ
പീഡയുയിർപ്പിന്നോർമ്മയ്ക്കായ് നൽവരമേകിതാൻ
ഹാ - ഉ - ഹാലേലൂയ്യാ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...





വത്സലരേ വരുവിൻ ദൈവാത്മജനെ-കീർത്തിപ്പാൻ
നമ്മെ വിളിച്ചാൻ പിതൃഭവനേ സന്തോ-ഷിച്ചീടാൻ
അവനോടൊപ്പം-മഹിമയിലൊന്നാവാൻ
സ്നേഹത്താലെ-യാതനയേറ്റീടാം
ദീപ്തിപരത്തും ദീപങ്ങൾ പേറി-പ്പോയീടാം
ശക്തിയണിഞ്ഞീടാം രക്ഷാസന്തോഷം നേടാൻ
ഹാ - ഉ - ഹാലേലൂയ്യാ.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. താതൻ തന്റെ ഏകജാതൻ
താഴ്മയേല്ക്കേ ഏറ്റതി ഭാരം
സ്വർഗീയർ തൻ സ്തുതികൾവിട്ട്
ക്രൂശകരിൽ നിന്നാക്ഷേപങ്ങൾ
പീഡ നിന്ദകളേറ്റു നമുക്കായ്.

2. ഗോഗുൽത്തായാം-ലക്ഷ്യസ്ഥാനേ
സേനാപതിപോൽ-തൻ ഹാശായ്ക്കായ്
ആട്ടിൻകൂട്ട-ത്തെ ചേർത്തോൻ താൻ
ആ വൃന്ദത്തിൻ-ദാഹം തീർക്കാൻ
തൻ രക്തത്തിനു-മാത്രം സാധ്യം.

3. ജീവതരുവായ് പുത്രസ്ക്കീപ്പാ
സഭയ്ക്കാകട്ടെ ജീവഫലവും
സന്തോഷിക്കും-അവനിൽ സഭയും
ഹാശാരഹിതൻ തൻ ഹാശായാൽ
അവൾക്കായേറ്റ കഷ്ടതയാലെ.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ... എന്ന രീതി)

കർത്താവേ കൃപ ചെയ്യണമേ
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠
സർവ്വേശാ കൃപ ചെയ്യണമെ
നാഥാ ദയ ചെയ്തീടേണമേ

1. ആദാമിനെയും മക്കളെയും
രക്ഷിക്കാനിഹ സർവേശൻ
സ്വയമേ താഴ്മയിൽ വന്നപ്പോൾ
അവനിൽ കുറ്റം വിധിപ്പാനായ്
സ്വന്തജനം സർപ്പങ്ങൾപോൽ
വഞ്ചനയാർന്നാലോചിച്ചു. ✠ സർവ്വേശാ...

2. വഞ്ചന ചെയ്തവരിൻ ഹൃദയേ
സാത്താൻ കയറി ഹാ! കഷ്ടം
നിർമ്മല രക്തം ചിന്തീടാൻ
വഞ്ചകരതിയായ് കൊതിപൂണ്ടു
അവനിൽ പഴിചാരീടാനായ്
വ്യാജ സാക്ഷികളെ ചേർത്തു. ✠ സർവ്വേശാ...

കർത്താവേ കൃപ ചെയ്യണമേ... ✠ സർവ്വേശാ...

വേദവായനകൾ : 2 രാജാ 17:7-15; ഉല്പ 3:1-21 ;





ന്യായ 11:30-40; ഏശ 28:5-13;
അ പ്ര 25: 6-12; ഹെബ്രാ 1:6-2:4

## ഹൂലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാ കയ്പേറിയതാണവരുടെ മുന്തിരിയിൻ ഫലം
ആ മുന്തിരിക്കുലകൾക്കും കയ്പേറുംഹാലേലുയ്യാ.

വായന : മത്താ 21 : 23-32, 17 : 10-13

## മാനീസോ

കർത്താവേ, നിന്നെ സ്തോത്രം ചെയ്യുന്നതും നിന്റെ ഉന്നതമായ തിരുനാമത്തെ കീർത്തിക്കുന്നതും പ്രഭാതകാലത്ത് നിന്റെ കൃപയും രാത്രികാലങ്ങളിൽ നിന്നിലുള്ള വിശ്വാസവും അറിയിക്കുന്നതും എത്ര നല്ലതാകുന്നു.

കർത്താവേ, പ്രഭാതസമയം എന്റെ ശബ്ദം കേൾക്കണമേ. പ്രഭാതസമയം ഞാൻ ഒരുങ്ങി നിനക്കു കാണപ്പെടും.

കർത്താവേ, നിന്റെ ജനത്തോട് കരുണചെയ്യണമേ. കർത്താവേ, ഞങ്ങൾ എല്ലാവരുടേയും പാപങ്ങൾ പരിഹരിച്ച് ക്ഷമിക്കണമേ.

പരിശുദ്ധനായുള്ളോവേ, നിന്റെ വലത്തുകൈ ഞങ്ങളുടെ മേൽ ആവസിപ്പിച്ച് നിന്റെ തിരുനാമം നിമിത്തം ഞങ്ങളുടെ രോഗങ്ങൾ സുഖപ്പെടുത്തണമേ.

## കൗമാ

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീ ഉഷസിൽ. ✠✠✠

## വിശ്വാസപ്രമാണം

❖

# തിങ്കൾ മൂന്നാംമണി

## ആരംഭവും കൗമായും

ഹാശായാൽ പാപം പോക്കി രക്ഷിച്ച മിശിഹാ
കനിവോടീ കർമ്മം കൈക്കൊൾക ✠✠✠

## എനിയോനോ

(ദ്ഹൗ ദഹവോ ബുകറോ.../ ഞങ്ങൾക്കായ് മാനവ ജഡമാർന്ന.../
പീഡകളെ മാനുഷ ജഡമാർന്ന...എന്ന രീതി)

1. പീഡകളാൽ-ലോകരെ രക്ഷിപ്പാൻ
ഞങ്ങൾ-ക്കായ് ബലിയായ്ത്തീർന്നൊരു
ദേവാ ദയ ചെയ്തീടണമേ.

2 തൻ സദൃശ്യേ സൃഷ്ടിച്ചൊരു നമ്മെ-
പീഡാ-ക്രൂശാൽ വീണ്ടൊരു
ദേവാ ദയ ചെയ്തീടണമേ.

3 ഞങ്ങൾക്കായ് ഭൂവിലിറങ്ങിയഹോ
ഞങ്ങൾ-തൻ ദാസ്യം തീർത്തൊരു
ദേവാ ദയ ചെയ്തീടണമേ.

4 സർവ്വജ്ഞാ-നിൻ മൃതി വൃത്താന്തം
ശിഷ്യ-ന്മാർക്കായ് വെളിവാക്കിയ
ദേവാ ദയ ചെയ്തീടണമേ.





5 ഇരുളൊട്ടും ഒതുക്കീടാതുള്ള-
ദ്യുതി ഞാ-നെന്നരുൾ ചെയ്തു
ദേവാ ദയ ചെയ്തീടണമേ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

6 കടമെല്ലാം മോചിക്കുക നാഥാ
നിൻ സ്തുതി-പാടാൻ കൃപ ചെയ്ക
ദേവാ ദയ ചെയ്തീടണമേ.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്

ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ - 1

(ല്മൽക്കുസ് റൗമോ.../ ക്രൂശിൽ തൂക്കി... എന്ന രീതി)

ഇന്നേ ദിവസം
മിശിഹാരാജനെ നാം
സ്തുതിച്ചു നമിക്കേണം
നമ്മെപ്രതി സ്വയമേ താഴ്ത്തി
മൃതിയാൽ മൃതിയെ നിഹനിച്ചാൻ
സഹദേന്മാർ മുടിചൂടുമ്പോൾ
പറുദീസായിൽ നാം പൂകാൻ
ക്രൂശിൽ താൻ പീഡനമേറ്റല്ലോ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

ഇന്നേ ദിവസം
നിർമ്മല നൃപനെ നാം
സ്തുതിച്ചു നമിക്കേണം

പറുദീസായിൽ ഏറ്റിടുവാൻ
നമ്മെ പ്രതിഭൂവിൽ വന്നു
ബഹുമതി നമ്മിൽ ചേർത്തീടാൻ
ഇഷ്ടർക്കായ് ചൊന്നൊരു ജീവൻ
നൽകീടാൻ നിന്ദയതും പേറി. മൊറിയോ...

### കോലോ - 2

സകലത്തിലും ജ്ഞാനം നൽകുന്നവൻ സ്നേഹ പൂർവ്വം ഭോഷന്മാരുടെയും കഠിന ഹൃദയരുടെയും അടുക്കൽ വന്ന് സഹനങ്ങളേറ്റു വസിച്ചു. തങ്ങളെ സമ്പന്നരാക്കുവാൻ അനുവദിക്കാതെ വിവേകത്തിന്റെ ഭണ്ഡാരമായ അവനെ അവർ വിവേകമില്ലാതെ പീഡിപ്പിച്ചു. തന്റെ താഴ്മയ്ക്കു സ്തുതി. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

അടിയേറ്റാൽ സഹിക്കണമെന്നും പീഡനങ്ങളിൽ ആവലാതിപ്പെടരുതെന്നും സ്വന്തം മാതൃകയാൽ ദൈവ പുത്രൻ നമ്മെ പഠിപ്പിച്ചു. ഇപ്രകാരം എളിമപ്പെടാൻ നമ്മെ അഭ്യസിപ്പിച്ചവൻ നമ്മുടെ മനുഷ്യത്വത്തെ പൂർണ്ണമാക്കുകയായിരുന്നു. അവനെ അയച്ച പിതാവിനു സ്തുതി.

### ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡാ
താഴ്മയുമേറ്റം-മഹിതം നാഥാ

1. അവനെ കൊല്ലാൻ ആലോചിച്ചു
പാപത്തിന്റെ പിടിയിലമർന്നു





ഭൂതലത്തെ ശോഭിപ്പിക്കും
ജ്യോതിസ്സായോൻ തന്നുടെ ജീവൻ
തരുവിൽ തറയ്ക്കാൻ തക്കം പാർത്തു

2. തീജ്വാല മുൻപിൽ ചുള്ളിസമാനം
നാഥനെ മർത്യർ നേരിട്ടല്ലോ
ദാഹം തീർത്ത - വൻസാഗരത്തെ
വറ്റിച്ചീടാൻ മൺകട്ടയാം
മർത്യൻ കരുതി കഷ്ടം കഷ്ടം.

3. കളങ്കം ലേശം ഏശാത്തോനെ
വിധിപ്പാനായി ജനങ്ങളൊരുങ്ങി
തങ്ങൾക്കു രോഗ-സൗഖ്യം നല്കും
സൗഖ്യദാതാ-വേശുവിനെ
മരത്തിൽ ക്രൂശിക്കെന്നവരാർത്തു.

4. നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

### മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ... എന്ന രീതി)

കർത്താവേ കൃപ ചെയ്യണമേ
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠

1. സ്രഷ്ടാവിന്നരുൾ ലംഘിച്ച്
ആദാം കുറ്റം ചെയ്തതിന്

ഈറേ മാലാഖാ നാഥൻ
വിധിയേറ്റന്യായക്കാരാൽ.✠ സർവ്വേശാ...

2. മിശിഹാരാജാ വന്ദ്യൻ നിൻ
മഹിമാവേറി ഹാശായാൽ
നിന്നെയയച്ച പിതാസ്തോത്രം
റൂഹായ്ക്കോ മഹിമാവേറ്റം.✠ സർവ്വേശാ...

കർത്താവേ കൃപ ചെയ്യണമേ...✠ സർവ്വേശാ...

### ഹൂലോലോ – ഏവൻഗേലിയോൻ

ഹാ-ഉ-ഹാ ഭൂനാഥനുമധിപതികളുമെഴുന്നേറ്റു
ദൈവത്തിനുമഭിഷിക്തനുമെതിരായ് ചിന്തിച്ചു –
ഹാലേലുയ്യാ.

വായന : മത്താ 19: 1-12 ലൂക്കോ 9: 43-45, 20: 20-26

### കൗമാ

### വിശ്വാസപ്രമാണം

❖



# തിങ്കൾ – ആറാംമണി

### ആരംഭവും കൗമായും

ഹാശായാൽ പാപം പോക്കി രക്ഷിച്ച മിശിഹാ
കനിവോടീ കർമ്മം കൈക്കൊൾക. ✠✠✠

### എനിയോനോ

മുന്തിരിത്തോട്ടത്തിന്റെ അവകാശി വേലക്കാരുടെ കയ്യിൽനിന്ന് ഫലം അന്വേഷിച്ചു. അവരോ അവനെ കൊല്ലുവാനാലോചിച്ചു.

എന്റെ പ്രിയന് ഫലഭൂയിഷ്ഠമായ സ്ഥലത്തുണ്ടായിരുന്ന മുന്തിരിത്തോപ്പ്, മുന്തിരിപ്പഴത്തിനു പകരം കാട്ടുമുന്തിരിങ്ങാ നൽകി.

ദീർഘദർശിമാരുടെ വചനങ്ങളിൽനിന്ന് ആ മുന്തിരിത്തോട്ടം മാധുര്യം ആസ്വദിച്ചെങ്കിലും, അതിന്റെ ഉടമസ്ഥന് കയ്പുനീരാണ് അതു നീട്ടിക്കൊടുത്തത്.

ഞങ്ങളുടെ കർത്താവേ, നിന്റെ തുറമുഖമാകുന്ന വിശ്രമസ്ഥലത്തിലേക്ക് ഇന്ന് ഞങ്ങൾ അടുത്തു വന്നിരിക്കുന്നതിനാൽ, ഞങ്ങളുടെ കടങ്ങൾക്ക് പരിഹാരം നല്കണമേ.

കുറ്റമില്ലാത്തവന് പാപികൾ സ്കീപ്പാ ഒരുക്കി. സർവ്വാധിപതിക്ക് അവർ സ്കീപ്പാ സജ്ജമാക്കി. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

മത്സരക്കാരും തോട്ടംകാവൽക്കാരുമായവർ യേശു തമ്പുരാനെ കൊല്ലുവാൻ ബഹളംവച്ചു.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ - 1

സഹോദരരേ, വരുവിൻ. സൃഷ്ടികളെ രക്ഷിച്ചവന്റെ കഷ്ടാനുഭവത്തിൽ കഷ്ടതയേല്ക്കുകയും നെടുവീർപ്പോടെ ഉച്ചത്തിൽ അപേക്ഷിക്കുകയും ചെയ്യാം. കർത്താവേ, ഞങ്ങൾക്കുവേണ്ടി നീ ഏറ്റ കഷ്ടാനുഭവത്താൽ ഞങ്ങളുടെ കഷ്ടതകൾ നീക്കി കടങ്ങൾ ക്ഷമിക്കണമേ.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ....

വിശ്വാസമുള്ള സഭ ഇപ്രകാരം ഉദ്ഘോഷിക്കുന്നു : കർത്താവേ, നിന്റെ കഷ്ടാനുഭവത്താൽ ഞാൻ രക്ഷിക്കപ്പെട്ടിരിക്കുന്നു. എന്റെ മക്കൾ നിന്റെ തിരുശരീരത്തിൽ ഇമ്പപ്പെടുകയും തിരുരക്തത്തിൽ ആനന്ദിക്കുകയും ചെയ്യുന്നു. ഞങ്ങൾക്കുവേണ്ടി കഷ്ടത സഹിക്കുവാൻ താണിറങ്ങിയ നിനക്ക് അവർ നവമായ സ്തുതികൾ സമർപ്പിക്കുന്നു.

### കോലോ - 2

(ബ്ഹൗ സഫറൊറാബോ.../നിൻ വരവിൻ വലുതാം പുലരിയിൽ...)

നൃപനടിയാനായതു കണ്ടവനാരുള്ളൂ
അടിയാരുയരാനായ് താഴാൻ താൻ വന്നു





ദ്രോഹികളിൽനിന്നും കവിളിൽ അടിയേറ്റു
ശാപത്തിൽനിന്നും ദാസരെ രക്ഷിച്ചു
ഹാ... ദ്രോഹികളിൽ ക്ഷമ കാണിപ്പോൻ സ്തുത്യൻ.

ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

നല്ലവനെ ശിക്ഷിച്ചുടയവനെ തള്ളി
സ്രഷ്ടാവിനെ നിന്ദിച്ചുടയോനെ ദുഷിച്ചു
സന്തുഷ്ടനെ ദ്രോഹിച്ചു ഹസിച്ചാർ ഭാസുരനെ
ലോകത്തിൻ ജേതാവവരൊടു തോറ്റില്ല
ഹാ... ഇവയേറ്റോൻ നാഥൻ വിനയം അതിസ്തുത്യം.

അല്ലെങ്കിൽ

ദാസനായിത്തീർന്ന്, ദാസന്മാരെ മഹിമപ്പെടുത്തുവാൻ വിനയപ്പെടുകയും അക്രമികളിൽനിന്ന് കവിളത്ത് അടിയേല്ക്കുകയും ചെയ്ത ഒരു രാജാവിനെ കണ്ടിട്ടുള്ളവരാര്? അവർ തന്നെ കോപിപ്പിച്ചിട്ടും അവൻ കോപിച്ചില്ല. ദാസരെ ശാപത്തിൽനിന്ന് രക്ഷിക്കുവാൻ കൃപാപൂർവ്വം ഇവയെല്ലാം സഹിച്ചവനു സ്തുതി. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

കുറ്റമില്ലാത്തവനെ അവർ കുറ്റപ്പെടുത്തി. ദാതാവിനെ അവർ നിരസിച്ചു. സ്രഷ്ടാവിനെ അവർ നിന്ദിച്ചു. കൃപാലുവിനെ അവർ പരിഹസിച്ചു. സന്തുഷ്ടനെ അവർ ദുഷിച്ചു. പ്രകാശത്തെ അവർ ആക്ഷേപിച്ചു. എങ്കിലും ഇവയാൽ ഒന്നും അവൻ പരാജിതനാകാതെ ലോകത്തെ ജയിക്കുകയാണ് ചെയ്തത്. അക്രമികളിൽനിന്ന് ഇവയെല്ലാം സഹിച്ച അവന്റെ താഴ്മയ്ക്കു സ്തുതി.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. പൊടിമണ്ണാകും ആദസ്വരൂപം
നീ കൈക്കൊണ്ടു നിൻ കൃപയാലെ
ആദാം വിട്ടോരാദ്യസ്ഥാനേ
അവനെയേറ്റാൻ തന്റെ ശരീരം
ധരിച്ചിട്ടവനായ് പീഡയുമേറ്റു.

2. അഹമോടാദാം കല്പന ലംഘി-
ച്ചതിനാൽ നീ വന്നവനുയിരേകാൻ
നിൻ സ്നേഹത്തിൻ പ്രേരണയാലെ
താണിറങ്ങി നീ സ്വയമായി
ഞങ്ങളെ പീഡാരഹിതരതാക്കാൻ.

3. ഞങ്ങൾക്കായി കഷ്ടതയേറ്റ
സർവ്വാധീശാ സ്തോത്രം സ്തോത്രം
ജീവൻ ഞങ്ങൾ-പ്രാപിച്ചീടാൻ
ഹാശാ, സ്ക്കീപ്പാ സഹിച്ച നിനക്കും
താതന്നും റൂഹായ്ക്കും സ്തോത്രം.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ





## മാർ ബാലായിയുടെ ബോവൂസോ

(ദുഷ്ടന്മാരിൽ കാരുണ്യം പൂണ്ടോനേ... നാലാം രാഗം)

1. തെറ്റിൽ നിന്നിവരെ രക്ഷിച്ച മിശിഹാ
കൈക്കൊണ്ടികർമ്മം കാരുണ്യം ചെയ്ക.

2. ഞങ്ങൾ രക്ഷയ്ക്കായ് തനുവിൽ സഹിച്ചോനേ
തന്നുടെ സൃഷ്ടിക്കായ് തുപ്പലേറ്റവനേ

3. സൃഷ്ടികൾ സർവ്വതിനും ഉടയോനേ നാഥാ
വിസ്മയനീയം നിൻ താഴ്മ വന്ദ്യം താൻ

4. ഫലപുഷ്ടഭൂവിൽ അബ്രാഹം നട്ട
മുന്തിരി കായിച്ചു വനമുന്തിരി കഷ്ടം

5. വിണ്ണവർ തൻ നാഥാ മണ്മയരാശയുമേ
കൈക്കൊണ്ടി കർമ്മം കാരുണ്യം ചെയ്ക.

## ഹൂലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാ ഭൂനാഥനുമധിപതികളുമെഴുന്നേറ്റു
ദൈവത്തിനുമഭിഷിക്തനുമെതിരായ് ചിന്തിച്ചു-
ഹാലേലുയ്യാ.

വായന : മത്താ 22 : 41 - 23 : 12, മർക്കോ 11 : 27 - 12:12

## കൗമാ

## വിശ്വാസപ്രമാണം

❖

# തിങ്കൾ - ഒൻപതാംമണി

## ആരംഭവും കൗമായും

ഹാശായാൽ പാപം പോക്കി രക്ഷിച്ച മിശിഹാ
കനിവോടീ കർമ്മം കൈക്കൊൾക. ✠✠✠

### എനിയോനോ

(ദ്ഹൗ ദഹവോ ബുകറോ.../ ഞങ്ങൾക്കായ് മാനവ ജഡമാർന്ന.../
പീഡകളെ മാനുഷ ജഡമാർന്ന...എന്ന രീതി)

1. പാതകിപോൽ, ഞങ്ങടെ രക്ഷയ്ക്കായ്
നൃായ-സ്ഥാനേ നിന്ന
ദേവാ ദയ ചെയ്തീടണമേ.

2 ഹാശായിൽ കഷ്ടത പൂണ്ടടിയാർ
ഉത്ഥാനേ മോദിക്കട്ടെ
ദേവാ ദയ ചെയ്തീടണമേ.

3 നിൻ വ്യഥയിൽ വ്യഥയേൽക്കും ഞങ്ങൾ
നിൻ രാ-ജ്യം നേടീടണമേ
ദേവാ ദയ ചെയ്തീടണമേ.

4 നിൻ ഹാശാ-വഞ്ചകനെ വീഴ്ത്തി
ആട്ടിൻ-കൂട്ടം രക്ഷിതമായ്
ദേവാ ദയ ചെയ്തീടണമേ.

5 ദയയാലെ കടമോചനമേകി
നാഥാ കറയെല്ലാം മായിക്കണമേ
ദേവാ ദയ ചെയ്തീടണമേ. ബാറെക്മോർ





ശുബ്ഹോ... മെൻഓലം...

6 നിൻ പേർക്കും-താതാന്മാവിന്നും
സ്തുതികൾ അർപ്പിക്കുന്നു
ദേവാ ദയ ചെയ്തീടണമേ.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

### പ്രുമിയോൻ - സെദറാ

### കോലോ

കർത്താവേ, ഞങ്ങളുടെ വർഗ്ഗത്തോട് നീ ചെയ്ത കൃപയെക്കുറിച്ച് നിന്നെ സ്തോത്രം ചെയ്യുവാൻ ആർക്കു കഴിയും? നിന്റെ ശ്രേഷ്ഠതയുടെ ഔന്നത്യം താഴ്ത്തി അതിനെ മൺമയരോടു കലർത്തി. മൺമയനായ ആദാമിനുവേണ്ടി നീ താഴ്മപ്പെട്ടു. നിന്നെ അടിക്കാനുപയോഗിച്ച പരിഹാസദണ്ഡുകൊണ്ട് അവന്റെ രോഗങ്ങൾ നീ സൗഖ്യമാക്കി. അതിനാൽ അവൻ ഭാഗ്യവനായ്ത്തീർന്നു.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

എന്റെ സഹോദരരേ, തന്നോടൊപ്പം തന്റെ രാജ്യത്തിൽ നാം സന്തോഷിക്കുവാൻ നമുക്കുവേണ്ടി പീഡയനുഭവിച്ച് നമ്മെ രക്ഷിച്ച പുത്രന്റെ പീഡാദിവസത്തിൽ നാം അവനോടൊപ്പം പീഡയനുഭവിക്കണം. അവന്റെ ആർദ്രതയ്ക്ക് സ്തുതിയും സ്തോത്രവും പാടാം. എന്തെന്നാൽ, നമുക്കുവേണ്ടി മരണം വരിക്കാൻ അവൻ എത്രയും താഴ്ത്തപ്പെട്ടു.

## ബോഠത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്... എന്ന രീതി)

ഞങ്ങൾക്കായ് നീ ഏറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ

1. പീഡയേറ്റാദാമിനു ജീവൻ
നൽകിയേദനിലേക്കു നയിക്കാൻ
അവനെത്തേടി-യിറങ്ങി മിശിഹാ
പാനം ചെയ്തവനുയിർ നേടാനായ്
തൻ ഹാശായാൽ വീണ്ടവനേകി.

2. വിഗ്രഹാരാധന തൻ ധൂപാൽ
ഇരുളായ് ദിശകൾ ജനമതിലായി
താതനയച്ചു തൻ സൂനുവിനെ
ബലവാനാകും പുത്രൻ പിൻചെ-
ന്നജവൃന്ദത്തെ തിരികെ നയിച്ചു.

3. സ്നേഹാൽ തനിക്കായ് പീഡകളേറ്റ
സുതനെ സഭയാരാധിക്കുന്നു.
പീഡകളേറ്റ നിൻ ബഹുമാനം
വാഴ്ത്തപ്പെടട്ടെന്നുദ്ഘോഷിപ്പൂ
കിന്നരസ്തോത്രം ആർപ്പുകളോടെ.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ

മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ... എന്ന രീതി)

കർത്താവേ കൃപ ചെയ്യണമേ
വലിയൊരു നിൻ ഹാശായതിനാൽ





ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠
സർവ്വേശാ കൃപ ചെയ്യേണമെ
നാഥാ ദയ ചെയ്തീടേണമേ.

1. മഹിമാപൂർണ്ണൻ നിന്ദിതനായ്
ക്രൂശിൽ പീഡകളേറ്റെങ്കിൽ
മൺമയനേൽക്കും യാതനയിൽ
എങ്ങനെ പരിഭവമേറ്റീടും.✠ സർവ്വേശാ...

2. നമ്മുടെ രക്ഷകനതിശാന്തൻ
വിനയാന്വിതനെന്നാൽ ജനമോ
കൊല്ലാൻ വിളികൂട്ടി, പ്രീശർ-
സപ്രേർ ചതിയാലോചിച്ചു.✠ സർവ്വേശാ...

കർത്താവേ കൃപ ചെയ്യണമേ... ✠ സർവ്വേശാ...

## ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ- ഹാ-ഭൂനാഥനുമധിപതികളുമെഴുന്നേറ്റു
ദൈവത്തിനുമഭിഷിക്തനുമെതിരായ്ചിന്തിച്ചുഹാലേലുയ്യാ.

വായന : മത്താ 23 : 13 - 39, മാർ 12 : 1 - 12, യോഹ 8 : 12 - 20

## കൗമാ

ഹാശായാൽ പാപം പോക്കി രക്ഷിച്ച മിശിഹാ
കനിവോടീ കർമ്മം കൈക്കൊൾക. ✠✠✠

## വിശ്വാസപ്രമാണം

❖

# ചൊവ്വാ - സന്ധ്യ

## ആരംഭവും കൗമായും

നാഥാ തവ പീഡയാൽ അതിദുഃഖം പൂ-ണ്ടൊ-രു തിരുസ്സഭയും
നിന്നുത്ഥാനത്തിൽ മോദിക്കും ആശിസ്സു പ്രാപിക്കും ✠✠✠

## പ്രാരംഭപ്രാർത്ഥന

കർമ്മി : ശുബ്ഹോ ലാബോ ഉലബ്റോ വൽറൂഹോ കാദീശോ.

ജനം : ബലഹീനരും പാപികളുമായ ഞങ്ങളുടെമേൽ അനുഗ്രഹങ്ങളും കരുണയും രണ്ടു ലോകങ്ങളിലും എന്നേക്കും ചൊരിയപ്പെടുമാറാകണമേ.

കർമ്മി : ദൈവമായ കർത്താവേ, ദുഷ്ടന്മാർ കൊല്ലുവാനായിട്ടുതന്നെ നിന്നെ കൊണ്ടുപോയപ്പോൾ താഴ്മയാൽ നീ മൗനം പൂണ്ടല്ലോ. കുറ്റമില്ലാത്ത വെടിപ്പുള്ള കുഞ്ഞാടായ നീ, ലോകത്തിന്റെ പാപം വഹിച്ചുവല്ലോ. നിന്റെ ജീവദായകമായ കഷ്ടാനുഭവത്തിന്റെയും മരണത്തിന്റെയും സാദൃശ്യം ധരിക്കുവാനും, പുനരുത്ഥാനത്തിൽ സന്തോഷിക്കുവാനും ഞങ്ങളെ യോഗ്യരാക്കണമേ. ഞങ്ങൾ നിനക്കും, നിന്റെ പിതാവിനും, പരിശുദ്ധാത്മാവിനും ഇപ്പോഴും എപ്പോഴും എന്നേയ്ക്കും സ്തുതി കരേറ്റുമാറാകണമേ. (മോറാൻവാലോഹാൻ...) ആമ്മീൻ.





## മസ്മൂറ 51

ദൈവമേ നിന്റെ കൃപയിൻ പ്രകാരം... പേജ് 3

## എനിയോനോ 1

(ദ്ഹൗ ദഹവോ ബുകറോ.../ ഞങ്ങൾക്കായ് മാനവ ജഡമാർന്ന.../ പീഡകളെ മാനുഷ ജഡമാർന്ന... എന്ന രീതി)

1 പാപത്തിൻ ഫലമാം കഷ്ടതകൾ നി-ന്റെ
ഹാശായാൽ നീക്കിയ
ദേവാ ദയചെയ്തീടണമേ.

2 ഞങ്ങൾതൻ രക്ഷയ്ക്കായ് വന്ന് പാ-പ
മോചനമേകിയ
ദേവാ ദയചെയ്തീടണമേ.

3 വഞ്ചകനാം സാത്താനെ വീഴ്ത്തി ഇ-വർ തൻ
തലകളുയർത്തിയ
ദേവാ ദയചെയ്തീടണമേ.

4 ഉണർവ്വോടെ ശിഷ്യർ പ്രാർത്ഥിക്കാൻ ചൊ-ന്ന
രക്ഷകനല്ലോ നീ
ദേവാ ദയചെയ്തീടണമേ.

5 പീഡകളാൽ സഭയെ വീണ്ടവനാം മ്ശീ-ഹാ
സ്തുത്യൻ നീ എന്നേയ്ക്കും
ദേവാ ദയചെയ്തീടണമേ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

6 സത്ത്യൈക ദൈവം താത, സുതാ, റൂ-ഹാ
നിത്യമവർക്കേകാം സ്തോത്രം,
ദേവാ ദയചെയ്തീടണമേ.

കുറിയേലായിസോൻ

## മസ്മൂറാ 141, 142, 119, 117

കർത്താവേ, നിന്നെ ഞാൻ വിളിച്ചു... പേജ് 7

## എനിയോനോ - 2

(ബ്ഹൗ നുഹറോ ഗായോ / നാഥാ തവ പീഡയാൽ... എന്ന രീതി)

1. വഴിതെറ്റിൽ നിന്നും തിരുസഭയേ! നിന്നെ രക്ഷിപ്പാൻ
താഴ്മയോടാഗതനാം മിശിഹായെ
സ്തോത്രം ചെയ്യുക നീ.

2. കഷ്ടതയും ക്രൂശും കൈക്കൊണ്ട് മൃതിയാലുയിർ
തന്നോൻ
ഉന്നതനാദ്യജനായ് സ്തുതിപാടൂ
ജാതികൾ തൻ സുതയേ.

3. പീഡാ മൃതിയാലീ അടിയാരെ വീണ്ടോനാം മിശിഹാ
നിന്നുടെ താഴ്മയ്ക്കായ് സ്തുതി
എന്നും വന്ദ്യൻ താതന്നും.

4. രക്ഷയിവർക്കേകാൻ സ്കീപ്പായെ തോളിൽവഹിച്ചോനാം
അഖിലാണ്ഡംപേറും ബലവാനേ
ഏറ്റം സ്തുത്യൻ നീ.

5. കഷ്ടത മൃതിയാലും കുരിശാലും വിടുതൽ തന്നവനാം
നിൻ നാഥന്നായി സ്തുതി പാടൂ
ജാതികളിൻ സുതയേ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

6. ഏകമതാം ത്രിത്വം തൻ മുമ്പിൽ നമ്മൾ ഒന്നായി
സ്തുതിചെയ്താരാധന
അർപ്പിക്കാം വാഴ്ത്തി പാടീടാം.





ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ 1

(നിൻ കല്പന മാർഗേ... എന്ന രീതി)

താതനു സ്തുതി എന്നും-രക്ഷയിവർക്കേകിടുവാൻ
അയച്ചു തൻ സുതനെ-മാനവനായ് തീർന്നു
സ്നേഹം മൂലം താൻ - ആദത്തെ രക്ഷിക്കാൻ
കഷ്ടതയും മൃതിയും-മനസാലെ ഏറ്റു. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

ഏകാത്മജ ദേവാ! - സ്തുതി നിൻ താഴ്മയ്ക്കെന്നും
സ്വയമേല്പിച്ചു നീ - രക്ഷയിവർക്കേകാൻ
നിന്നെ കൊല്ലാനായ് - സ്വന്തജനം വിധി ചെയ്തു
മൃതിഹീനൻ നിന്നെ - കുരിശിന്മേലേറ്റി.

അല്ലെങ്കിൽ

ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി തന്റെ പുത്രനെ അയച്ച പിതാവിനു സ്തുതി. സ്നേഹംമൂലം അവൻ ഇറങ്ങിവന്ന് മനുഷ്യനായിത്തീരുകയും, തിരുവിഷ്ടത്താൽ കഷ്ടതയും, സ്കീപ്പായും, മരണവും, സഹിച്ച് നാശത്തിൽ ജീർണ്ണിച്ചുപോയ ആദാമിനെ രക്ഷിക്കുകയും ചെയ്തു.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

ഏകജാതനായ ദൈവമേ, നിന്റെ താഴ്മയ്ക്കു സ്തുതി. ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി നീ സ്വയം ഏൽപിച്ചുകൊടു

ക്കുകയും, സ്വന്തജനം മരണമില്ലാത്തവനും ജീവിക്കുന്ന വനുമായ നിന്നെ കൊല്ലുവാൻവേണ്ടി സ്കീപ്പായ്ക്കു വിധി ക്കുകയും ചെയ്തു. മൊറിയോ റാഹേം...

## എത്രോ
## കോലോ – 2

(കൂക്കോയോ നാലാം രാഗം/ ഒമറിൻ സോബേ.../ ബാലകരോടായ്... എന്ന രീതി)

വാഗ്ദത്ത നാട്ടിൽ നിന്നും ഒറ്റുന്നോരിരുവർ
മുന്തിരിയിൻകുല കൊണ്ടുവന്നു ജോഷ്വാ തൻ മുമ്പിൽ
ആദ്യം വന്നോൻ ആ കുല കണ്ടില്ല
കണ്ടാനപരൻ അവനുടെ ഗണമല്ലോ യൂദർ
കായ്കൾ പറിച്ചെടുത്തവരെന്നാൽ വീണ്ടു രുചിച്ചില്ല
പാനം ചെയ്തൊരു ജനതകളോ രക്ഷാദായകനെ
ഹാലേലുയ്യാ സ്തോത്രം ചെയ്യുന്നു സതതം. ബാറെക്മോർ.
ശുബ്ഹോ... മെൻഓലം...

മാനവസ്നേഹീ, ലോകത്തിൻ ത്രാതാവേ സ്തുതിതേ
താതനിൽ നിന്നുള്ളദൃശ്യസുതൻ ജഡരൂപം പൂണ്ടു.
പല പീഡകളും – ആദാമിനുവേണ്ടി ഏറ്റു
ജഡത്തിൽ – മൃതിയും പൂണ്ടല്ലോ ഇഹത്തിൽ
സാത്താനുടെ പിടിയിൽനിന്നും വിടുതൽ നീ നല്കി
അക്ഷയജീവൻ രാജ്യമതും അവനവകാശിപ്പാൻ
ഹാലേലുയ്യാ, നിന്നുടെ താഴ്മയ്ക്കായ് സ്തോത്രം.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്... എന്ന രീതി)

ഞങ്ങൾ–ക്കായ് നീ–യേറ്റൊരു പീഡ
താഴ്മയുമേറ്റം–മഹിതം നാഥാ





1. പ്രഭയസ്ഥർക്കായ് ഉദയം ചെയ്കെ
മിഴികൾ പൂട്ടി ഇരുളിൻ മക്കൾ
അന്ധതവന്നോർ ബുദ്ധിവിഹീനർ
ആരെയാണോ വിധിയേല്പിക്കാൻ
ആനീതനാക്കി എന്നോർത്തില്ല.

2. നമ്മിൽ കുടികൊണ്ടീടും രോഗം
പാടേ മാറ്റാൻ വൈദ്യൻ വന്നു
രോഗികളവനുടെ വസ്ത്രം ചീന്തി
തുണ ചെയ്തോനെ അപമാനിച്ചു
നന്മകളോർക്കാതവനെ കൊന്നു.

3. ആദ്യപിതാവാ – മാദത്തേയും
ലോകത്തേയും സൃഷ്ടിച്ചോൻ തൻ
പാണിതലത്തിൽ ആണി തറയ്ക്കാൻ
സ്വന്തജനം കൗശലപൂർവ്വം
ഇന്നേദിവസം ആലോചിച്ചു.

4. നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ

മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(മ്ശിഹോ ദേസോ ല്ഹാശോ... എന്ന രീതി)

മ്ശിഹാ ഹാശാ, മൃത്യു, സ്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. ഭൂവിൽ വന്ന നാഥാ നിന്നെയവർ നിരസിച്ചു
ഈ ദുഷ്കൃത്യം വർണ്ണിച്ചീടാൻ ആരാൽ സാധ്യം
അപമാനിതനാം ന്യായസ്ഥാ നീ നിന്ദ സഹിച്ചു
അത്ഭുതകർമ്മം ചെയ്ത നിന്നെ ദുഷിചെയ്തിട്ടും
തെല്ലും നീ കോപിച്ചില്ലല്ലോ അവർക്കെതിരായി .✠

സർവ്വേശാ...

2. മൂകർക്കായി വൻ കൃപയാൽ നീ സൗഖ്യം നല്കി
എന്നാലവരോ നിൻ തിരുവദനെ തുപ്പൽ വീഴ്ത്തി
ദുഷ്ടാരൂപികളെ ഒഴിവാക്കിയ ബലവാൻ നിന്നെ
ബേൽസബൂബെന്ന പേർ ചൊല്ലി ആക്ഷേപിച്ചു
രോഗസൗഖ്യം നൽകിയ നാഥനെയവർ നിന്ദിച്ചു.✠

സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി. ✠

സർവ്വേശാ...

## ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ-ഹാ ഈ ജനതതി തൻ വചനം വ്യാജം
മാനസ ചിന്തകളും തിന്മ - ഹാലേലുയ്യാ

വായന : മത്തായി 22 : 15 33, ലൂക്കോ 14 : 15 - 24

**മോറാനേശുമിശിഹാ**
**കൗമാ**
**വിശ്വാസപ്രമാണം**
**ഹൂത്തോമോ** പേജ് 17

❖



# ചൊവ്വാ - സൂത്താറ

## ആരംഭവും കൗമായും

നാഥാ തവ പീഡയാൽ അതിദുഃഖം പൂ-ണ്ടോ-രു തിരുസ്സഭയും
നിന്നുത്ഥാനത്തിൽ മോദിക്കും ആശിസ്സു പ്രാപിക്കും ✠✠✠

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

## കോലോ

(ആനീദേ ദശ്ക്കാൽ/പാഴൂഴിയിലുയരും... എന്ന രീതി)

1. മാനവസ്നേഹിതനേ നിന്നെ നിരസിച്ച്
കൊല ചെയ്തീടാൻ തയ്യാറായ് സ്വന്തജനങ്ങൾ
കോഴകൊടുത്തു വാങ്ങിച്ചു നിൻ രക്തം
അവരതുമൂലം ചിതറിപ്പോയ് നാനാഭാഗേ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

2. ദുഃഖിച്ചീനാളിൽ ഭൂവും വാനിടവും
സംഭ്രമമാർന്നു വിറപൂണ്ടു സൃഷ്ടികളെല്ലാം
വിധിയേല്ക്കാൻ നിന്നൂ ന്യായാധിപനേ! നീ
ന്യായത്തീർപ്പു നടത്തുന്നു കളിമണ്ണായോൻ.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്..... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡാ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. ആരാലാകും കുരിശിൽ തൂക്കാൻ
ലോകം മുഴുവൻ സൃഷ്ടിച്ചോനെ
ആദിപിതാവിൻ ദാസ്യം തീർക്കാൻ
സ്രഷ്ടാവായോൻ താഴ്മയിൽ വന്നു
ഹീനതയേല്ക്കാൻ സ്നേഹം മൂലം.

2. മിസ്രേമിൽ നി - ന്നത്ഭുതശക്ത്യാ
മോചിപ്പിച്ചു സ്വന്ത ജനത്തെ
അവരാകട്ടെ, മന്നാ പൊഴിച്ച
നാഥന്നായി കയ്പു നിറഞ്ഞ
ചൊറുക്കാ നല്കി ഗോഗുൽത്തായിൽ.

3. സ്വന്തജനങ്ങൾ കൗശലപൂർവ്വം
ഒന്നായ് ചേർന്നു പാപം ചെയ്തു
രോഗികൾക്കെല്ലാം സുഖമേകിയോനെ
തിന്മപൂണ്ട് വൈരാഗ്യത്താൽ
ക്രൂശിൽ തൂക്കാൻ മനസ്സിലുറച്ചു.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ

മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ





## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ... എന്ന രീതി)

കർത്താവേ കൃപചെയ്യണമേ
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. ഉന്നതനേ നിൻ കാരുണ്യം
നിന്നെ അത്യന്തം താഴ്ത്തി
പാതകിയാദാമിനുവേണ്ടി
ക്രൂശിൽ മരിക്കാൻ മനസായി
സെഹിയോൻ മക്കൾ നേരറ്റോർ
നിൻ മേലയ്യോ കൈവച്ചു. ✠ സർവ്വേശാ...

2. നിബിയർ വചനം നിറവേറി
ബോധകർ തന്നുപദേശമതും
വിനയം പീഡയ്ക്കാഗതനായ്
നിന്ദ്യം കുരിശും നീയേറ്റു
നിൻ തിരുബലിയാൽ ലോകത്തെ
രഞ്ജിപ്പിച്ചു താതനുമായ്. ✠ സർവ്വേശാ...

കർത്താവേ കൃപ ചെയ്യണമേ... ✠ സർവ്വേശാ...
കുറിയേ... കുറിയേ... കുറിയേ...

**മസ്മൂറാകൾ 91,121** പേജ് 22

**മാനീസോ** പേജ് 24

## കൗമാ

നാഥാ തവ പീഡയാൽ അതിദുഃഖം പൂ-ണ്ടൊ-രു തിരുസ്സഭയും
നിന്നുത്ഥാനത്തിൽ മോദിക്കും ആശിസ്സു പ്രാപിക്കും ✠✠✠

## വിശ്വാസപ്രമാണം

## ഹൂത്തോമോ പേജ് 17

❖



# ചൊവ്വാ - രാത്രി

## ആരംഭവും കൗമായും

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീരാത്രൗ ✠✠✠

## പ്രാരംഭപ്രാർത്ഥന

ഉറക്കമില്ലാത്ത ഉണർവ്വുള്ളവനായ കർത്താവേ,... പേജ് 27

## മസ്മൂറാകൾ 134, 119:169–176,117

രാത്രികാലങ്ങളിൽ കർത്താവിന്റെ ഭവനത്തിൽ... പേജ് 28

## എനിയോനോ

1. തന്റെ കരുണയാൽ പ്രേരിതനായി സ്വർഗ്ഗീയ ഉയരങ്ങളിൽനിന്നുവന്ന്, ആദാമിനെപ്രതി ന്യായസ്ഥലത്തു നില്ക്കുകയും, മനസോടെ കഷ്ടതകൾ സഹിക്കുകയും ചെയ്ത ഉത്തമൻ വാഴ്ത്തപ്പെട്ടവനാകുന്നു. ഞങ്ങൾക്കുവേണ്ടി പീഡയേറ്റ സകലത്തിന്റെയും ഉടയവനേ, നിനക്ക് സ്തുതി.

2. ഫരിസേയരും, നിയമജ്ഞരും കുറ്റമില്ലാത്ത നിന്റെമേൽ ദുഷ്ടത നിരൂപിച്ചു. തങ്ങളുടെ രോഗികളെ സുഖമാക്കിയതിനു പകരമായി നിന്നെ തൂക്കുവാൻ അവർ

മരം ഒരുക്കി. ഞങ്ങൾക്കുവേണ്ടി പീഡയനുഭവിച്ച നീ വാഴ്ത്തപ്പെട്ടവനാകുന്നു. സകലത്തിന്റെയും ഉടയവനേ, നിനക്ക് സ്തുതി.

3. കർത്താവേ, ജറുസലേമിന്റെ മക്കളായ പാപികളുടെ വേദനകൾ നീ സുഖമാക്കി. പകരം നിനക്കവർ കഷ്ടതയും, നിന്ദയും, സ്കീപ്പായും നല്കി. ഞങ്ങൾക്കുവേണ്ടി പീഡയനുഭവിച്ചവനേ, നീ വാഴ്ത്തപ്പെട്ടവനാകുന്നു. സകലത്തിന്റെയും ഉടയവനേ, നിനക്ക് സ്തുതി.

4. ജനമെല്ലാം നശിക്കാതിരിക്കുവാൻ എല്ലാവർക്കും വേണ്ടി ഒരുവൻ മരിക്കുന്നതു നല്ലതാണെന്ന് മത്സരക്കാരനായ കയ്യാപ്പാ സത്യമായി പ്രവചിച്ചു. സകലത്തിന്റെയും ഉടയവനേ, നിനക്ക് സ്തുതി. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

5. കടങ്ങൾ പരിഹരിക്കുന്നവൻ ഭൂമിയിലേക്കിറങ്ങി; ദാവീദിന്റെ പുത്രിയിൽനിന്ന് ശരീരം ധരിച്ചു. തിരുവിഷ്ടത്താൽ പീഡാനുഭവത്തിന് തന്റെ കരുണ അവനെ പ്രേരിപ്പിക്കുകയും സ്നേഹം നിർബന്ധിക്കുകയും ചെയ്തു. ഞങ്ങൾക്കുവേണ്ടി പീഡയനുഭവിച്ചവന് മഹത്ത്വം. സകലത്തിന്റെയും ഉടയവനേ, നിനക്ക് സ്തുതി.

## ഒന്നാം കൗമാ

### എക്ബൊ

(ഹൊക്ത്തീലു ബ്മെശ്രേൻ / തലമുറകൾ തോറും.... എന്ന രീതി)

നാഥാ! നീ-യേറ്റൊരു ഹാശാ ധന്യം
വ്യഥയുണ്ടാക്കിയതാം ബലിയും ധന്യം.

കുറിയേ... കുറിയേ... കുറിയേ...





ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

### പ്രുമിയോൻ - സെദറാ

#### കോലോ - 1

നിന്റെ ശ്രേഷ്ഠതയുടെ ഔന്നത്യം താഴ്ത്തി തിരുമനസാൽ കഷ്ടാനുഭവത്തിനുവന്ന ദൈവപുത്രനെ കണ്ടപ്പോൾ സ്വർഗ്ഗീയ ദൂതന്മാർ അത്ഭുതപ്പെട്ടു. സ്വഭാവത്തിൽ ദൈവമായിരിക്കെ, ആദാമിന്റെ രക്ഷയ്ക്കുവേണ്ടി സ്വയം താഴ്ത്തി പാപത്തിന്റെ അടിമത്തത്തിൽനിന്ന് മർത്യരെ സ്വതന്ത്രരാക്കിയവന് സ്തുതി. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

സ്വർഗ്ഗത്തിൽ അദൃശ്യനായ പിതാവിന്റെ സന്നിധിയിൽനിന്ന് ശാപഗ്രസ്തമായ ഭൂമിയിലേക്ക് ദൈവം ഇറങ്ങി വന്നു. അവൻ സഞ്ചരിച്ചതിനാൽ ഭൂമി വാഴ്ത്തപ്പെട്ടു. അവൻ മുള്ളുകൾ ഉന്മൂലനം ചെയ്ത് അതിൽ നന്മകൾ നിറച്ചു. എന്നാൽ, നിയമജ്ഞരും പുരോഹിതന്മാരും അവനെതിരെ പാഞ്ഞെത്തി. സാത്താന്റെ ദുരാലോചന പ്രകാരം കുറ്റമില്ലാത്ത അവനെ മരണത്തിനു വിധിച്ചു.

#### കോലോ - 2

സ്വമനസാ ബലിയായിത്തീരുകയും, മരണം ആസ്വദിക്കുകയും താണിറങ്ങി ആദാമിനെ കരേറ്റുകയും ചെയ്ത മഹാപുരോഹിതാ, നിദ്രപ്രാപിച്ചവരെ നിന്റെ ജീവശബ്ദത്താൽ പുനരുത്ഥാനദിവസം കബറിൽനിന്ന് പറുദീസായിലേക്ക് വിളിച്ചുനിർത്തണമേ. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

നിന്നെ ദ്വേഷിച്ച അബ്രഹാമിന്റെ പുത്രിയെ തീക്കൽ പാറ തുറന്ന് കുടിപ്പിക്കുകയും, അവൾക്ക് നീ മന്നായും, കാടപ്പക്ഷിയും ഭക്ഷണമായി നല്കുകയും ചെയ്തു. നിന്നെ തള്ളിപ്പറയാതിരുന്ന സത്യ മണവാട്ടിയായ തിരുസഭയെ വിലാവുതുറന്ന് നിന്റെ വിലയേറിയ തിരുരക്തം കുടിപ്പിക്കുകയും ചെയ്തു.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. സർവ്വശക്തൻ ദുഷ്ടജനത്തിന് സ്വയം ഏല്പിച്ചു കൊടുത്തു. അവന്റെമേൽ തങ്ങൾ വിജയിച്ചുവെന്ന് ആ ഭോഷന്മാർ വിചാരിച്ചു. എന്നാൽ തന്റെ ഉഗ്രതയെ അവൻ ലാഘവപ്പെടുത്തിയതിനാലാണ് അവന്റെമേൽ അവർ കൈകൾ വച്ചത്.
2. അവൻ ദൈവം എന്ന നിലയിൽ പിശാചുക്കളെ പുറത്താക്കിയപ്പോൾ, ബേൽസബൂബിനെക്കൊണ്ട് പുറത്താക്കുന്നുവെന്ന് ആ മൂഢന്മാർ പറഞ്ഞു. അവന്റെ അത്ഭുതം കണ്ടിട്ടും അതു പിശാചുക്കളുടേതായി അവർ തെറ്റിദ്ധരിച്ചു. കുറ്റമില്ലാത്തവനെ പരിഹസിക്കുവാൻ സാത്താൻ അവരുടെ ഹൃദയത്തിൽ പതിയിരുന്നു.
3. ഈറേന്മാരുടെയും മാലാഖമാരുടെയും നാഥാ, സ്തുതി ആവശ്യമില്ലാത്തവനായിരിക്കെ, ഭൂമിയിൽ സ്തുതിപാഠകരെ സജ്ജമാക്കിയവനേ, നിന്റെ





മഹത്ത്വം പ്രകീർത്തിക്കുവാൻ ആർക്കു കഴിയും! നിനക്കും നിന്നെ അയച്ചവനും സ്തുതി.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ..... എന്ന രീതി)

കർത്താവേ കൃപചെയ്യണമേ,
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠

സർവ്വേശാ കൃപ ചെയ്യണമെ
നാഥാ ദയ ചെയ്തീടേണമേ.

1. മോശയേ വരിക. സ്വന്തം കർത്താവിനു സ്കീപ്പാ ഒരുക്കിയ ഇസ്രായേലിനെക്കുറിച്ച് കരയാൻ അബ്രഹാമിനെയും ഇസഹാക്കിനെയും യാക്കോബിനെയും കൂട്ടിക്കൊണ്ടുവരുക. ശക്തികളാലും, ഭൂകമ്പത്താലും, അടയാളങ്ങളാലും, മോശ പുറപ്പെടുവിച്ചു കൊണ്ടുവന്ന മുന്തിരിവള്ളി കർത്താവ് മനോഹര പ്രദേശത്തു നട്ടു. അതു തഴച്ചു വളർന്നു. ന്യായപ്രമാണവും, കല്പനകളുമാകുന്ന ബലമേറിയ വേലി കർത്താവു അതിനുചുറ്റും കെട്ടി. അതിൽ ഒരു ചക്കു കുഴിച്ചിടുകയും, ഉന്നതഗോപുരം പണിയുകയും ചെയ്തു. കരുണ, ന്യായം, നീതി എന്നീ ഫലങ്ങൾ

നല്കാൻ വേണ്ടിയായിരുന്നു അങ്ങനെ ചെയ്തത്. ✠
സർവ്വേശാ...

2. നന്മകൾ ആസ്വദിച്ചതിനുശേഷം കാട്ടുമുന്തിരിങ്ങാകൾ നീട്ടിക്കൊടുത്ത മുന്തിരിത്തോട്ടത്തോട്, എന്റെ പ്രിയന്റെ ആ പുഷ്ടിയുള്ള മുന്തിരിത്തോട്ടത്തോട് ഞാൻ എന്തുചെയ്യുവാൻ പോകുന്നുവെന്ന് കേട്ടുകൊള്ളുക; അതിനു നല്കിയ ന്യായപ്രമാണമാകുന്ന വേലി പൊളിക്കുകയും, ബലികളർപ്പിക്കാതിരിക്കാൻ തക്കവണ്ണം ചക്കിനെ സമൂലം പിഴുതുകളയുകയും, ഉപദേശകർ ഉണ്ടാകാതിരിക്കുവാൻ സകല ദീർഘദർശിമാരോടും ഞാൻ കല്പിക്കുകയും ചെയ്തു, അങ്ങനെ അതു കൃഷിചെയ്യപ്പെടാതെ തരിശായിക്കിടന്ന് എന്നേയ്ക്കും നശിച്ചുപോകും. ✠
സർവ്വേശാ...

കർത്താവേ കൃപ ചെയ്യണമേ... ✠ സർവ്വേശാ...

## മദ്റോശോ

**ഊനീസോ :** കർത്താവേ, നീ സഹിച്ച കഷ്ടാനുഭവം വാഴ്ത്തപ്പെട്ടതാകുന്നു. നിന്റെ ജീവബലിയും വാഴ്ത്തപ്പെട്ടതാകുന്നു. നിന്റെ കഷ്ടാനുഭവത്തിൽ ഞങ്ങൾ പങ്കുചേരുന്നു.

ശിഷ്യന്മാർ രണ്ടു കുഞ്ഞാടുകളുടെ മദ്ധ്യേ നിന്നു. അവർ പഴമയുടെ പെസഹാകുഞ്ഞാടിനെ ഭക്ഷിച്ചപ്പോൾ, സത്യത്തിന്റെ കുഞ്ഞാടിനെയാണ് ഉൾക്കൊണ്ടത്. അപ്പസ്തോലന്മാർ സൂചനയുടെയും സത്യത്തിന്റെയും മദ്ധ്യേ നിന്നു. സൂചന നീങ്ങിപ്പോകുകയും സത്യം വന്നണയുകയും ചെയ്യുന്നത് അവർ കണ്ടു.





ഈജിപ്ത് നല്കിയത് പുളിപ്പില്ലാത്ത അപ്പമാണ്. അതിനുപകരം സഭ ജീവന്റെ അപ്പം നല്കി. ഹവ്വാ, മൃതികരമായ അപ്പം നല്കിയപ്പോൾ, മറിയം ജീവന്റെ അപ്പം നല്കി.

സത്യത്തിന്റെ കുഞ്ഞാട് പെസഹാകുഞ്ഞാടിനെ ഭക്ഷിച്ചു. അങ്ങനെ സൂചനകൾ സത്യത്തിന്റെ ഉദരത്തിൽ പ്രവേശിച്ചു. എല്ലാ സൂചനകളും, നിറവേറ്റുന്നവനുമായ വിശുദ്ധിയുടെ വിശുദ്ധ സ്ഥലമായ, അവനിൽ പ്രവേശിച്ച് അധിവസിച്ചു.

എല്ലാം പൂർണ്ണമാക്കുന്നവനാൽ, സൂചനകളെല്ലാം നിറവേറ്റപ്പെടുകയും, പൂർത്തീകരിക്കപ്പെടുകയും ചെയ്തു. എല്ലാം പൂർത്തിയാക്കുന്നവൻ സൃഷ്ടികർമ്മം ആറാംദിവസം പൂർത്തിയാക്കിയതുപോലെ തന്നെ.

ആറാം ദിവസം യേശുവിന്റെ മരണത്തിന്റെ സദ്വാർത്ത കേട്ട് പറുദീസാ ആനന്ദിക്കുകയും, അതിലെ വൃക്ഷങ്ങൾ പുളകമണിയുകയും ചെയ്തു. ആറാം ദിവസം ആദാം ശാപമേറ്റപ്പോൾ മരണവും, പാതാളവും അതുകേട്ട് സന്തോഷിച്ചതുപോലെ തന്നെ.

പെസഹാ കുഞ്ഞാടിന്റെ മഹത്തായ പെരുന്നാൾ, പൂക്കൾ നിറഞ്ഞ മാസത്തിലാണ് വന്നത്. പുഷ്പപൂർണ്ണമായ നീസാൻ മാസത്തിൽതന്നെ നോമ്പും വന്നതിനാൽ ഞങ്ങൾ സന്തോഷിക്കുന്നു.

പൂക്കളുടെ മാസത്തിൽ പെസഹാ വന്ന് ഈജിപ്റ്റിനെ കയ്യേറുകയാൽ, മണവാട്ടികളിൽ ക്ഷോഭം ഉളവായി. അടിമത്തത്തിന്റെ നുകം മാറ്റി ബന്ധനസ്ഥർക്ക് സ്വാതന്ത്ര്യം നല്കിയ പെരുന്നാൾ ഇതാണ്.

മോശ, ജനത്തെ മരുഭൂമിയിലേക്ക് ആനയിച്ചതോടെ അവരുടെ വേഷഭൂഷാദികളിൽ മരുഭൂമി അലംകൃതമായി. യുവതികൾ ശൂശാനകളാലും, ശിശുക്കൾ പുഷ്പാലങ്കാരങ്ങളാലും പ്രശോഭിതരായി.

കൊല്ലപ്പെട്ട കുഞ്ഞാട് ചെന്നായ്പടയുടെ അമ്മയായ ഈജിപ്റ്റിനെ വീഴ്ത്തി. നീസാൻ മാസത്തിൽ അവർ ദൈവത്തിന്റെ കുഞ്ഞാടിനെ കൊന്നു. പെസഹാകുഞ്ഞാടിനെ അറുത്തു.

മുങ്ങിപ്പോയ ഈജിപ്റ്റുകാർ കടലിലും, രക്ഷിക്കപ്പെട്ട ഇസ്രായേൽക്കാർ കരയിലുമായിരിക്കെ, കടലിന്റെയും ഭൂമിയുടെയും മദ്ധ്യത്തിൽ മോശ ഗാനാലാപം ചെയ്തു. ദാസനെപ്പോലെ കടൽ മോശയ്ക്കു കീഴ്പ്പെട്ടു. അധികാര ചിഹ്നമായ ദണ്ഡിന് അതു വിധേയപ്പെട്ടു.

### ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ-ഹാ- വായ്കളെയവരാകാശത്തിൽ വച്ചു-
നാവുകളൂഴിയിലൂടാടിഹാലേലുയ്യാ

വായന : മത്താ 12 : 38 - 45, ലൂക്കോ 22 : 2, 11 : 53 - 54

## രണ്ടാം കൗമാ

### കൗമാ

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീരാത്രൗ ✠✠✠





### എക്ബൊ

(കും പൗലോസ്..../ റംസാ ദേശത്തി... എന്ന രീതി)

സ്തുതി മൃതിയാർന്നോനേ - വീണ്ടുമുയിർത്തോനേ
മൃതിഹീനാ പ്രാണ - പ്രദനേ! സ്തോത്രം.

കുറിയേ... കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

### പ്രുമിയോൻ - സെദറാ

### കോലോ - 1

സത്യത്തെ ദ്വേഷിച്ച സ്വന്തജനം യേശുതമ്പുരാനെ തിരെ കൂട്ടം കൂടുകയും അവന്റെ സർവ്വ നന്മകൾക്കും പകരം തിന്മ പ്രതിപകരം നല്കുകയും ചെയ്തു. അതിക്രമികളോടൊപ്പം ഗണിച്ച് അവനെ തൂക്കി ക്കൊല്ലുവാൻ അവർ മരം സജ്ജമാക്കി. ലോകരക്ഷകനായ അവൻ അവരെ ചിതറിക്കുകയും നമ്മെ കൂട്ടിച്ചേർക്കുകയും ചെയ്തു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

എന്റെ വത്സലരേ, മണവറയ്ക്കുള്ളിൽ അവിശ്വസ്തത കാട്ടി മണവാളനെ സ്കീപ്പായിൽ തൂക്കിയ ക്രൂശകിയായ സെഹിയോനെപ്പോലെ വേറൊരു മണവാട്ടിയെ എവിടെ കണ്ടിട്ടുണ്ട്? അവൾ കാളക്കുട്ടിയെയും ബാലിനെയും വന്ദിക്കുകയും, നല്ലവനെ മരത്തിൽ തൂക്കുകയും ചെയ്തു. ആ അവിശ്വസ്തയെ പുറത്താക്കി അവൾക്കു പകരം സഭയുമായി വിവാഹനിശ്ചയം ചെയ്തവൻ വാഴ്ത്തപ്പെട്ടവനാകുന്നു.
മൊറിയോ റാഹേം...

## എത്രോ
## കോലോ – 2

ഈ ദിവസം നമ്മുടെ കർത്താവ് സത്യദർശകർ പ്രസംഗിച്ച അദൃശ്യ മർമ്മങ്ങൾ പരിശുദ്ധ സമൂഹത്തിനു വെളിപ്പെടുത്തി. ദീർഘദർശിമാർ അവന്റെ വെളിപാടിന്റെ ദിവസം അറിയുകയും, പിതാക്കന്മാർ ദൃഷ്ടാന്തങ്ങളാൽ അവനെ രൂപീകരിക്കുകയും ചെയ്തിരുന്നു. സ്വന്തജന ത്തിൽനിന്ന് അവൻ കഷ്ടത അനുഭവിക്കുമെന്നും തന്റെ കഷ്ടതയാലും മരണത്താലും ലോകം ശാപത്തിൽനിന്ന് രക്ഷപ്പെടുമെന്നും അവർ അറിയിച്ചിരുന്നു. അവന്റെ താഴ്മയ്ക്കു സ്തുതി. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

സഭ ഇപ്രകാരം പറഞ്ഞു: ഉന്നതങ്ങളിൽ നിന്നിറങ്ങി വന്ന് സ്കീപ്പായിൽ മരിച്ച ദൈവപുത്രന്റെ സ്നേഹത്തിൽ നിന്ന് ആർക്കെന്നെ വേർതിരിക്കുവാൻ കഴിയും? ശരീരിയായിത്തീർന്ന വചനമേ, മനുഷ്യനായിത്തീർന്ന് സ്നേഹപൂർവ്വം കഷ്ടതകൾ സഹിക്കുകയും, മരണത്താൽ ഞങ്ങളെ ജീവിപ്പിക്കുകയും ചെയ്ത ദൈവത്തിൽ നിന്നുള്ള ദൈവവും, പ്രകാശവുമായ യേശുമിശിഹായേ, നിന്നെ ഞാൻ ഏറ്റുപറയുന്നു. നിന്നെ അയച്ചവന് സ്തുതി.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.





1. പതിനായിരം വായുണ്ടെങ്കിലും, കർത്താവേ, നിന്റെ താഴ്മയെ സ്തോത്രം ചെയ്യുവാൻ ഞങ്ങൾക്ക് കഴിവില്ല. എത്ര നാവുണ്ടെങ്കിലും, നിന്റെ മഹത്ത്വസ്വഭാവത്തെ കഷ്ടതയ്ക്കും മരണത്തിനുമായി നീ എത്രത്തോളം താഴ്ത്തിയെന്ന് ഞങ്ങൾക്ക് വർണ്ണിക്കാനും സാദ്ധ്യമല്ല.
2. അവന്റെമേൽ വിജയം വരിച്ചതുകൊണ്ടല്ല, ജനം മിശിഹായെ പിടിച്ച് മരത്തിൽ ക്രൂശിച്ചത്. പിന്നെയോ ആദാമിനെ പറുദീസായിലേക്ക് തിരിക്കുവാൻ, അവനുവേണ്ടി മരണം ആസ്വദിക്കുവാൻ അവൻ സ്വയം ഏല്പിച്ചുകൊടുത്തതാണ്.
3. മഹത്ത്വത്തിന്റെ നാഥനും, സർവ്വത്തിന്റെയും ദൈവവുമേ, സകല വായ്കളെക്കാളും നിന്റെ സ്തുതി വലുതാകുന്നു. നീ പീഡയേറ്റു ഞങ്ങളെ രക്ഷിച്ചു. നിന്റെ നാമത്തിനു സ്തുതി. നിന്റെ കരുണയ്ക്കു സ്തോത്രം. നിന്റെ അദൃശ്യപിതാവിനും പരിശുദ്ധാത്മാവിനും മഹത്ത്വം.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ..... എന്ന രീതി)

കർത്താവേ കൃപചെയ്യണമേ
വലിയൊരു നിൻ ഹാശായതിനാൽ

ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. തങ്ങളുടെ മാലിന്യം വെളിപ്പെടാതിരിക്കുവാൻ എല്ലാവരും നിന്റെ മരണത്തിനുവേണ്ടി ആരവമുണ്ടാക്കി. നിന്റെ താഴ്മ ഏറ്റവും ചേർച്ചയുള്ളതായിരുന്നു. ദുഷ്ടരോട് നീ കരുണ കാണിക്കുകയും, അന്യായക്കാരെ നീ സ്നേഹിക്കുകയും ചെയ്തു. നിന്നെ ദ്വേഷിച്ചവരെ നീ ബഹുമാനിച്ചു. നിന്ദയുടെ സ്കീപ്പാമേൽ നിന്നെ തൂക്കിയവർക്കുവേണ്ടി നീ മോചനം യാചിച്ചു: പിതാവേ, തങ്ങളുടെ ദുഷ്ടതയെപ്പറ്റി അനുതപിക്കുന്നെങ്കിൽ ഇവരുടെ അകൃത്യം ക്ഷമിക്കണമേ. എന്തെന്നാൽ, തങ്ങൾ എന്തു ചെയ്യുന്നു എന്ന് ഇവർ അറിയുന്നില്ല എന്നു നിന്റെ പിതാവിനോടു നീ പ്രാർത്ഥിച്ചു. എന്നാൽ, ആ ദുഷ്ടരായ അന്യായക്കാർ അനുതപിക്കാതെ, മോചനത്തിനുള്ള മാർഗം ഉപേക്ഷിച്ചു കളഞ്ഞു. ✠ സർവ്വേശാ...

2. ഞങ്ങൾക്കുവേണ്ടി കഷ്ടത അനുഭവിക്കുകയും, പിതാവിനോട് ഞങ്ങളെല്ലാവരെയും രഞ്ജിപ്പിക്കുകയും ചെയ്ത നിനക്കു സ്തുതി. നിർമ്മല ഹൃദയത്തോടെ നിന്റെ ഇടവക നിന്നെ സ്തുതിക്കുന്നു. അതിനുവേണ്ടി നീ എത്ര സഹിച്ചുവോ, അത്രയും സ്തുതിയുടെ കിരീടം നിനക്കായി മുടയുന്നു. കർത്താവേ, നിനക്ക് സ്തുതി. ആയിരമായിരമായും, പതിനായിരം പതിനായിരമായും നിനക്ക് സ്തുതി.





നിനക്കും, നിന്നെ അയച്ച പിതാവിനും, പരിശുദ്ധ റൂഹായ്ക്കും പുകഴ്ചയും ഉന്നതിയും എന്നേക്കും ഉണ്ടായിരിക്കട്ടെ. ✠ സർവ്വേശാ...

കർത്താവേ കൃപ ചെയ്യണമേ...✠ സർവ്വേശാ...

## മദ്റോശോ

**ഊനീസോ :** മരണമില്ലാതിരിക്കെ മരിച്ചവനും, സജീവനും, മൃതരെ ജീവിപ്പിക്കുന്നവനുമായ നിനക്ക് സ്തുതി.

ഉപമകൾ നിവർത്തിക്കുവാൻ ഗുരു തന്റെ ശിഷ്യരെ മാളികയിൽ ഒരുമിച്ചുകൂട്ടി. അത്യുഗ്രനായ അവൻ സ്വയം എളിമപ്പെടുകയും വിനയത്തിന്റെ കാസായായിത്തീരുവോളം സ്വയം താഴ്ത്തുകയും ചെയ്തു. സകലത്തിന്റെയും നാഥനും ദൈവവും ജീവരഥത്തിൽ മഹത്വപ്പെടുന്നവനും അദൃശ്യനുമായ അവൻ സ്വശിഷ്യർക്കു ദൃഷ്ടാന്ത മായി എളിമയുടെ മാർഗം കാണിച്ചു കൊടുക്കുവാൻ തിരുമനസ്സായി.

രഹസ്യത്തിന്റെ മാളികയിൽ നാഥൻ ദാസർക്ക് അഭിമുഖമായി നിന്നു. ശിഷ്യരുടെ പാദംകഴുകുവാൻ അവൻ അരയിൽ തൂവാല ചുറ്റി. വഞ്ചകനായ യൂദായുടെ പാദവും കഴുകുവാൻ അവന്റെ മനുഷ്യസ്നേഹം അവനെ എത്രയും താഴ്ത്തി. നല്ലവനും ദയാലുവുമേ, നിനക്കു സ്തുതി. നിന്റെ സഹനംപോലെ നിന്റെ സ്നേഹവും വാഴ്ത്തപ്പെട്ടതാകുന്നു.

പരമാർത്ഥികളായ കുഞ്ഞാടുകളെ നീ തെരഞ്ഞെടുക്കുകയും നിർമ്മലരും നല്ലവരുമായ അവർ സ്നേഹത്താൽ

സൂര്യസമാനം ശോഭിക്കണമെന്ന് നീ തിരുമനസാവുകയും ചെയ്തു. അവർക്ക് ശക്തിയും അടയാളങ്ങളും വാഗ്ദാനം ചെയ്തു. നീ അവർക്ക് പദവികളും അധികാരങ്ങളും നല്കി. നീ മഹത്ത്വത്തോടെ എഴുന്നെള്ളിവരുമ്പോൾ ന്യായം വിധിക്കാനുള്ള അധികാരവും അവരെ ഭരമേല്പിച്ചിരിക്കുന്നു.

അഗ്നിമയന്മാരായ സൈന്യങ്ങളാൽ സേവിക്കപ്പെടുന്നവനും കത്തിജ്വലിക്കുന്ന അഗ്നിയുമായവൻ നിന്ദ്യമായ പൂഴിക്കുമുമ്പിൽ കുനിഞ്ഞുനിന്ന്, കഴുകുവാൻവേണ്ടി പാദങ്ങൾ നീട്ടിക്കൊടുക്കണമെന്ന് ശിഷ്യരോട് അഭ്യർത്ഥിച്ചു. ക്രൂബേന്മാരും സ്രോപ്പേന്മാരും ജീവചക്രവാഹികളും അവന്റെ ബഹുമാനത്തെ പരിശുദ്ധൻ എന്നു പാടിപുകഴ്ത്തുന്നു. എന്നാൽ അവൻ ശിമയോന്റെ മുമ്പിൽ തല കുനിച്ചുനിന്നു. ഇത്രയും എളിമപ്പെട്ടവന് സ്തുതി.

കർത്താവേ, ഞാൻ നിന്ദ്യനും പൂഴിയുമാകുന്നു. സ്വർഗസ്ഥനായ നീ ഇത്രമാത്രം താണുവരുവാൻ പാടില്ല. ആദാമിന്റെ സ്രഷ്ടാവേ, സൃഷ്ടികളുടെ ഉടയവനേ, എന്നെ കഴുകി എന്റെ ശ്ലീഹാസ്ഥാനത്തെ ലജ്ജിപ്പിക്കരുതേ. നീ എന്റെ കാൽ കഴുകുന്നതിൽ ഞാൻ വളരെ ഭയപ്പെടുന്നു. എന്നെ കഴുകരുതേ : ഇങ്ങനെ അവൻ അപേക്ഷിച്ചു.

പാത്രത്തിൽ വെള്ളമെടുത്ത് കോരിയൊഴിച്ചുകൊണ്ട് സൃഷ്ടികളുടെ ഉടയവനായ ദൈവം ശിമയോനെ വിളിച്ച് ഇപ്രകാരം പറഞ്ഞു:ശിമയോ നേ, നീ അരികിൽ വരിക. നിന്റെ പാദങ്ങൾ ഞാൻ കഴുകാം. തന്റെ സൃഷ്ടിയായ പൂഴിയുടെ പാദം കഴുകിയ സ്വർഗ്ഗസ്ഥനേ, നിനക്കു





സ്തുതി. ഇക്കാര്യം ചെയ്യാൻ നിന്റെ താഴ്മയ്ക്ക് എങ്ങനെ സാധിക്കുമെന്നോർത്ത് ശിമയോൻ അത്യധികം സംഭ്രമിച്ചു.

ശിമയോനേ, നിന്റെ സ്വന്തം ഇഷ്ടം ഉപേക്ഷിച്ച് എന്റെ ഇഷ്ടം നീ സ്വീകരിക്കുക. ഞാൻ നിന്റെ പാദം കഴുകട്ടെ. അങ്ങനെ ഞാൻ വിനയത്തിന്റെ മാർഗ്ഗം നിനക്ക് കാണിച്ചുതരാം. നീ ഇതു പഠിക്കുകയും ഇപ്രകാരം ചെയ്യുകയും വേണം. അങ്ങനെ സ്വർഗ്ഗീയരെപ്പോലും വീഴ്ത്തിയ നിഗളത്തെ നീ അതിജീവിക്കണം. നാഥൻ ശിഷ്യന്റെ കാൽ കഴുകുവാൻ അനുവാദം ചോദിച്ച് തല താഴ്ത്തിനിന്നു.

ശിമയോനേ, നീ എന്തിനാണ് എന്നോട് തർക്കിക്കുന്നത്? എനിക്കെതിരായി നില്ക്കാതെ എന്റെ വചനം കേൾക്കുക. ഇതു ചെയ്തുകൊണ്ട് വായുമണ്ഡലത്തിൽ കാവലിരിക്കുന്ന അധികാരിയെ ലജ്ജിപ്പിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. നിന്റെ സ്വന്ത ഇഷ്ടപ്രകാരം എന്നോടു മത്സരിച്ചാൽ എന്റെ ശിഷ്യത്വം നിനക്കു ലഭിക്കുകയില്ല. ശിമയോനേ, ഞാൻ നിന്റെ കാൽ കഴുകാതെയിരുന്നാൽ എന്റെ സ്നേഹിതന്മാരോടൊപ്പമുള്ള സിംഹാസനം നിനക്കു ലഭിക്കുകയില്ല.

ശിഷ്യപ്രമാണിയായ ശിമയോൻ ഗുരുവിന്റെ അടുക്കൽ ചെന്നു. അവന്റെ നാഥൻ അവന്റെ പാദങ്ങൾ കഴുകുവാൻ തുനിഞ്ഞു. ഇത്തരത്തിലുള്ള ആശ്ചര്യം കണ്ട് വിസ്മയപ്പെട്ട് കരയാതിരിക്കുവാൻ ആർക്കു കഴിയും? ബലവാനായ ദൈവവും, സൃഷ്ടിഗണത്തിന്റെ അധികാരിയുമായവൻ പൂഴിയുടെ മുമ്പിൽ തല താഴ്ത്തിനിന്ന് ശിഷ്യന്റെ പാദം കഴുകുന്നു. നിഗളികളേ, ഇതു കാണുക.

അഹങ്കാരികളേ, ഇതു ശ്രദ്ധിക്കുക. നിങ്ങൾ ആത്മശോധന ചെയ്യുക.

നന്മനിറഞ്ഞവൻ പാദക്ഷാളനം ചെയ്ത് ശിഷ്യരെ ജ്ഞാനികളാക്കി. അവരും അപ്രകാരം പരസ്പരം ചെയ്യുവാൻ വിനയത്തിന്റെ മാർഗ്ഗം അവൻ അവർക്കു കാണിച്ചുകൊടുത്തു. കുഞ്ഞാടിനെ ഒരുക്കി അത്താഴം കഴിക്കുവാൻ നല്ലവനായ അവിടുന്ന് ശിഷ്യരെ പന്തിയിലേയ്ക്ക് ആനയിച്ചു. പഴയ ബലികളിൽനിന്ന് മോചനം പ്രാപിച്ച് വിശ്രമിക്കുവാൻ സമയമായപ്പോൾ അവർ ദിവ്യചെമ്മരിയാട്ടിൻകുട്ടിയെ ശുശ്രൂഷിച്ചു.

അനുഗ്രഹത്തിന്റെയും ജീവന്റെയും മഴയേ, നീ എന്തിനാണ് കളകൾക്ക് ഇപ്രകാരം ജലം നല്കുന്നത്? നന്മ വിതച്ച നല്ല കൃഷിക്കാരാ, നിന്റെ പാദങ്ങളിൽ മുള്ള് കുത്തിക്കയറുന്നല്ലോ. നല്ലതിനും മോശമായതിനും തുല്യമായി മഴ ചൊരിഞ്ഞുകൊടുത്ത കാരുണ്യത്തിന്റെ പനിമഞ്ഞേ, ദുഷ്ടയായ മുള്ളിന് നീ എന്തിനാണ് ജലമേകിയത്? അതു നിന്റെ പാദത്തിൽ കുത്തിക്കയറുന്നുവല്ലോ.

മനുഷ്യബോധമേ, നീ എവിടേയ്ക്കു നോക്കുന്നു? സ്രഷ്ടാവും മഹത്ത്വത്തിന്റെ നാഥനുമായവൻ, ക്രോബേന്മാരുടെ ഭയങ്കര രഥത്തിൽ ആയിരിക്കുന്നിടത്തേക്കോ? അതോ ശിഷ്യരുടെ ഇടയിലേക്കോ? അതോ പിതാവിന്റെ മാർവ്വിലായിരിക്കെ, ശിഷ്യരുടെ പാദങ്ങൾ കഴുകുന്ന സ്ഥലത്തേക്കോ? മരണത്തിനായി സ്വയം ഏല്പിച്ചുകൊടുക്കുകയും ആദാമിനെ അവന്റെ പൂർവ്വസ്ഥാനത്തേയ്ക്ക് തിരികെ കൊണ്ടുവരാൻ ഇപ്രകാരം താണിറങ്ങി വന്നവന്റെ കൃപയ്ക്ക് സ്തുതി ഉണ്ടായിരിക്കട്ടെ.





## ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ-ഹാ- വായ്കളെയവരാകാശത്തിൽ വച്ചു-
നാവുകളൂഴിയിലൂടാടിഹാലേലുയ്യാ

വായന : യോഹ 2 : 12 - 25, 3 : 13 - 21

## മൂന്നാം കൗമാ

### കൗമാ

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീരാത്രൗ ✠✠✠

### എക്ബൊ

(ആമോ ഉ ആമ്മെ/വാനവർ മാനോർ... എന്ന രീതി)

പുത്രരഹസ്യം ശ്രദ്ധിപ്പീൻ
സ്തോത്രം ചെയ്വീനെല്ലാരും.

കുറിയേ... കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

### പ്രുമിയോൻ-സെദറാ

### കോലോ - 1

പൈതലായ ഇസഹാക്ക് ബന്ധിതനായി ബലിപീഠത്തിൽ വയ്ക്കപ്പെട്ടു. മരിക്കുകയും സ്രഷ്ടാവിന്റെ ഇഷ്ടം നിവർത്തിക്കുകയും ചെയ്യുക അവനു സന്തോഷമായിരുന്നു. ഇതു നമ്മുടെ രക്ഷയ്ക്കുവേണ്ടി തന്നെ അയച്ച പിതാവിന്റെ ഇഷ്ടം നിവർത്തിക്കുവാൻ നമുക്കുവേണ്ടി

മരിച്ച പുത്രന്റെ രഹസ്യം സൂചിപ്പിച്ചു. പരിശുദ്ധാത്മ ദൃഷ്ടിയിൽ തന്റെ സാദൃശ്യങ്ങൾ ദർശിച്ച നീതിമാന്മാരുടെ വചനങ്ങൾ സത്യമായി നിറവേറ്റിയ ഉപമകളുടെ നാഥനു സ്തുതി. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

അബ്രഹാം കൈകളുയർത്തിയപ്പോൾ മലയിൽ ഒരു വൃക്ഷത്തെയും അതിന്റെ കൊമ്പുകൾക്കിടയിൽ കുഞ്ഞാടിനെയും കണ്ടു. ആരും നടാത്ത വൃക്ഷത്തെയും ജനിക്കാത്ത കുഞ്ഞാടിനെയുംകുറിച്ച് അവർ അത്ഭുതപ്പെട്ടു. പുത്രന്റെ രഹസ്യങ്ങളും രക്ഷകന്റെ സാദൃശ്യങ്ങളും അതിൽ രൂപീകരിക്കപ്പെട്ടിരുന്നു. കുഞ്ഞാട് ഇസഹാക്കിനെ രക്ഷിച്ചതുപോലെ മിശിഹാ സഭയെയും അതിന്റെ കുഞ്ഞാടുകളെയും രക്ഷിച്ചു. ഞങ്ങളുടെ രക്ഷയ്ക്കായി വന്ന കർത്താവേ, ഞങ്ങളോടു കരുണയുണ്ടാകണമേ.

മൊറിയോ റാഹേം...

## എത്രോ

## കോലോ - 2

കർത്താവേ, മലയിൽവച്ച് അബ്രഹാം നിന്റെ രഹസ്യം ദൃഷ്ടാന്തപ്പെടുത്തി. അവന്റെ ഏകജാതനെ വൃക്ഷത്തിൽനിന്നുള്ള കുഞ്ഞാട് രക്ഷിച്ചു. കുഞ്ഞാട് ഇസഹാക്കിനെ വിടുവിക്കുകയും, വധത്തിൽ നിന്ന് വീണ്ടെടുക്കുകയും ചെയ്തു. തന്റെ സാദൃശ്യത്തിൽ നിന്റെ മകൻ രക്ഷ പ്രാപിച്ചതിനെ കണ്ട് അബ്രഹാം സന്തോഷിച്ചു. ഞങ്ങൾക്കുവേണ്ടി നിന്നെ അയച്ച പിതാവിനു സ്തുതി.

ബാറെക്മോർ.





പിതാവിനും... ആദിമുതൽ...

ആചാര്യനായ അബ്രഹാമിനോട് സാറാ ഇപ്രകാരം പറഞ്ഞു:എന്റെ ഏകജാതനെ നീ എവിടേക്ക് കൂട്ടിക്കൊണ്ടുപോകുന്നു. രഹസ്യമായി അവനോട് നീ എന്താണ് ചെയ്യുന്നത്? നീ ഏതോ രഹസ്യം സൂചിപ്പിക്കുകയും ഉപമകൾ ദൃഷ്ടാന്തീകരിക്കുകയും ചെയ്യുന്നതായി എനിക്കു തോന്നുന്നു. കർത്താവ് നിങ്ങൾക്ക് അനുയാത്ര ചെയ്യുകയും സമാധാനത്തോടെ തിരികെ വരുത്തുകയും ചെയ്യട്ടെ.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. അബ്രഹാമും ബലി സാധനമായ ഇസഹാക്കും, പിതാവിന്റെയും തന്റെ ഏകജാതന്റെയും ദൃഷ്ടാന്തത്തെ രൂപീകരിച്ചു. ആ ബലിപീഠം സഭയ്ക്ക് ജീവൻ നൽകുന്ന വിശുദ്ധ മേശയായിത്തീർന്നു. അതുവഴി ആദാമിന്റെ മക്കൾ പാപപരിഹാരം സമ്പാദിച്ചു.
2. അബ്രഹാമിന്റെ പുത്രൻ പർവ്വതത്തിൽ നിവർത്തിച്ച രഹസ്യം എത്രയോ വലുതും സ്തുത്യർഹവുമായിരുന്നു. തന്നെ ദഹിപ്പിക്കുവാനുള്ള വിറക് അവൻ ചുമന്നുകൊണ്ടുപോയി. ക്രൂശിക്കപ്പെടുവാൻ സ്കീപ്പാമരം ചുമന്നുകൊണ്ടുപോയ പുത്രന് ഇത് ദൃഷ്ടാന്തമായി.
3. ഖേദം കൂടാതെ സന്തോഷപൂർവം പുത്രനെ ബലി

യർപ്പിക്കുവാൻ പോയ നീതിമാനായ അബ്രഹാമിനെ ക്കുറിച്ച് വിസ്മയപ്പെടാത്തവൻ ആര്? പാപികൾക്കു വേണ്ടി ക്രൂശിക്കപ്പെടുവാൻ സ്വപുത്രനെ ഏല്പിച്ച പിതാവിനെ ഇത് ദൃഷ്ടാന്തപ്പെടുത്തുന്നു.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(മ്ശിഹോ ദേസോ ല്ഹാശോ... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്ക്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക.✠

സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. ദൈവത്തിൽനിന്ന് അബ്രഹാമിന് വെളിപാടു ണ്ടായി:നീ നിന്റെ പുത്രനെ കൂട്ടിക്കൊണ്ടുപോയി ഒരു മലയിൽ എനിക്കായി ബലി കഴിക്കുക.' തന്റെ പുത്രനെ കത്തിയിൽനിന്ന് രക്ഷിക്കുവാൻ കഴിയാതിരുന്ന അവൻ സന്തോഷപൂർവ്വം അവനെ ബലി അർപ്പിക്കുവാനായി കൂട്ടിക്കൊണ്ടുപോയി.✠ സർവ്വേശാ...

2. അവൻ പൈതലിനെ ബന്ധിച്ച് വിറകിൻമീതെ കിടത്തി. ദുഃഖം കൂടാതെ അവൻ വാളിനുനേരെ കഴുത്തുനീട്ടി. വൃക്ഷത്തിൽനിന്നു വന്ന ആട്ടുകൊറ്റൻ മുഖാന്തിരം മഹാരഹസ്യം ഉദിച്ചു. അത് പൈതലായ ഇസഹാക്കിന്റെ ബന്ധനങ്ങൾ അഴിക്കുകയും, അവന്റെ പിതാവിനെ സന്തോഷിപ്പിക്കുകയും ചെയ്തു.✠
സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി.✠
സർവ്വേശാ...

## സൂഗീസോ : അബ്രഹാം - ഇസഹാക്ക്

**ഊനീസോ :** ജനങ്ങളേ, ജനതകളേ, വരുവിൻ. പുത്രൻ തമ്പുരാന്റെ രഹസ്യം ശ്രദ്ധാപൂർവ്വം കേട്ട് അവന് സ്തുതി പാടുവിൻ.

അബ്രഹാമിനോട് ബലി ആവശ്യപ്പെട്ട പിതാവേ, നിനക്കും നിന്റെ പുത്രനും ഇടയിലുള്ള രഹസ്യം ദൃഷ്ടാന്തപ്പെടുത്തിയ അബ്രഹാമിനെയും, ഇസഹാക്കിനെയും സംബന്ധിക്കുന്ന വൃത്താന്തം വിവരിക്കാൻ എനിക്ക് കൃപ നല്കണമേ.

'നീ സ്നേഹിക്കുന്ന നിന്റെ പുത്രനെ, ഇസഹാക്കിനെ, നിന്റെ ഏകജാതനെത്തന്നെ, കൂട്ടിക്കൊണ്ടുപോയി മടികൂടാതെ എനിക്ക് ദഹനയാഗം അർപ്പിക്കുക എന്ന് പിതാവ് പറഞ്ഞത് അബ്രഹാം ചെവിക്കൊണ്ടു.

സാറാ പറയുന്നു:നീ എന്താണീ ചെയ്യുന്നത്? നമ്മുടെ പുത്രനെ ബലി അർപ്പിക്കുവാൻ കത്തിക്ക് മൂർച്ച കൂട്ടുകയോ? എന്നെ ഇങ്ങനെ അനാഥയാക്കിത്തീർക്കുകയാണോ?

ഞാൻ എത്രയേറെ വേദനകളും, ഗർഭക്ലേശങ്ങളും സഹിച്ചു എന്ന് നിനക്കറിയാമോ? എന്നെ ദുഃഖത്തിലാ

ഴ്ത്തുകയില്ലെന്ന് എന്റെ മുമ്പിൽ സത്യം ചെയ്യണം. ഞാൻ കാത്തിരിക്കും, അവനെ കൂട്ടിക്കൊണ്ടുപോകുക.

അബ്രഹാം തന്റെ കൂടാരത്തിൽനിന്ന് പുറപ്പെട്ടു. ജറുസലേമിലേക്ക് കഴുതപ്പുറത്തു കയറി യാത്രചെയ്ത പുത്രന് സാദൃശ്യം എന്ന നിലയിൽ ഇസഹാക്കിനെ കഴുതമേൽ കയറ്റിക്കൊണ്ടുപോയി.

ഇസഹാക്കിന്റെ സന്തതികൾ എണ്ണാനാകാത്തവിധം വളരെയാകുമെന്ന് ദൈവം വാഗ്ദാനം ചെയ്തിരുന്നു. അവൻ മരിക്കുകയാണെങ്കിൽ തനിക്കും ദൈവത്തിനും ഇടയിലുള്ള ഉടമ്പടി വ്യാജമായിത്തീരുമെന്ന് അബ്രഹാം ഓർത്തു.

ഉന്നതത്തിലേക്ക് കണ്ണുകളുയർത്തി അബ്രഹാം കർത്താവിനോട് പ്രാർത്ഥിച്ചു: നീ എനിക്കു നല്കിയവനെ, ഞാൻ നിനക്ക് ബലിയർപ്പിക്കുവാനുള്ള സ്ഥലം കാണിച്ചു തരുക.

ഇസഹാക്ക് ചോദിക്കുന്നു:വിറകും, തീയും നമുക്കുണ്ട്. എന്നാൽ ബലിക്കുള്ള കുഞ്ഞാടും, ബലിപീഠവും നമുക്കില്ലല്ലോ? എങ്ങനെയാണ് നാം ബലികഴിക്കുക?

എന്തിനാണ് എന്നിലേക്കും ആകാശത്തേക്കും നോക്കുന്നത്. കത്തിക്കായി കൈ നീട്ടുന്നതും എന്തിന്? ബലി അർപ്പിക്കുവാനുള്ള കുഞ്ഞാടും നമുക്കില്ല. നീ എന്താണ് ചഞ്ചലപ്പെടുന്നത്?

സാധിക്കുമെങ്കിൽ ആ രഹസ്യം എനിക്ക് വെളിപ്പെടുത്തി വിശദീകരിച്ചു തരിക. നിനക്കും, കർത്താവിനും ഇടയിലുള്ള രഹസ്യം, എന്റെ അമ്മയായ സാറായോട് എന്തു





കൊണ്ടാണ് വെളിപ്പെടുത്താതിരുന്നത്? നമ്മോടൊപ്പം എന്തുകൊണ്ട് ആടിനെ കൊണ്ടുവന്നില്ല?

കൂടാരത്തിൽ വച്ചെന്നപോലെ എന്തോ ശബ്ദം നീ കേട്ടതായി എനിക്കു തോന്നുന്നു. നിന്നെ അനുഗ്രഹിച്ച യാത്രക്കാർക്കായി കാളക്കൂട്ടത്തിൽനിന്ന് ഒരു കാളക്കുട്ടിയെ നീ എടുത്തു. അതുപോലെ ഇപ്പോൾ ഞാൻ നിനക്കായിത്തീർന്നു.

രക്തം ചിന്താതെയുള്ള ബലിയില്ല. എനിക്കതിൽ വിശ്വാസമില്ല. നീ ഇപ്പോൾ ചെയ്യുവാൻ ഭാവിക്കുന്നതുപോലെയുള്ള ഒരു ബലി ആരും ഒരിക്കലും ചെയ്തിട്ടില്ല.

ഈറേന്മാരെയും മനുഷ്യരെയും അത്ഭുതപ്പെടുത്തുന്ന കാര്യം നീ കേട്ടെങ്കിൽ എന്തുകൊണ്ടാണ് എന്റെ അമ്മയായ സാറായെ നീ ചെയ്യുന്ന ഇക്കാര്യം അറിയിക്കാതിരുന്നത്? അവൾ എന്തു തിന്മ ചെയ്തു?

സാറായുടെ ഗർഭത്തിൽ എന്നെ നല്കിയ കർത്താവ് ധർമ്മിഷ്ഠനാണ്. അവൻ അവൾക്ക് ആശ്വാസം നൽകുകയും, അവളുടെ നെടുവീർപ്പുകൾ മായിച്ചു കളയുകയും ചെയ്തു.

അബ്രഹാം, നീ എന്റെമേൽ കൊല്ലുവാനുള്ള വാൾ ഊരിപ്പിടിച്ചിരിക്കുകയാണല്ലോ. എന്റെ അമ്മ നിന്നെ കണ്ടുകൊണ്ടാണിരിക്കുന്നതെന്ന് ഓർക്കുക. എന്റെ അമ്മയ്ക്ക് നീ നല്കിയ ഉറപ്പ് അനുസ്മരിക്കുക. അവൾ എപ്പോഴും എന്നെ കണ്ടുകൊണ്ടാണിരിക്കുന്നത്.

ഈ മല ശൂന്യമാണ്. ഇവിടം ഭീകരമായിരിക്കുന്നല്ലോ. തീയും വിറകും സജ്ജമാക്കിയിട്ടുണ്ട്. എന്നാൽ ബലി

പീഠമോ, ആടോ ഇവിടെയില്ല. അതിനാൽ എനിക്കിതി ലൊന്നും വിശ്വാസം തോന്നുന്നില്ല.

നാം പുറപ്പെട്ടിട്ട് മൂന്നുദിവസമായിരിക്കുന്നുവല്ലോ. എന്റെ അമ്മ സാറാ എന്നെ കാത്തിരിക്കുകയാണ്. കല്പി ക്കപ്പെട്ടതുപോലെ ബലി അർപ്പിക്കുക. നീ എന്തിനാണ് എന്നെ അലസമായി നോക്കുന്നത്?

പുരോഹിതനെപ്പോലെ കല്ലുകൾ ചേർത്തുവച്ച് ബലി പീഠം പണിയുക. നിന്നെ അറിയിച്ച രഹസ്യം, എന്നെ ബലി അർപ്പിക്കുകയാണെങ്കിൽ എനിക്കതിൽ ദുഃഖമില്ല.

എന്റെ കർത്താവേ, എന്റെ പുത്രൻ ജീവിച്ചിരിക്കുക എന്നതിനേക്കാൾ നിന്റെ കല്പന പാലിക്കുകയാണ് എനിക്ക് കൂടുതൽ അഭികാമ്യം. അവനെ ഞാൻ ബന്ധി ച്ചിരിക്കുന്നത് കാണുക. എന്റെ മനസ്സും പരിശോധിക്കുക. അവനെ നിനക്ക് ബലി അർപ്പിക്കുവാൻ ഞാൻ സന്നദ്ധ നാണ്.

എന്റെ കർത്താവേ, ഈ ബലിവേദിയിൽനിന്ന് തിരു മുഖം തിരിക്കരുതേ. ബലി പൂർത്തിയാക്കാതെ ഞാൻ മട ങ്ങുകയാണെങ്കിൽ ലോകത്തിൽ ഞാൻ നിന്ദ്യനായി ത്തീരും.

ഞാൻ തീർത്തിരിക്കുന്ന ഈ ബലിപീഠത്തിൽ പ്രതി ബന്ധങ്ങൾ ഒന്നും ഉണ്ടാകരുതേ. ഇസഹാക്ക് എത്ര ദയ നീയമായി കേണാലും ഞാൻ ബലി നല്കുക തന്നെ ചെയ്യും.

നൂറു വർഷം വന്ധ്യയായിരുന്ന മുന്തിരിത്തണ്ടിൽ നിന്നുദിച്ച ഇസഹാക്കാകുന്ന മുന്തിരിക്കുല നിനക്കു





സാക്ഷ്യമാണ്. അവനിതാ തിരുമുമ്പിൽ ബന്ധിതനായി ബലിപീഠത്തിന്മേൽ കിടക്കുന്നു. അങ്ങു കല്പിച്ചാൽ ഞാൻ അവനെ ബലി കഴിക്കാം.

അബ്രഹാമിന്റെ മകനോടൊപ്പം രണ്ടു യുവാക്കൾ മലമുകളിൽ കയറി. മറിയത്തിന്റെ മകൻ സ്കീപ്പായിൽ ഉയർത്തപ്പെട്ടപ്പോഴും അവനോടൊപ്പം രണ്ടു കള്ളന്മാർ ഉണ്ടായിരുന്നു.

കെട്ടപ്പെട്ടിരുന്ന ഇസഹാക്കിന്റെ രക്ഷയ്ക്കുവേണ്ടി, അപ്പോൾ ഒരു അശരീരി ഉണ്ടായി :അവനെ അഴിച്ചുവി ടുക. അവൻമൂലം എല്ലാ ജനതകളും അനുഗ്രഹിക്കപ്പെ ട്ടിരിക്കുന്നു. ഇതാ ഇവൻ കർത്താവിന്റെ രഹസ്യത്തിന്റെ പ്രതിരൂപമാണ്.

അബ്രഹാമും അവന്റെ മകനായ ഇസഹാക്കും പിതാ വായ ദൈവത്തിനും, അവിടുത്തെ തിരുവചനത്തിനും ദൃഷ്ടാന്തങ്ങളാണ്. സഭയ്ക്കുവേണ്ടി ബലിയായിത്തീർന്ന വചനം ജീവപ്രദമായ ഭോജ്യമായിത്തീർന്നു.

പുത്രനെ ബലിയർപ്പിക്കുക എന്ന വചനം അബ്രഹാം കേട്ടപ്പോൾതന്നെ ഇസഹാക്ക് കൊല്ലപ്പെട്ടിരുന്നു. എന്നാൽ അവനെ മരണത്തിൽനിന്ന് രക്ഷിച്ചു. അങ്ങനെ സാറായ്ക്ക് ആശ്വാസം ഉണ്ടാകുകയും, അവൾ ജീവൻ പ്രാപിക്കു കയും ചെയ്തു.

തന്റെതന്നെ ബലിക്കുവേണ്ടിയാണെന്നറിയാതെ വിറകും ചുമന്നുകൊണ്ടുപോയ ഇസഹാക്ക് മലയിൽ ചെയ്ത ഈ രഹസ്യം ഏറ്റവും മഹനീയവും, സ്തുത്യർഹ വുമാകുന്നു.

'കൈവയ്ക്കരുത്, കൊല്ലരുത്' എന്ന് അബ്രഹാം കേട്ട ആ ശബ്ദം സ്തുത്യർഹമാണ്. കൊല്ലപ്പെടാതെ ബലിയായിത്തീർന്ന ഇസഹാക്ക് നമ്മുടെ കർത്താവിന്റെ ദൃഷ്ടാന്തമായിത്തീർന്നു.

സാറായും, അവളുടെ പുത്രനായ ഇസഹാക്കും ആരുമൂലം രക്ഷപ്രാപിച്ചുവോ, ആ ജീവനുള്ളവന്റെ പുത്രനെ സ്തോത്രം ചെയ്യും. നിന്റെ ദൃഷ്ടാന്തം രൂപീകരിച്ച അബ്രഹാമും, സന്തോഷപൂർവ്വം നിന്നെ സ്തുതിക്കും.

സകല സൃഷ്ടികളെയും സ്വാതന്ത്ര്യപ്പെടുത്തിയ സകലത്തിന്റെയും നാഥന് സ്തോത്രം. നിന്റെ പീഡാനുഭവത്തെ സ്തുതിക്കുന്ന വായ്കൾ പ്രകാശമണവറയിൽ നിനക്ക് ഹാലേലുയ്യാ പാടട്ടെ.

## ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ-ഹാ- വായ്കളെയവരാകാശത്തിൽ വച്ചു-
നാവുകളൂഴിയിലൂടാടിഹാലേലുയ്യാ.

വായന: യോഹ 5 : 30 - 6 : 4

ഹാലേലുയ്യാ, ഹാലേലുയ്യാ, ഹാലേലുയ്യാ, ദൈവമേ... പേജ് 50

## നാലാം കൗമാ

### കൗമാ

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീരാത്രൗ ✠✠✠

### എക്ബൊ

തെറ്റിൽനിന്ന് ഞങ്ങൾ രക്ഷിക്കപ്പെടുവാൻ ഹേതുവായ
നിന്റെ കഷ്ടാനുഭവം വാഴ്ത്തപ്പെട്ടതാകുന്നു.
കുറിയേ... കുറിയേ... കുറിയേ...





ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ-സെദറാ

### കോലോ

വിജാതിയരെ നശിപ്പിച്ച് മിസ്രേമിൽനിന്ന് കൊണ്ടുവന്ന മുന്തിരിവള്ളി നീ നട്ടുവളർത്തി. പർവ്വതങ്ങൾ അതിന്റെ മുമ്പിൽ കുഞ്ഞാടുകളെപ്പോലെ തുള്ളി. ജനതകൾ അതിന്റെ വിശിഷ്ടമായ മുന്തിരിക്കുല പറിച്ചെടുത്ത് തിന്നു തൃപ്തരായി. എന്നാൽ അവനെ മരത്തിന്മേൽ ക്രൂശിച്ചവർ എന്നേയ്ക്കുമായി നാശമടഞ്ഞു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

വിശുദ്ധമായ വിശ്വസ്ത സഭയേ! നീ സ്തുതി പാടുക. സ്വന്തം മരണത്താൽ പാപികളെ ജീവിപ്പിക്കുകയും, സ്വന്തം കഷ്ടാനുഭവങ്ങളാൽ നിന്റെ മക്കളെ സ്വാതന്ത്ര്യപ്പെടുത്തുകയും, പുനരുത്ഥാനത്താൽ മേലുള്ളവരെയും, താഴെയുള്ളവരെയും, സ്വർഗ്ഗത്തെയും, ഭൂമിയെയും, സന്തോഷിപ്പിക്കുകയും ചെയ്ത കൊല്ലപ്പെട്ടവനും, നിന്റെ മണവാളനുമായവന് മഹത്ത്വം പാടുക.

### ബോവൂത്തോ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. നല്ല ഇടയാ, നിന്റെ ഇടവക ഏകജാതനായ നിന്റെ വൃത്താന്തം കേൾക്കുവാൻ ശ്രദ്ധാപൂർവ്വം ചെവി ചായ്

ക്കുന്നു. നിന്റെ കഷ്ടാനുഭവം നിന്റെ സഭയ്ക്ക് കോട്ട യായിത്തീർന്നിരിക്കുന്നു. അതിന്റെ ആടുകളെ അപ ഹരിക്കുന്ന ദുരാഗ്രഹിയായ ചെന്നായെ അതിൽ നിന്നും ഓടിച്ചുകളയണമേ.

2. മുകളിലും, താഴെയും, മുഴങ്ങിക്കേട്ട ശബ്ദത്താൽ സെഹിയോന്റെ ഉറക്കം വിട്ടുമാറിയില്ല. തന്നെ ചവുട്ടി വേദനിപ്പിച്ച് ഉണർത്തിയ മണവാളനെ അവൾ സംഭ്ര മത്തോടെ ഉപദ്രവിച്ചു. തന്നെ ഉണർത്തിയ ഉണർവ്വു ള്ളവനെ അവൾ വധിക്കുകയും ചെയ്തു.

3. തന്റെ സ്വരൂപം നശിച്ചുപോകാതിരിക്കുവാൻ സ്വയം താണിറങ്ങിയ അത്യുന്നതനു സ്തുതി. സമയത്തിന്റെ പൂർത്തിയിൽ അവൻ വന്ന് മനുഷ്യനായിത്തീരുകയും, രക്ഷാകരവ്യാപാരപ്രകാരം തന്റെ മാർഗ്ഗം നിറവേറ്റി കഷ്ടതകൾ സഹിക്കുകയും ചെയ്തു. അവനെ അയ ച്ചവൻ വാഴ്ത്തപ്പെട്ടവനാകുന്നു.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(മ്ശിഹോ ദേസോ ല്ഹാശോ... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്ക്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക. ✠

സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.





1. അവൻ, കുരുടന്റെ കണ്ണുകൾ തുറന്ന് കാഴ്ച നൽകി. ഇവനല്ല ആ കുരുടൻ എന്ന് ചിലർ പറഞ്ഞു. ഇവൻ അവനെപ്പോലെയിരിക്കുന്നതേയുള്ളു എന്നു മറ്റു ചിലർ. ഇവൻ കുരുടന്റെ കണ്ണുകൾ തുറന്നിട്ടേയില്ലാ യെന്ന് ഇനിയും ചിലർ ശഠിച്ചു. ഊമനും, കുരുടനു മായ മനുഷ്യനെ സൗഖ്യമാക്കിയപ്പോൾ, അവനു പിശാ ചുണ്ടെന്നും പിശാചുക്കളുടെ തലവനെക്കൊണ്ടാണ് പിശാചുക്കളെ പുറത്താക്കുന്നതെന്നും അവർ പറഞ്ഞു. ✠

സർവ്വേശാ...

2. ഉത്തമനാഥാ, സ്തുതിക്കുപകരം, അഹങ്കാരിക ളിൽനിന്ന് നിന്ദ സ്വീകരിച്ച നിന്നെ സ്തുതിക്കാൻ ആർക്കു കഴിയും? സകല സൃഷ്ടികളും നിന്നെയും, നിന്റെ പിതാവിനെയും, നിന്റെ പരിശുദ്ധ റൂഹായെയും, അനുസരിച്ച് നിനക്കു മഹത്ത്വം പാടുമാറാകണമേ. ✠

സർവ്വേശാ...

4. തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി. ✠

സർവ്വേശാ...

## മദ്റോശോ

**ഊനീസോ:** തെറ്റിൽനിന്ന് ഞങ്ങൾ രക്ഷിക്കപ്പെടുവാൻ ഹേതുവായ നിന്റെ കഷ്ടാനുഭവം വാഴ്ത്തപ്പെട്ടതാകുന്നു.

ഇടയൻ വന്ന് ആടുകളെ സന്ദർശിക്കുകയും അവയോട് സൂചനാപരമായി സംസാരിക്കുകയും ചെയ്തു. തന്റെ പിതാവിന്റെ സന്നിധിയാകുന്ന പുഷ്ടിയുള്ളതും പ്രശാന്ത

വുമായ സ്ഥലത്തേയ്ക്ക് തന്നോടൊപ്പം പുറപ്പെട്ടുവരാൻ അവയെ ക്ഷണിക്കുകയും ചെയ്തു.

സകല സ്വർഗ്ഗീയഗണങ്ങളും ഭയത്തോടെ അവന്റെ ദൈവത്വം ഉദ്ഘോഷിക്കുന്നു. ഭോഷരും അജ്ഞാനികളുമായ ജനം അവനെ പരിത്യജിക്കുന്നു. അവർ അവനെ പിശാചെന്നും പിശാചുക്കളുടെ തലവനെന്നും വിളിക്കുന്നു.

സ്കറിയോത്തായെ തിരിച്ചറിയുവാൻ ജ്ഞാനിയായ അവൻ അടയാളം കൊടുത്തിരുന്നു. ഞാൻ അപ്പം മുക്കിക്കൊടുക്കുന്നവൻ എന്നെ ഏല്പിച്ചുകൊടുക്കും. ദുരിതവും, അഗ്നിനരകവും അവകാശമാക്കും എന്നവൻ അരുളിച്ചെയ്തു.

ദൈവപുത്രാ, പാപം നിമിത്തം നശിച്ചുപോയ ഞങ്ങൾക്കുവേണ്ടി മനുഷ്യനായിത്തീരുവാൻ നിന്റെ സ്നേഹം നിന്നെ താഴ്ത്തി. ഞങ്ങൾക്കുവേണ്ടി പീഡകൾ സഹിച്ച് വീഴ്ചയിൽനിന്ന് ഞങ്ങളെ നീ എഴുന്നേല്പിച്ചു.

**മാലാഖമാരുടെ സ്തുതി** പേജ് 59

**മോറാനേശുമിശിഹാ**

**കൗമാ**

നാഥാ തവ പീഡയാൽ അതിദുഃഖം പൂ-ണ്ടോ-രു തിരുസ്സഭയും
നിന്നുത്ഥാനത്തിൽ മോദിക്കും ആശിസ്സു പ്രാപിക്കും ✠✠✠

**വിശ്വാസപ്രമാണം**

❖



# ചൊവ്വാ – പ്രഭാതം

## ആരംഭവും കൗമായും

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീ ഉഷസ്സിൽ ✠✠✠

## പ്രാരംഭപ്രാർത്ഥന

കർമ്മി : ശുബ്ഹോ ലാബോ ഉലബ്റോ വൽറൂഹോ കാദീശോ.

ജനം : ബലഹീനരും പാപികളുമായ ഞങ്ങളുടെമേൽ അനുഗ്രഹങ്ങളും കരുണയും രണ്ടു ലോകങ്ങളിലും എന്നേക്കും ചൊരിയപ്പെടുമാറാകണമേ.

കർമ്മി : ദൈവമായ കർത്താവേ, നിന്റെ പീഢാനുഭവങ്ങളുടെ സഹായത്താൽ നിന്റെ ആരാധകരായ ഞങ്ങളുടെ ഹൃദയങ്ങളിൽനിന്നും ബോധങ്ങളിൽനിന്നും പാപമയമായ അശുദ്ധവിചാരങ്ങളാകുന്ന അന്ധകാരത്തെ നീക്കിക്കളയണമേ. നിന്റെ പീഢാനുഭവത്തിൽ പങ്കുചേർന്നുകൊണ്ട് പുനരുത്ഥാനദിവസത്തിൽ നിന്നോടുകൂടെ സന്തോഷിക്കുവാൻ ഞങ്ങളെ യോഗ്യരാക്കണമേ. ഞങ്ങൾ നിനക്കും നിന്റെ പിതാവിനും പരിശുദ്ധാത്മാവിനും ഇപ്പോഴും എപ്പോഴും എന്നേയ്ക്കും സ്തുതിയും സ്തോത്രവും കരേറ്റുമാറാകണമേ. (മോറാൻ വാലോഹാൻ...) ആമ്മീൻ.

## മസ്മൂറാ 51

ദൈവമേ നിന്റെ കൃപയിൻ പ്രകാരം....... പേജ് 3

## എനിയോനോ - 1

(ദ്ഹൗ ദഹവോ ബുകറോ.../ ഞങ്ങൾക്കായ് മാനവ ജഡമാർന്ന.../ പീഡകളെ മാനുഷ ജഡമാർന്ന...എന്ന രീതി)

1. വ്യഥയാലും-തന്നുടെ മൃതിയാലും നവ്യ
ജീവൻ തന്നരുളിയ
ദേവാ ദയ ചെയ്തീടണമേ.

2 ഉയിരോനായ്-ക്നൂമായിൽ വാഴ്കെ ഞങ്ങൾ-
ക്കായ് മൃതിയേറ്റോനേ
ദേവാ ദയ ചെയ്തീടണമേ.

3 ജീവദനേ-ജീവനതുള്ളോനേ മൃതിയാൽ
ജീവൻ തന്നോനേ
ദേവാ ദയ ചെയ്തീടണമേ.

4 വ്യാജമെഴും-ആചാര്യർക്കായി യൂദാ
ചതിയാലേല്പിച്ചൊരു
ദേവാ ദയ ചെയ്തീടണമേ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

5 രക്തത്താൽ-ഞങ്ങളെ വാങ്ങിയ നീ യൂദാ-
യാൽ വില്ക്കപ്പെട്ടു
ദേവാ ദയ ചെയ്തീടണമേ.

കുറിയേലായിസോൻ.

## മസ്മൂറാ 63

എന്റെ ദൈവമേ, നീ എന്റെ ദൈവമാകുന്നു... പേജ് 64





## എനിയോനോ - 2

1 തിരുവിഷ്ടത്താൽ കഷ്ടതകൾ സഹിക്കുകയും, കഷ്ടതകളിൽനിന്നും ഞങ്ങളുടെ സ്വഭാവത്തെ നീ രക്ഷിക്കുകയും ചെയ്തുവല്ലോ. കഷ്ടതയില്ലാത്ത മിശിഹാതമ്പുരാനേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോടു കരുണയുണ്ടാകണമേ.

2 തിരുവിഷ്ടത്താൽ നീ സഹിച്ച കഷ്ടതകളാൽ മരണത്തിൽനിന്നും കഷ്ടതയിൽനിന്നും ഞങ്ങളെ രക്ഷിച്ചുവല്ലോ. സജീവനും കഷ്ടതകൾക്കതീതനുമായ മിശിഹാതമ്പുരാനേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോട് കരുണയുണ്ടാകണമേ.

3 ഞങ്ങൾക്കുവേണ്ടി ന്യായസ്ഥലത്തു പ്രവേശിച്ച്, പാപത്തിന്റെയും സാത്താന്റെയും, ദാസ്യത്തിൽനിന്ന് ഞങ്ങളെ സ്വതന്ത്രരാക്കിയ ദൈവമേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോട് കരുണയുണ്ടാകണമേ.

4 മനസ്സോടെ ജഡത്തിൽ മരിച്ച്, ആദാമിനെ മരണത്തിൽനിന്നും രക്ഷിച്ച മിശിഹാതമ്പുരാനേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോട് കരുണയുണ്ടാകണമേ.

5 ആദാമിനുവേണ്ടി കഷ്ടതയും സ്കീപ്പായും സഹിച്ച്, ഞങ്ങളിൽനിന്ന് തർക്കങ്ങളെ നീക്കിക്കളഞ്ഞ മിശിഹാതമ്പുരാനേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോട് കരുണയുണ്ടാകണമേ. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

6 ആദിമുതൽ പിതാവിനോടൊന്നിച്ച് സ്ഥിതിചെയ്യു
കയും, ഞങ്ങൾ ജീവിക്കുവാൻവേണ്ടി താഴ്മയോടെ
ഞങ്ങൾക്കുവേണ്ടി സ്വമനസാ കഷ്ടാനുഭവത്തിനായി
വരികയും ചെയ്തവനേ, നിന്റെ മുമ്പിൽ ഞങ്ങൾ
വരുന്നു. ഞങ്ങളോട് കരുണയുണ്ടാകണമേ. കുറിയേ
ലായിസോൻ

## മസ്മൂറാ 19

ആകാശങ്ങൾ ദൈവത്തിന്റെ മഹത്ത്വത്തെ... പേജ് 66

## എനിയോനോ - 3

(മിശിഹാ ജീവിച്ചെഴുന്നേറ്റു... എന്ന രീതി)

1 ആദാമിൻ പാപംപോക്കാൻ
താഴ്ചയിലേയ്ക്കുടയോൻ വന്നു
അവനെ ദോഷികൾ ശത്രുക്കൾ
നിഹനിപ്പാനാലോചിച്ചു.

2 യാതനയേല്പ്പാൻ വന്നോനാം
നാഥനെ ദോഷികൾ നിന്ദിച്ചു
സൃഷ്ടികളെ തൻ മരണത്താൽ
രക്ഷിച്ചു പാപത്തീന്നും.

3 ഞങ്ങൾക്കായ് പീഡകളേറ്റു
ഹിതമൊടു താൻ മൃത്യു രുചിച്ചു
തൻ മൃതിയാ-ലും ക്രൂശാലും
സ്വാതന്ത്ര്യം തന്നോൻ വന്ദ്യൻ.

4 നീ ഞങ്ങൾക്കഭയസ്ഥാനം
ബലമേറും തുണയും നാഥാ
നിന്നിലുമ-തുപോൽ ക്രൂശതിലും
ശരണിതർല-ജ്ജിതരാവില്ല.





5 ദുഷ്ടന്മാ-രാചാര്യന്മാർ
അട്ടഹസി-ച്ചേശുവിനെതിരായ്
സപ്രേന്മാർ നിയമജ്ഞന്മാർ
കൊലചെയ്വാൻ ആലോചിച്ചു. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

6 നിൻവിനയം കഷ്ടതയാലും
ആദാമിൻ മക്കളെയെല്ലാം
ദാസ്യത്തിൽനിന്നും വീണ്ട
കാരുണ്യേശാ സ്തോത്രം തേ.
കുറിയേലായിസോൻ.

## ഏശാ 42:10-13, 45:8

കർത്താവിന് ഒരു പുതിയ പാട്ടിനെയും.... പേജ് 69

## എനിയോനോ - 4

(എൻ നാഥാ നിൻ കൃപ നിന്നെ... എന്ന രീതി)

1 സഭയെ, ഇന്നാളെഴുന്നേറ്റ് ജീവാത്മജനെ സ്തുതിചെയ്ക
പീഡയതാൽ തെറ്റിൽനിന്നും-നിൻ സുതരെ രക്ഷിച്ചോനായ്

2 ന്യായാധിപന്യായാധിപനെ-മൃതി വിധിയാൽ ശിക്ഷിച്ചീടാൻ
ആചാര്യന്മാർ ശാസ്ത്രികളും- ആലോചിച്ചിന്നേ ദിവസം

3 ആകൽക്കറുസായെ വീഴ്ത്തി-ദാസ്യനുകം ഛേദിച്ചവനെ
പൈശൂന്യത്താൽ ശിക്ഷിപ്പാൻ-ദുഷ്ടന്മാർ കൂട്ടംകൂടി.
ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

4 രക്ഷകനെ നിരസിച്ചോരാം-ദുഷ്ടന്മാരാം ഭോഷജനം
കുറ്റക്കാരായ് ഈ ദിവസം - ജാതികളിടയിൽ ചിതറിപ്പോയ്.
കുറിയേലായിസോൻ

## മസ്മൂറാ 12 – എനിയോനോ – 5

കർത്താവേ, രക്ഷിക്കണമേ. എന്തെന്നാൽ, ദൈവഭക്തിയില്ലാതായിപ്പോകുന്നു. ഭൂമിയിൽനിന്ന് വിശ്വാസവും കുറഞ്ഞുപോയിരിക്കുന്നു.

1. ഈ ദിവസം പൈശൂന്യത്താൽ ജനം കുറ്റമില്ലാത്തവനെ മരണശിക്ഷയ്ക്കു വിധിക്കാൻ കൂട്ടം കൂടി.

മനുഷ്യൻ വ്യാജം സംസാരിക്കുന്നു. അവൻ തന്റെ സ്നേഹിതനോട് മുഖസ്തുതി പറയുകയും, രഹസ്യത്തിൽ അവനെ പരിഹസിക്കുകയും ചെയ്യുന്നു.

2. ഈ ദിവസം നമുക്കെല്ലാവർക്കുംവേണ്ടി ഒരുവൻ മരിക്കുന്നതു നല്ലതാകുന്നു എന്നു അവന്റെ മരണത്തെക്കുറിച്ചു ജനത്തിന്റെ ആചാര്യന്മാർ രഹസ്യമായി ആലോചിച്ചു.

കർത്താവ് മുഖസ്തുതിക്കാരെയും, വൻപു പറയുന്നവരെയും നീക്കിക്കളയും.

3. ഈ ദിവസം അശുദ്ധ ആചാര്യന്മാരായ ഹന്നാനും, കയ്യാപ്പായും നമ്മുടെ കർത്താവിനെ വധിക്കാൻവേണ്ടി ഗൂഢാലോചന നടത്തി.

അവർ തങ്ങളുടെ നാവുകൊണ്ട് വിജയിക്കുമെന്നും, തങ്ങളുടെ വാക്കുകൊണ്ട് സകലവും സാധിക്കുമെന്നും, തങ്ങളുടെമേൽ കർത്താവാര് എന്നും പറയുന്നു.

4. ഈ ദിവസം സ്കറിയോത്താ നമ്മുടെ രക്ഷകനെതിരായി വഞ്ചന സംസാരിച്ചു. സകലത്തിന്റെയും നാഥനെ ഒറ്റിക്കൊടുക്കുവാൻ അവർ അവനു പണം നൽകി.





ദരിദ്രരെ അപഹരിക്കുന്നതും, അഗതികളെ ചതിക്കുന്നതും ഞാൻ കണ്ടു. ഞാൻ എഴുന്നേറ്റ് പരസ്യമായി അവരെ ശിക്ഷിക്കുകയും അഗതികളെ രക്ഷിക്കുകയും ചെയ്യും എന്ന് കർത്താവ് പറയുന്നു.

5. ഈ ദിവസം അന്ധകാരത്തിന്റെ മക്കൾ, തങ്ങളെ പ്രകാശിപ്പിച്ച നീതിയുടെ സൂര്യനെ ശിക്ഷിക്കുവാൻ ആലോചിച്ചു. ബാറെക്മോർ.

   പിതാവിനും... ആദിമുതൽ...

6. ഈ ദിവസം ആകാശവും ഭൂമിയും അതിലുള്ള സകലതും സ്വഗുരുവിനെ ഒറ്റിക്കൊടുത്ത വഞ്ചകനും കൊലപാതകിയുമായ യൂദായ്ക്കു ദുരിതം എന്നു പറഞ്ഞു. ആമ്മീൻ

## മസ്മൂറാ 113

പ്രകാശത്തിന്റെ സ്രഷ്ടാവിനു സ്തുതി... പേജ് 73

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്

ജനം : കുറിയേലായിസോൻ

## പ്രുമിയോൻ – സെദറാ

### കോലോ – 1

എന്റെ ഏകജാതനെ നീ എവിടേയ്ക്കു കൂട്ടിക്കൊണ്ടു പോകുന്നു എന്നു വെളിപ്പെടുത്തുക. എനിക്കു വിശദീകരിച്ചു തന്നതിനുശേഷം അവനെ കൂട്ടിക്കൊണ്ടു പൊയ്ക്കൊള്ളുക എന്നു സാറാ അബ്രഹാമിനോടു പറഞ്ഞു. അവൻ അവളോട് എനിക്കും, എന്റെ കർത്താ

വിനും, പൈതലിനും ഇടയിൽ ഒരു രഹസ്യം ഉണ്ട്. സമാധാനത്തോടെ വസിച്ച് എനിക്കുവേണ്ടി പ്രാർത്ഥിക്കുക എന്നു മറുപടി പറഞ്ഞു. അവൾ അവനോടു പറഞ്ഞു: നിങ്ങൾ സമാധാനത്തോടെ പോകുവിൻ; കർത്താവ് നിങ്ങളുടെ കാഴ്ച കൈക്കൊള്ളട്ടെ. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

പൈതലായ ഇസഹാക്ക് തന്റെതന്നെ ദഹനബലിക്കുള്ള വിറകു ചുമന്നത് ഒരു വലിയ രഹസ്യമാകുന്നു. അത് ജറുശലേമിൽനിന്നു പുറപ്പെട്ട് സ്കീപ്പാമരത്തെ ചുമന്ന ദൈവപുത്രനെ ദൃഷ്ടാന്തപ്പെടുത്തി. ഞങ്ങളുടെമേൽ ഭരണം നടത്തിയ മത്സരക്കാരനിൽനിന്ന് തന്റെ സ്കീപ്പായാൽ ഞങ്ങളെ സ്വതന്ത്രരാക്കിയവൻ വാഴ്ത്തപ്പെട്ടവനാകുന്നു. മൊറിയോ റാഹേം...

## എത്രോ

## കോലോ – 2

സംഭ്രമവും, വിറയലും നിറഞ്ഞ സൃഷ്ടിയിൽ അത്ഭുതം ഉണ്ടായി. എന്തെന്നാൽ, ദൈവം മനുഷ്യനായി. തിരുവിഷ്ടത്താൽ സ്വയം വെറുമയാക്കി. തന്റെ കല്പനയാൽ നട്ട മുന്തിരിത്തോട്ടത്തിൽ മഹത്ത്വഫലങ്ങൾ അന്വേഷിച്ചതിനാൽ അവനെ കൊല്ലുവാൻ അന്ധരായ മൂഢജനം ആഗ്രഹിച്ചു. അവർ അവനെ നിന്ദിക്കുകയും, അപമാനിക്കുകയും ചെയ്തു. സ്കീപ്പാമരം അവർ അവനായി ഒരുക്കി. അവന്റെ സർവ്വനന്മകൾക്കും പകരം അവനു ദാഹം ഉണ്ടായപ്പോൾ കയ്പും, ചൊറുക്കായും തയ്യാറാക്കി. ബാറെക്മോർ.





പിതാവിനും... ആദിമുതൽ...

അധർമ്മികൾ ദൈവപുത്രനുവേണ്ടി നിന്ദയുടെ സ്കീപ്പാ ഒരുക്കി. അവന്റെ ശ്രേഷ്ഠസൗന്ദര്യം കണ്ടിട്ട് ആ അസൂയക്കാർക്ക് സഹിച്ചില്ല. അവൻ അവരുടെ വേദനകൾ സൗഖ്യമാക്കുകയും, ഉപദേശംകൊണ്ട് രക്ഷയിലേക്ക് അവരെ വിളിക്കുകയും ചെയ്തു. അവർ അതുകേട്ട് പിറുപിറുക്കുകയും, അവനെ കൊല്ലുവാൻ ഒരുമിച്ചുകൂടുകയും ചെയ്തു. അവന്റെ കൃപയ്ക്കു സ്തുതി. ഈറേന്മാർക്കു കാണാൻ കഴിയാത്തവൻ മനസോടെ താഴ്മ ഏറ്റതിനാൽ അശുദ്ധർ അവനെ പിടിക്കുകയും, അധർമ്മിയെ എന്നപോലെ പരിഹസിക്കുകയും ചെയ്തു.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്... എന്ന രീതി)

ഞങ്ങൾക്കായ് നീ ഏറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. കർത്തൃ പീഡ കൺമുൻകണ്ടാൽ
കരളലിയാത്തോരാരുണ്ടുലകിൽ?
പീഡയേൽക്കും കർത്തൃമുഖം
സംഭ്രമമേറ്റുന്നീറേന്മാർക്കും
ദുഷ്ടജനമോ ക്രൂശിച്ചല്ലോ.

2. പാപരഹിതൻ ശ്രേഷ്ഠപരനെ
മൃതിയേല്പിച്ചു ഹീനൻപോലെ
താഴ്ത്തീ സ്വയമേ ദുഷ്ടന്മാർക്ക്
രോമം കത്രിക്കുന്നോൻ മുമ്പിൽ
പെണ്ണാടുപോലെ മൗനംപൂണ്ടു.

3. വീഴ്ചയേറ്റ മനുജകുലത്തി-
ന്നേകീ വിടുതൽ തൻ ഹാശായാൽ
കരുണാപരനിതു സഹിച്ചു താഴ്മയാൽ
തന്നദൃശ്യ താതനും തൻ
റൂഹായ്ക്കും സ്തോത്രം സ്തുതിയേകാം.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(മ്ശിഹോ ദേസോ ല്ഹാശോ... എന്ന രീതി)

മ്ശിഹാ- ഹാശാ മൃത്യുസ്ക്കീപ്പാകൾ-ക്കായ് വന്ന
ദേവാ-കൈക്കൊണ്ടി പ്രാർത്ഥന കാരുണ്യം ചെയ്ക. ✠

സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. നല്ലോനാം യൂദായെ വിളിച്ചാൻ സുവിശേഷിപ്പാൻ
ഹീനതയാർന്നപ്പോൾ ക്രൂശകരൊടു സഖ്യംചേർന്നാൻ
നല്ലോരായാൽ താതൻ നരരെ നിരസിക്കില്ല
നല്ലോനാം ശ്ലേമൂൻ തൻ യാഗം കൈക്കൊണ്ടീശൻ
ബിംബാരാധനയിൽ തൽപരനായ് കണ്ടതിനല്ലോ
തൻ തിരുമുമ്പിന്നും ശ്ലേമൂനെത്തള്ളി ദൈവം. ✠

സർവ്വേശാ...

2. തിരുമനസ്സാലെ ദൈവതനൂജൻ ആദാമിന്നായ്
കുറ്റക്കാരൻപോലെ നിന്ദ തുപ്പലുമേറ്റു





പീഡാരഹിതാ സ്തുതിയങ്ങേയ്ക്കായ് പീഡിതരിന്നും
അവരെ സ്നേഹിച്ചു നീയേറ്റു പീഡയവർക്കായ്
സ്ക്കീപ്പായിൽ നിൻ മഹിമാവേറ്റിയ താതാ സ്തോത്രം
വാനോർ വന്ദന കൈക്കൊൾവോനേ റൂഹാ സ്തോത്രം. ✠

സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി.✠

സർവ്വേശാ...

വേദവായനകൾ : നിയ 31:16-20; സെഫാ 1:11-18;
ഏശ 55:4-11; 1 യോഹ 1:1-9; ഹെബ്രാ 2:5-18

## ഹൂലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാ- വായ്കളെയവരാകാശത്തിൽ വച്ചു-
നാവുകളൂഴിയിലൂടാടിഹാലേലുയ്യാ

വായന : യോഹ 8 : 28 - 59 ലൂക്കാ 15 : 11 - 24

## മാനീസോ

കർത്താവേ നിന്നെ സ്തോത്രം ചെയ്യുന്നതും... പേജ് 77

## കൗമാ

നാഥാ തവ പീഡയാൽ അതിദുഃഖം പൂ-ണ്ടൊ-രു തിരുസ്സഭയും
നിന്നുത്ഥാനത്തിൽ മോദിക്കും ആശിസ്സു പ്രാപിക്കും ✠✠✠

## വിശ്വാസപ്രമാണം

❖

# ചൊവ്വാ – മൂന്നാംമണി

## ആരംഭവും കൗമായും

നാഥാ തവ പീഡയാൽ അതിദുഃഖം പൂ-ണ്ടൊ-രു തിരുസ്സഭയും
നിന്നുത്ഥാനത്തിൽ മോദിക്കും ആശിസ്സു പ്രാപിക്കും ✠✠✠

## എനിയോനോ

(ഭാഗ്യം തേ മിശിഹാ തൻ... എന്ന രീതി)

1 സൃഷ്ടിയെ സന്ദർശിപ്പാനായ് നാഥൻ
വന്നൊരുനേരം ദുഷ്ടന്മാരാ-ർത്തൊരു
ദേവാ ദയ ചെയ്തീടണമേ.

2 ദൂതന്മാർ ശുശ്രൂഷിക്കുന്നോനെ
മരണത്തിന്നായ് യൂദർ വിധിച്ചോനെ
ദേവാ ദയ ചെയ്തീടണമേ.

3 ഞങ്ങൾക്കായ്-നിന്ദിതമാം മൃതിയേറ്റു
കഷ്ടതയേതും തീണ്ടാത്തോൻ ധന്യൻ
ദേവാ ദയ ചെയ്തീടണമേ.

4 വചനത്താൽ-രവിചന്ദ്രരെ നിർമ്മിച്ചോൻ
മലിനന്മാർ തൻ തുപ്പലുമങ്ങേറ്റു
ദേവാ ദയ ചെയ്തീടണമേ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...





5 സ്രാപ്പേന്മാർ-വാഴ്ത്തുന്നോനെ വീഴ്ത്താൻ
മതിഹീനന്മാർ ചതിവാലോചിച്ചു
ദേവാ ദയ ചെയ്തീടണമേ.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ – സെദറാ

### കോലോ – 1

ഭോഷന്മാരായ ജനം സകലത്തിന്റെയും നാഥനെതിരായി വഞ്ചന ആലോചിക്കുകയും, പൈശൂന്യത്താൽ സ്കറിയോത്തയ്ക്കു നൽകുവാൻ പണം തയ്യാറാക്കുകയും ചെയ്തു. അവൻ ജീവന്റെ നാഥനെ അവർക്കു ഏൽപിച്ചു കൊടുത്തു. അഹങ്കാരികൾ അവനെ പരിഹസിക്കുകയും, അവന്റെ രക്തം ചിന്തുകയും ചെയ്തു. ആ രക്തത്താൽ തന്നെ സർവ്വലോകത്തെയും അവൻ പുണ്യപ്പെടുത്തി.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ....

മിശിഹാതമ്പുരാൻ അത്ഭുതങ്ങളും, അടയാളങ്ങളും പ്രവർത്തിക്കുകയും, അവരുടെ വേദനകൾ സൗഖ്യമാക്കുകയും, തളർന്നവരെ എഴുന്നേൽപിച്ച് സ്ഥിരപ്പെടുത്തുകയും ചെയ്തു. അസൂയക്കാർ അതുകണ്ടിട്ട് നിന്ദയും, പരിഹാസവും, ആക്ഷേപകരമായ തിന്മകളും അവന് പ്രത്യുപകാരമായി നൽകി. ഞങ്ങൾക്കുവേണ്ടി ഇത്രത്തോളം സഹിച്ച അവന്റെ കൃപയ്ക്കു സ്തുതി.

മൊറിയോ റാഹേം...

## എത്രോ

## കോലോ – 2

പരമാർത്ഥിയും കുഞ്ഞാടിനു സദൃശ്യനുമായ ഹാബേൽ വിജനസ്ഥലത്തേയ്ക്ക് ഇറങ്ങിയപ്പോൾ മലകളും, കുന്നുകളും ദുഃഖം പൂണ്ടു. കണ്ണുനീരോടും, വിലാപത്തോടും കൂടി അവൻ സഹോദരനോട് ഇപ്രകാരം കേണപേക്ഷിച്ചു: ഭൂതലം നിനക്ക് നൽകപ്പെട്ടിരിക്കുന്നു. എന്നെ കൊല്ലുക മാത്രം അരുത്. നീ അതിൽ അവകാശിയായിരുന്നുകൊള്ളുക. നീ എന്റെ രക്തം ഭൂമിയിൽ ചിന്തരുത്. എന്റെ സഹോദരാ, ഉയരത്തിലും ആഴത്തിലും സൂക്ഷിച്ചുനോക്കുന്ന ദൈവമുണ്ടെന്ന് ഓർത്തുകൊള്ളുക. അവന്റെ കൈകൾ നിർമ്മിച്ച ഈ സുന്ദരസ്വരൂപത്തെ നീ നശിപ്പിക്കരുതേ!

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

സർവ്വസൃഷ്ടികളുടെയും ഉടയവൻ പെരുന്നാളിനു വന്നു. അനുതപിക്കുന്ന പാപികൾക്ക് സഹായവും, രോഗികൾക്ക് തന്റെ വചനത്താൽ സൗഖ്യവും നൽകി. അവനെ വിലയ്ക്കുവാങ്ങി പിടിച്ചുകൊണ്ടുപോകുവാനും, മരത്തിന്മേൽ തൂക്കുവാനും ജനം ആലോചിച്ചു.അവർ നന്മയ്ക്കു പകരം തിന്മ നൽകി. എന്റെ കഷ്ടതയിൽ അവർ ഒരുമിച്ചുകൂടി സന്തോഷിച്ചു എന്ന പ്രവാചകവചനം നിവൃത്തിയായി.





## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾക്കായ് നീ ഏറ്റൊരു പീഡ
താഴ്മയുമേറ്റം–മഹിതം നാഥാ.

1. ജീവികൾ നാലുള്ളഗ്നിരഥങ്ങൾ
അഗ്നിമയന്മാരുടെ സംഘങ്ങൾ
ആത്മമയന്മാർ ഗണവും വിട്ട്
മനുജർക്കായ് നീ താഴ്മ ധരിച്ചു
നിൻ ഹാശായാൽ രക്ഷിച്ചവരെ.

2. തൻ കഷ്ടതയാലിവർ വ്യഥ മായ്ക്കാൻ
പീഡകളിൽ നിന്നിവരെയേറ്റാൻ
നരനായ് പൂർണ്ണ–മനസ്സോടവനും
ജീവൻ നൽകി യേശുവിൻ പീഡ
വിടുതൽ നേടി മാനുഷവർഗം.

3. നിർമ്മല സ്തുതിസ്തോത്രഘോഷത്താൽ
നല്ലിടയാ നിന്നെ വാഴ്ത്തീടാം
ഉയിരാർന്നെങ്ങൾ നിൻ വ്യഥയാലെ
നിൻ താതന്നും ആത്മനുമൊപ്പം
വന്ദ്യൻ പുത്രൻ യേശുമഹേശാ.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ... എന്ന രീതി)

കർത്താവേ കൃപ ചെയ്യണമേ
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. മുന്തിരി വള്ളി വളർന്നീടാൻ
വേണ്ടുവതെല്ലാം ചെയ്തിട്ടും
മധുരിത മുന്തിരിഫലമതിനു
പകരം വനമുന്തിരിയേകി.✠ സർവ്വേശാ...

2. രസമേറും വീഞ്ഞിനുപകരം
കയ്പും കാടിയും അവരേകി
നന്മകൾ നൽകിയവർക്കോ ഞാൻ
അവരോ തിന്മയെനിക്കേകി.✠ സർവ്വേശാ...

3. പാപികളീന്നും സ്തുതിയേറ്റ
പീഡാരഹിതാ നിനക്കു സ്തുതി
സ്വർഗ്ഗം ഞങ്ങൾക്കവകാശം
നല്കാൻ നീ കുരിശേറ്റല്ലോ.✠ സർവ്വേശാ...

4. തന്നെ വെടിഞ്ഞവരെതള്ളി
തിരുസഭയെ താൻ കൈക്കൊണ്ടു
അങ്ങേക്കും തവ താതന്നും
റൂഹായ്ക്കും സ്തുതി എന്നേക്കും.✠ സർവ്വേശാ...

കർത്താവേ കൃപ ചെയ്യണമേ...✠ സർവ്വേശാ...





## ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ-ഹാ നല്കി നന്മയ്ക്കവർ പകരം തിന്മ -
നന്മയെഞ്ഞാനർത്ഥിച്ചതിനാലവരെന്നെ ദ്വേഷിച്ചുഹാലേലുയ്യാ

വായന : യോഹ 7 : 45-52, 8 : 12-20; മർക്കോ 12 : 41-44

## കൗമാ

നാഥാതവ പീഡയാൽ അതിദുഃഖം പൂ-ണ്ടോ-രു തിരുസ്സഭയും
നിന്നുത്ഥാനത്തിൽ മോദിക്കും ആശിസ്സു പ്രാപിക്കും ✠✠✠

## വിശ്വാസപ്രമാണം

❖

# ചൊവ്വാ - ആറാം മണി

## ആരംഭവും കൗമായും

നാഥാതവ പീഡയാൽ അതിദുഃഖം പൂ-ണ്ടൊ-രു തിരുസ്സഭയും
നിന്നുത്ഥാനത്തിൽ മോദിക്കും ആശിസ്സു പ്രാപിക്കും ✠✠✠

## എനിയോനോ

(ദേവേശാ മിശിഹായേ... എന്ന രീതി)

1 മൃതിയുള്ളോർ ഞങ്ങൾക്കായ്
വിധിഗേഹത്തിൽ ക്രൂശകരായ്
നിന്ദിതനാം മിശിഹാനാഥാ-നിൻ മുമ്പിൽ
വന്നിവർമേൽ കൃപ ചെയ്യേണം

2 ഈറേന്മാർ സ്വർഗത്തിൽ
പരിസേവിക്കെ ഞങ്ങൾക്കായ്
വ്യഥയേറ്റവനാം മിശിഹാനാഥാ-നിൻ മുമ്പിൽ
വന്നിവർമേൽ കൃപചെയ്യേണം

3 ആകാശം നിർമ്മിച്ചോൻ
യാതന മാനവനെപ്പോലെ
പീഡകളേറ്റവനാം മിശിഹാ-നിൻ മുമ്പിൽ
വന്നിവർമേൽ കൃപചെയ്യേണം





4 ധരയേ സൃഷ്ടിച്ചവനെ
ശുദ്ധിവിഹീനന്മാരിന്നും
തുപ്പലതേറ്റവനാം മിശിഹാ-നിൻമുമ്പിൽ
വന്നിവർമേൽ കൃപചെയ്യേണം. ബാറെക്മോർ

ശുബ്ഹോ... മെൻഓലം...

5 കുരിശിന്മേൽ യാതനയാൽ
തിരുസഭയിന്നും തർക്കങ്ങൾ
നീക്കം ചെയ്തവനാം മിശിഹാ-നിൻമുമ്പിൽ
വന്നിവർമേൽ കൃപചെയ്യേണം

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ - 1

മരുഭൂമിയിൽവച്ച് അവൻ അവർക്കു മന്നാ നല്കി. പാറയിൽനിന്ന് വെള്ളം പുറപ്പെടുവിച്ചുകൊണ്ടും, പാളയമദ്ധ്യത്തിൽ സ്ഥാപിച്ച സർപ്പംവഴിയും അവൻ അവർക്ക് ജീവൻ നല്കി. അവരോ അവനെ അസൂയയോടെ സ്കീപ്പാമരണത്തിനു വിധിച്ചു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

പിശാചിന്റെ അടിമത്തത്തിൽ സന്തോഷം അനുഭവച്ചിരുന്ന അവർ രക്ഷകൻ വന്നപ്പോൾ അവനോട് ധിക്കാരത്തോടെ പെരുമാറുകയും മരണയോഗ്യനായ ദുഷ്ടനെ എന്നപോലെ അസൂയയോടെ അവനെ പീഡിപ്പിക്കുകയും ചെയ്തു.

## കോലോ – 2

പുത്രന്റെ മരണത്തെക്കുറിച്ചുള്ള ഈ രഹസ്യം നിഗൂഢമാണ്. തന്റെ ജനനത്താൽ അവൻ എല്ലാവരെയും രക്ഷിച്ചു. തന്റെ കൃപ വിഗ്രഹാരാധനയിൽനിന്ന് വിടുവിച്ച് സകല ജാതികളെയും സ്വതന്ത്രരാക്കി. പാപത്തിൽ വീണു പോയ നമ്മുടെ വർഗ്ഗത്തെ തന്റെ താഴ്മയാൽ ഉദ്ധരിക്കുവാനായി വന്ന സാത്വികനെ അവർ മുള്ളുകൾ കൊണ്ടുള്ള മുടി ചൂടിച്ചു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

കർത്താവേ, സ്കീപ്പായിൽ നീ മരണം വരിക്കാൻ ഒരിക്കലും ഇടയാകരുതെന്ന് പറഞ്ഞുകൊണ്ട് ശെമയോൻ അബദ്ധം സംസാരിച്ചു. എന്നാൽ ഇതുവഴി അവൻ തന്റെ പ്രതികൂലിയാകുമെന്ന് കർത്താവ് അവനെ ധരിപ്പിച്ചു. തന്നെ വഞ്ചിക്കാൻ ആഗ്രഹിച്ച അബദ്ധത്തെ അവൻ അവഗണിച്ച് കീഴടക്കി. പിശാചിന്റെ വഞ്ചനയെ ഇപ്രകാരം പരസ്യമാക്കിയവൻ വാഴ്ത്തപ്പെട്ടവനാകുന്നു.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്... എന്ന രീതി)

ഞങ്ങൾക്കായ് നീ ഏറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. അബ്രാഹാം തായ്-തണ്ടിൽ മുളച്ച
സുകൃതി യാക്കോബ് നയവാൻ യൗസേപ്പ്
സൂചിപ്പിച്ചവർ ദൈവാത്മജനെ
എന്നാലവർ തൻ പിൻമുറക്കാരോ
ക്രൂശിച്ചവനെ ഗോഗുൽത്തായിൽ.





2. ഹവ്വാ തന്റെ കടമതു വീട്ടാൻ
മനസ്സാ ന്യായസ്ഥലമതിൽ നിന്ന
യേശുമിശിഹാ വാഴ്ത്തപ്പെട്ടോൻ
അറക്കപ്പെടുവാൻ കുഞ്ഞാടേപ്പോൽ
നയിക്കപ്പെട്ടൂ ദുഷ്ടന്മാരാൽ.

3. ഞങ്ങൾക്കായി പീഡകളേറ്റ
സഹനാതീതാ സ്തോത്രം സ്തോത്രം
സർവ്വമഹത്ത്വം ഉന്നതി വാഴ്വും
വന്ദന പുകഴ്ച സ്തുതിഗീതങ്ങൾ
അർപ്പിക്കുന്നു സഭസുതരെല്ലാം.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ... എന്ന രീതി)

കർത്താവേ കൃപ ചെയ്യണമേ
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. നിന്റെ ജനത്തെ കരുണാബ്ധേ
നീയത്യന്തം സ്നേഹിച്ചു

പൂർവ്വസ്ഥാനമവർക്കേകാൻ
നീ മനസ്സാമൃതി കൈക്കൊണ്ടു
കഷ്ടതയും കുരിശുംപേറി
ശാശ്വത ജീവനവർക്കേകി.✠ സർവ്വേശാ...

2. തെറ്റിൽനിന്നും പീഡകളാൽ
രക്ഷിച്ചോൻ സ്തുത്യർഹൻ താൻ
മാനവരക്ഷയ്ക്കായ് തന്നെ
വിട്ടോനാം താതൻ ധന്യൻ
പാറക്കലീത്താ പാവനനാം
റൂഹായ്ക്കെന്നേക്കും സ്തോത്രം.✠ സർവ്വേശാ...

കർത്താവേ കൃപ ചെയ്യണമേ...✠ സർവ്വേശാ...

## ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ-ഹാ നല്കി നന്മയ്ക്കവർ പകരം തിന്മ -
നന്മയെ ഞാനർത്ഥിച്ചതിനാലവരെന്നെ ദ്വേഷിച്ചുഹാലേലുയ്യാ.

വായന : ലൂക്കോ 11 : 37 - 54, മത്താ 22 : 34 - 40

## കൗമാ

നാഥാ തവ പീഡയാൽ അതിദുഃഖം പൂ-ണ്ടോ-രു തിരുസ്സഭയും
നിന്നുത്ഥാനത്തിൽ മോദിക്കും ആശിസ്സു പ്രാപിക്കും ✠✠✠

## വിശ്വാസപ്രമാണം

❖



# ചൊവ്വാ ഒൻപതാംമണി

## ആരംഭവും കൗമായും

നാഥാ തവ പീഡയാൽ അതിദുഃഖം പൂ-ണ്ടോ-രു തിരുസ്സഭയും
നിന്നുത്ഥാനത്തിൽ മോദിക്കും ആശിസ്സു പ്രാപിക്കും ✠✠✠

## എനിയോനോ

(നാഥന്നെതിരായ് യൂദന്മാർ.../ മിശിഹായിൽ പല കുറ്റങ്ങൾ... എന്ന രീതി)

1 അത്ഭുതശക്ത്യാമെസറേമി-
ന്നെത്തിയ മുന്തിരിവല്ലിയഹോ
നാഥനു പരിഹാസം നൽകി.

2 രക്ഷകനെ പരിഹാസത്താൽ
നിന്ദിച്ചോളാം നിൻമകളെ
കാണുക വന്നബറാ-ഹാമെ!

3 ഉടയവനെ കുരിശേറ്റിയൊരാ
മുന്തിരിവയലെ പ്രതികേഴാൻ
ആഗതനാവുക യാ-ക്കോബേ!

4 വന്യഫലത്തിൻ മുന്തിരിയെ
നീക്കിപകരം തിരുസഭയെ
നട്ടവനാം നാഥൻ-ധന്യൻ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

5 സകലാധിപനാമങ്ങേയ്ക്ക്
മഹിമാവാം ഫലമേകിടുവാൻ
ഞങ്ങൾക്കേകണമേ-വീര്യം.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ - 1

നിങ്ങളിൽ ഒരുവൻ എന്നെ ഒറ്റികൊടുക്കുമെന്ന് നമ്മുടെ രക്ഷകൻ ശിഷ്യന്മാരോടരുളിച്ചെയ്തപ്പോൾ അവരുടെ ഹൃദയം ദുഃഖവും വിലാപവും പൂണ്ടു. അവർ തമ്മിൽ തമ്മിൽ ഇപ്രകാരം പറഞ്ഞു: പ്രാവുകളുടെ ഇടയിലെ സർപ്പംപോലെ നമ്മുടെ ഇടയിൽ വഞ്ചനയോടെ പതിയിരുന്ന് നമ്മോടു പോരാടുന്നവൻ ആരാകുന്നു?

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

നമ്മുടെ രക്ഷയ്ക്കുവേണ്ടി സ്വന്തം ശ്രേഷ്ഠത വെടിഞ്ഞ ദൈവത്തിന്റെ താഴ്മ ആർക്കു വർണ്ണിക്കാൻ കഴിയും? അവൻ സ്വർഗ്ഗീയരുടെ സ്തുതി ഉപേക്ഷിച്ച് മത്സരക്കാരുടെ നിന്ദ സ്വീകരിച്ചു. താണിറങ്ങി വരികയും തന്റെ പീഡാനുഭവത്താൽ നമ്മെ രക്ഷിക്കുകയും ചെയ്തവനു സ്തുതി.

മൊറിയോ റാഹേം...

### എത്രോ





### കോലോ - 2

(തൈ്രെഹുൽ ഒൽമെ.../ ലോകം രണ്ടിലുമധികാരം... എന്ന രീതി)

ലോകത്തിൻ നാനാഭാഗേ ചിന്നിച്ചാക്കൊലപാതകരെ
ജാതികളിൽ നിന്ദിതരാക്കി നരകമവർക്കായ് സൂക്ഷിച്ചു.

ബാറെക്മോർ.

ശുബ്ഹോ...മെൻഓലം...

ജനനാശം വന്നീടാതെ, ഏകൻ മരിക്കുന്നതു നന്ന്
കയ്യാപ്പായിതു പ്രവചനമായ്, യാഥാർത്ഥ്യം സംസാരിച്ചു.

മൊറിയോ റാഹേം...

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾക്കായ് നീ ഏറ്റൊരു പീഡ
താഴ്മയുമേറ്റം മഹിതം നാഥാ.

1. ദൈവപുത്ര വധവൃത്താന്തം
മോശ മുന്നേ സൂചിപ്പിച്ചു
രക്ഷക രക്തം മരത്തിൽ ചിന്തി
അതിനാൽ ദുഷ്ടർ അവകാശിച്ചു
കായേൻ തന്നുടെ ദുരിതമതെല്ലാം.

2. തൻ തേജസ്സിൻ താൻ വന്നെങ്കിൽ
ആരാലാവും തൻ മുൻ നില്ക്കാൻ
ജ്വലിതപ്രഭയെ മറച്ചു മേനി
അതിനാലത്രെ അവനെ നോക്കി
അന്ധർ സപ്രേർ ആചാര്യന്മാർ.

3. നിന്നാംഗ്യത്താൽ നീ സൃഷ്ടിച്ച
വായ്കൾ നിന്നെ വാഴ്ത്തീടട്ടെ
ആദാം താനും പാരും വാനും
പുതുതായതിനാൽ സ്തുതിയങ്ങേയ്ക്കും
ജനകന്നും റൂഹായ്ക്കും പാടും.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ... എന്ന രീതി)

കർത്താവേ കൃപ ചെയ്യണമേ
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. അത്തിമരത്തോടുപമിച്ചു
ദുഷ്ടജനത്തെയന്നീശൻ
ഫലമേകുന്നില്ലത്തിമരം
മേടമതാകും മാസത്തിൽ. ✠ സർവ്വേശാ...

2. ഫലമതിനായിട്ടല്ലവർ തൻ
ഫലശൂന്യത വെളിവാക്കാനായ്
അത്തിപ്പഴമതു ദുർലഭമാം
കാലമതിൽ ഫലമാശിച്ചു. ✠ സർവ്വേശാ...





3. വിശ്വാസികളാം സഭമക്കൾ
സ്തുതിയിപ്പോഴങ്ങേറ്റുന്നു
സുതനും തന്നുടെ താതന്നും
തന്നുടെ റൂഹായ്ക്കും സ്തോത്രം. ✠ സർവ്വേശാ...

കർത്താവേ കൃപ ചെയ്യണമേ... ✠ സർവ്വേശാ...

## ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ-ഹാ നല്കി നന്മയ്ക്കവർ പകരം തിന്മ -
നന്മയെ ഞാനർത്ഥിച്ചതിനാലവരെന്നെ ദ്വേഷിച്ചു ഹാലേലുയ്യാ.

വായന : മത്താ 22:40-46; ലൂക്കോ 17:1-2; യോഹ 6:30, 8:21-27

## കൗമാ

നാഥാ തവ പീഡയാൽ അതിദുഃഖം പൂ-ണ്ടൊ-രു തിരുസ്സഭയും
നിന്നുത്ഥാനത്തിൽ മോദിക്കും ആശിസ്സു പ്രാപിക്കും ✠✠✠

## വിശ്വാസപ്രമാണം

❖

# ബുധൻ സന്ധ്യ

## ആരംഭവും കൗമായും

നിന്നെ വധിച്ചീടാൻ ഒരുമ്പെ-ട്ടോർ ശിക്ഷാ വിധിയേല്ക്കും
നിൻ ഹാശായെ വന്ദിപ്പോർ മോക്ഷേ പ്രവേശിക്കും. ✠✠✠

## പ്രാരംഭപ്രാർത്ഥന

കർമ്മി :ശുബ്ഹോ ലാബോ ഉലബ്റോ വൽറൂഹോ കാദീശോ.

ജനം : ബലഹീനരും പാപികളുമായ ഞങ്ങളുടെമേൽ അനുഗ്രഹങ്ങളും കരുണയും രണ്ടു ലോകങ്ങളിലും എന്നേക്കും ചൊരിയപ്പെടുമാറാകണമേ.

കർമ്മി : ദൈവമായ കർത്താവേ, പഞ്ചഭൂതങ്ങളും, പ്രകൃതിയും നിന്റെ മരണത്തിൽ ഞെട്ടിവിറച്ചതുപോലെ ഞങ്ങൾ നിന്റെ ന്യായവിധിയെ ഓർത്ത് ഭയന്നു വിറയ്ക്കുമാറാകണമേ. അന്ത്യദിനത്തെക്കുറിച്ചുള്ള ഭയം ഞങ്ങളിൽ നീ നിലനിർത്തണമേ. നിന്നെ കുരിശിൽ തറച്ചവരോടുകൂടെ ഞങ്ങളെ ഗണിക്കരുതേ. നിന്നെയും, രക്ഷാകരമായ നിന്റെ കഷ്ടാനുഭവത്തെയും ഏറ്റുപറഞ്ഞിട്ടുള്ള ഞങ്ങളെ നീ കാത്തുകൊള്ളണമേ. ദുഷ്ടന്മാർക്കായി കരുതിയിരിക്കുന്ന കഠിനവേദനകളിൽനിന്നും ഞങ്ങളെ രക്ഷിക്കണമേ. ഞങ്ങൾ നിനക്കും, നിന്റെ പിതാവിനും, പരിശുദ്ധാത്മാവിനും ഇപ്പോഴും എപ്പോഴും എന്നേയ്ക്കും





സ്തുതിയും സ്തോത്രവും കരേറ്റുമാറാകണമേ. (മോറാൻ വാലോഹാൻ ല് ഒൽമീൻ) ആമ്മീൻ.

## മസ്മൂറാ 51

ദൈവമേ, നിന്റെ കൃപയിൻ പ്രകാരം.... പേജ് 3

## എനിയോനോ 1

(ദ്ഹൗ ദഹവോ ബുകറോ.../ ഞങ്ങൾക്കായ് മാനവ ജഢമാർന്ന.../ പീഡകളെ മാനുഷ ജഢമാർന്ന...എന്ന രീതി)

1 ദാസൻ തൻ പ്രഹരം കന്നത്തിൽ ഏ-റ്റ
സർവ്വ ജഗത്തിന്നുടയോനാം
ദേവാ, ദയചെയ്തീടണമേ.

2 അടിമത്തം നീക്കാൻ ദാസർക്കായ് ദാ-സ്യം
ആർന്നോനാം പ്രിയനേ
ദേവാ ദയചെയ്തീടണമേ.

3 ഉടയോനായ് ഉണ്മയിൽ വാഴുന്നോൻ ഇ-വർക്കായ്
കഷ്ടതയേറ്റല്ലോ
ദേവാ ദയചെയ്തീടണമേ.

4 മനുജർക്കായ് കഷ്ടതയേറ്റോനേ മെ-യ്യാൽ
കഷ്ടത മായിച്ച
ദേവാ ദയചെയ്തീടണമേ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

സർവ്വേശാ തെറ്റിപ്പോയോരെ സ്വ-ന്തം
രക്തത്താൽ വാങ്ങിയ
ദേവാ ദയചെയ്തീടണമേ.

കുറിയേലായിസോൻ

## മസ്മൂറാകൾ 141, 142, 119, 117

കർത്താവേ, നിന്നെ ഞാൻ വിളിച്ചു... പേജ് 7

## എനിയോനോ – 2

(സ്ലീ മൊറിയോ ബ്റഹമേ എദുനോക്/എൻ നാഥാ നിൻ കൃപ... എന്ന രീതി)

1 സർവ്വാധിപനെ ദുഷ്ടന്മാർ
നിന്ദിക്കുന്നതു കാണുമ്പോൾ
സോദരരേ! സന്താപത്താൽ
ആരയ്യോ വിലപിക്കില്ല?

2 വിധിനിലയേ ദൈവം നിന്നു
മനസാ കഷ്ടത കൈക്കൊണ്ടു
വദനേ തുപ്പലുമേറ്റയ്യോ
കോപിച്ചില്ല ദയാപൂർണ്ണൻ.

3 നിബി മോശേ! നിൻ വിധിപീഠേ
കയ്യാപ്പാ നില്പതു കാൺക
അഹറോനേ! ന്യായാധിപനാം
ഹന്നാനെപ്രതി വിലപിക്ക.

4 നിണദാഹികളേ, ഭോഷരുമേ
എന്തപരാധമിവൻ ചെയ്തു
ഇവനുടെ അനവധി നന്മയ്ക്കായ്
നിന്ദകൾ പകരം ചെയ്യുന്നോ?

5 എന്തൊരു വിസ്മയം ആശ്ചര്യം
ഉയരേ ക്രോബകൾ, സ്രോപ്പേന്മാർ
ആരെക്കണ്ടു വിറയ്ക്കുന്നോ
അവനിഹ പീഡ സഹിക്കുന്നു. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...





6 വിശ്വാസമെഴും തിരുസഭയേ
മനസ്സായേറ്റൊരു പീഡകളാൽ
നിൻസുതരെ രക്ഷിച്ചവനാം
ദൈവാത്മജനെ കീർത്തിക്ക.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ – സെദറാ

### കോലോ 1

(ഏനോനോ നുഹറോ ശാറീറോ/അഗ്ന്യാത്മീയന്മാരീറേരും... എന്ന രീതി)

1. വെളിവാക്കിത്തരണം നീ ചൊന്ന
കാര്യം എന്നിഹ ശിഷ്യന്മാർ
ചോദിച്ചു കർത്താവോടായി
സാത്താനായിട്ടാരാണോ
നിന്നെ ജനത്തിനൊറ്റുന്നോൻ
വിസ്മിതർ ശിഷ്യന്മാരോടായ്:
എന്നോടൊത്തീ താലത്തിൽ
തൻ കൈമുക്കുന്നോനെന്നെ
സ്വന്തജനത്തിനു നല്കീടും. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

2. വചനമതാം ദൈവം മാനവനായ്
സ്തുതിയങ്ങേയ്ക്കും താതന്നും
സ്വയമേ നീ ബലഹീനർക്കായി
ഏല്പിച്ചതിനാൽ ബന്ധിതനായ്

വിധിയാളൻ മുമ്പിൽ തള്ളി
കുഞ്ഞാടിനുതുല്യം കൊല്ലാൻ
തൻ കരുണയ്ക്കായ് സ്തുതി പാടാം
മൃത്യു ഞങ്ങൾക്കായ് ഏല്ക്കാൻ
ഞങ്ങളെ നീ സ്നേഹിച്ചല്ലോ.

മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## എത്രോ

## കോലോ 2

(കൂക്കോയോ നാലാം രാഗം/ഒമറിൻ സോബേ.../ബാലകരോടായ്... എന്ന രീതി)

സത്യദർശകരറിയിച്ചോരതിപാ-വന രഹസ്യം
തെളിയിച്ചാൻ ഗുരു ശിഷ്യർക്കായ് നാലാം ദിവസത്തിൽ
നിബിയർ ചൊന്നാർ-തൻ വെളിപാടിൻ നാൾ
പൂർവ്വപിതാക്കൾ-ദൃഷ്ടാന്തേ ചൊന്നാനേവം
ജനത്തിൽനിന്നും താനേല്ക്കും കഷ്ടപ്പാടുകളും
പീഡാ മൃതിയാൽ വീണ്ടെടുക്കും താനീ ലോകത്തെ
ഹാലേലുയ്യാ സൂചന നല്കിയവർക്കായി. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

യേറുശ്ലേമിൽ വൻ ബഹളം ബുധനാം ദിവസത്തിൽ
വംശത്തലയാമാദത്തെ സൃഷ്ടിച്ചൊരു കൈമേൽ
ചേർത്തു തളയ്ക്കാൻ - ആണികൾ സ്വന്തക്കാർ
തീച്ചൂളകളിൽ - മൂർച്ച വരുത്തുകയും ചെയ്തു
ബന്ധനമേറ്റോൻ നല്കീടും വിടുതൽ ബന്ധിതർക്കായ്
എന്നേവം മുൻകൂറായി ദാവീദിൻ വചനം
ഹാലേലുയ്യാ ദോഷികളവരോ-ർത്തില്ല.





## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്..... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡാ
താഴ്മയുമേറ്റം-മഹിതം നാഥാ

1. സ്വന്തം സ്ഥിതിയിൽ ആഗതനെങ്കിൽ
തൻ മുമ്പാകെ നില്ക്കുവതാരോ
സകലത്തെയും ജീവിപ്പിക്കാൻ
സ്വന്തം മെയ്യിൽ കഷ്ടതയേറ്റ്
മരിക്കാൻ മനസ്സാ മാനവനായി.

2. സ്തുതി പാടുന്നു സ്രാപ്പേർ ദൂതർ
മൺമയരവനെ നിന്ദിക്കുന്നു
സ്രാപ്പേർ കാദീശ് എന്നാർക്കുമ്പോൾ
സ്വന്തക്കാരോ അവനെത്തൂക്കൂ
ക്രൂശിന്മേലെന്നാർത്തുവിളിച്ചു.

3. എല്ലാ നാവും അത്യുച്ചത്തിൽ
സ്തുതിയങ്ങേയ്ക്കായ് അർപ്പിക്കട്ടെ!
പീഡയ്ക്കായി മനസ്സാ വന്നു
മ്ലേച്ഛരിൽനിന്നും തുപ്പലും ഏറ്റു
സകലത്തിന്നും സ്തുതിതേ നാഥാ.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(മിശിഹോ ദേസോ ല്ഹാശോ..... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക.✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. മിസ്രേമിൽ നിന്ദിതയെ കാന്തൻ ബഹുമാനിച്ചു
നിർമ്മലനവനെ ബിംബാർച്ചനയാൽ അവൾ നിന്ദിച്ചു
നാനാഭാഗ്യം വർഷിച്ചവനെ പരിത്യജിച്ചു
പകരം കാളക്കുട്ടിയെ അവളോ അനുഗമിച്ചു.✠
സർവ്വേശാ...

2. ദൈവാത്മജ ചരിതം വർണ്ണിപ്പതു സ്നേഹാനുയോജ്യം
അതിനെ കേൾക്കും മനുജർക്കെല്ലാം അതുപോൽ യുക്തം
ദൈവാത്മജനെ സന്മനസോടെ സ്നേഹിപ്പോന്
ആ ധന്യചരിതം രക്ഷയതിൻ സുവിശേഷമല്ലോ.✠
സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി.✠
സർവ്വേശാ...

## ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ-ഹാ ദോഷം ചിന്തിച്ചവർ ചൊല്ലി
ഉന്നതനെതിരെ ദുഷ്ടതയവർ സംസാരിച്ചുഹാലേലുയ്യാ.

വായന : യോഹ 11 : 47 - 12 : 11





## മോറാനേശുമിശിഹാ

## കൗമാ

## വിശ്വാസപ്രമാണം

## ഹൂത്തോമോ പേജ് 17

❖

# ബുധൻ - സൂത്താറ

## ആരംഭവും കൗമായും

നിന്നെ വധിച്ചീടാൻ ഒരുമ്പെ-ട്ടോർ ശിക്ഷാ വിധിയേല്ക്കും
നിൻ ഹാശായെ വന്ദിപ്പോർ മോക്ഷേ പ്രവേശിക്കും.✠✠✠

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ

(കൂക്കോയോ നാലാം രാഗം/ ഒമറിൻ സോബേ.../ ബാലകരോടായ്... എന്ന രീതി)

1. നിബിമാരെ നിഹനിച്ചു നിണം പാനം ചെയ്തവളേ,
വാളാൽ മൃതനാമേശായ കുറ്റം ചെയ്തതെന്തേ?
ജറമിയ നിബിയെ - ചെളിക്കുണ്ടിൽ തള്ളി
സ്കറിയ നിബിയ - ശുദ്ധ സ്ഥലമതിൽ ഹതനായി
കൊലപാതകിയാം മണവാട്ടീ! ദൈവത്തിൻ സുതനെ
കൊന്നതിനാൽ നിൻ അപരാധം അതിനാലെ പൂർണ്ണം
ഹാലേലുയ്യാ-തൻ മൃതിയാലേ നിന്നന്ത്യം. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...





2. സുന്ദരനാം ദാനിയേലും, മന്നൻ ദാവീദും
യെറുശലേമിൻ നാശത്തെ പ്രവചിച്ചീടുകയായ്
ശിലമേൽ ശിലയോ-അവശേഷിക്കില്ല
ഏവം ചൊന്നാൻ-മുന്നം ദാനിയേൽ നിബിയാ
മന്നൻ ദാവിദോ ചൊന്നു അവളുടെ അടിസ്ഥാനം
മാറ്റി പകരം അതിൻ മീതെ സഭയെ പണിതിടുവാൻ
ഹാലേലുയ്യാ-രക്ഷകനെ ക്രൂശിച്ചതിനാൽ

### ബോഠേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്..... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡാ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. നരവംശത്തിന്നുയിരേകീടാൻ
സ്വയമേ താഴ്ത്തിയ സ്നേഹം പൂർണ്ണം
സ്പന്ദിച്ചെൻ മനം-നിന്നെ പുൽകാൻ
നിന്നോടൊന്നായ് സേവകനായി
പണി ചെയ്തീടിൽ പ്രതിഫലമേറും.

2. ഈ ലോകത്തെ വെണ്ണീറാക്കാൻ
പോരും തീ തൻ വീര്യം പോക്കാൻ
കാരയും മുള്ളും-അതിന്മേൽ വീണു
നിർവീര്യമായി സ്വയമേ അഗ്നി
അതിനാൽ അവയോ ദഹിച്ചതുമില്ല.

3. പാപികളാം നാം കൂടെചേരാൻ
നമ്മുടെ തിന്മ സഹിച്ചോൻ സ്തുത്യൻ

മൃതിതൻ വാഴ്ച - നീക്കം ചെയ്തു
ഉത്ഥിതനായി നമുക്കുയിരേകി
തന്നെ അയച്ച താതൻ സ്തുത്യൻ.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹമ്മേലൈൻ... എന്ന രീതി)

കർത്താവേ കൃപചെയ്യണമേ,
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. വാനിൽ ഭീതിയോടീറേന്മാർ
സ്തോത്രം ചെയ്യുന്നോൻ വന്ദ്യൻ
പാരിൽ പാപികളാം മനുജർ
അവനെ നിന്ദിച്ചീടുന്നു
എല്ലാറ്റിനുമധി നായകനെ
വടിയാൽ പ്രഹരിച്ചീ-ടു-ന്നു. ✠ സർവ്വേശാ...

2. നിബിയന്മാരുടെ മൊഴിയെല്ലാം
നിറവേറ്റിയ നാഥാ സ്തുതിതേ
നമ്മെ തന്നുടെ ആലയതിൽ
ചേർപ്പാൻ താൻ കഷ്ടപ്പെട്ടു





പീഡകൾ കുരിശും താനേറ്റു
കുരിശിൽ നമ്മെ ചേർത്തിടുവാൻ
സ്തുതി താതന്നും തൻ സുതനും
വന്ദന പരിശുദ്ധാത്മന്നും. ✠ സർവ്വേശാ...

കർത്താവേ കൃപചെയ്യണമേ... ✠ സർവ്വേശാ...

കുറിയേലായിസോൻ, കുറിയേ... കുറിയേ...

## മസ്മൂറാകൾ 91, 121 പേജ് 22

പേജ് 22

## മാനീസോ പേജ് 24

## കൗമാ

നിന്നെ വധിച്ചീടാൻ ഒരുമ്പെ-ട്ടോർ ശിക്ഷാ വിധിയേല്ക്കും
നിൻ ഹാശായെ വന്ദിപ്പോർ മോക്ഷേ പ്രവേശിക്കും. ✠✠✠

## വിശ്വാസപ്രമാണം

❖

# ബുധൻ - രാത്രി

## ആരംഭവും കൗമായും

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീരാത്രൗ ✠✠✠

## പ്രാരംഭപ്രാർത്ഥന

ഉറക്കമില്ലാത്ത ഉണർവ്വുള്ളവനായ കർത്താവേ,... പേജ് 27

## മസ്മൂറാകൾ 134, 119, 117

രാത്രികാലങ്ങളിൽ കർത്താവിന്റെ ഭവനത്തിൽ.... പേജ് 28

## എനിയോനോ

സഹോദരരേ! ഉറക്കത്തിൽനിന്നു നാം ഉണർന്ന് നമുക്കുവേണ്ടി, കഷ്ടപ്പെടുകയും, തന്റെ കഷ്ടാനുഭവത്താൽ നമ്മുടെ കഷ്ടതകളെ മായിച്ചുകളയുകയും ചെയ്ത നാഥന്, അളവില്ലാതെ സ്തുതി പാടണം. ദൈവമേ, നിനക്കു സ്തുതി, നിനക്കു സ്തുതി, നിനക്കു സ്തുതി. കരുണയുള്ളവനേ, നിന്റെ കരുണയാൽ ഞങ്ങളോട് കരുണ ചെയ്യണമേ.

ഈ രാത്രിയിൽ നമ്മുടെ കർത്താവ് തന്റെ ശിഷ്യന്മാർക്ക് തന്റെ കഷ്ടാനുഭവത്തെക്കുറിച്ച് വെളിപ്പെടുത്തി. തെരഞ്ഞെടുക്കപ്പെട്ട ശ്ലീഹന്മാർ ദുഃഖിച്ച് വിലാപവും





സങ്കടവും പൂണ്ടു. ദൈവമേ, നിനക്കു സ്തുതി, നിനക്കു സ്തുതി, നിനക്കു സ്തുതി. കരുണയുള്ളവനേ, നിന്റെ കരുണയാൽ ഞങ്ങളോട് കരുണ ചെയ്യണമേ.

ഈ രാത്രിയിൽ ദ്രവ്യാഗ്രഹത്താൽ സ്കറിയോത്താ പുറപ്പെട്ട് കർത്താവിനെ കുറ്റം വിധിക്കാൻ ക്രൂരകരോടൊപ്പം ഗൂഢാലോചന നടത്തി. ദൈവമേ, നിനക്കു സ്തുതി, നിനക്കു സ്തുതി, നിനക്കു സ്തുതി. കരുണയുള്ളവനേ, നിന്റെ കരുണയാൽ, ഞങ്ങളോട് കരുണ ചെയ്യണമേ. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

ഈ രാത്രിയിൽ അന്യായക്കാർ കൂട്ടംചേർന്ന് ദൈവപുത്രനെ പിടിക്കുവാൻ സന്ദർഭം തേടി. ദൈവമേ, നിനക്കു സ്തുതി. നിനക്കു സ്തുതി. നിനക്കു സ്തുതി. കരുണയുള്ളവനേ, നിന്റെ കരുണയാൽ ഞങ്ങളോട് കരുണ ചെയ്യണമേ.

### ഒന്നാം കൗമാ

## എക്ബൊ

(ലൊക്ക് ശുബഹോ മെൻ കുൽ പൂമിൻ/നാഥാ ഈ നിൻ ജനനത്തിൻ.. എന്ന രീതി)

ആട്ടിൻകൂട്ടത്തിന്നിടയൻ ധന്യൻ
ഞങ്ങൾക്കായ് ബലിയായോൻ ധന്യൻ.

കുറിയേ... കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

## കോലോ – 1

നമ്മുടെ കർത്താവ് അരുളിച്ചെയ്യുന്നു: ദീർഘദർശിമാരെ കൊല്ലുകയും, നിന്റെ അടുക്കലേക്ക് അയയ്ക്കപ്പെട്ടവരെ കല്ലെറിയുകയും ചെയ്യുന്ന ജറുസലേമേ, നിന്റെ മക്കളെ കൂട്ടിച്ചേർക്കുവാൻ ഞാൻ എത്ര പ്രാവശ്യം മനസായി. എങ്കിലും അന്യായത്തിൽനിന്ന് തിരിയുവാൻ അവർ മനസായില്ല. ഇതാ നിങ്ങളുടെ ഭവനം കൃപയ്ക്ക് അന്യമായി നാശത്തിനു യോഗ്യമായിരിക്കുന്നു. ഞാൻ ജനതകളെ വിളിക്കും. അവർ എന്നെ അനുസരിക്കുകയും, എന്റെ കല്പനകൾ ആചരിക്കുകയും ചെയ്യും. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

വിശ്വസ്ഥസഭയേ, ദൈവപുത്രന് സ്തുതി പാടുക. സ്വന്തം കഷ്ടാനുഭവത്താൽ നിന്നെ അവൻ വഞ്ചനയിൽനിന്ന് രക്ഷിച്ചു. അജ്ഞരിൽനിന്ന് പരിഹാസവും, ചെകിട്ടത്തടിയും, മുൾക്കിരീടവും, അവൻ സഹിച്ചു. അവർ അധർമ്മികളോടൊപ്പം അവനെ സ്കീപ്പായിൽ തൂക്കി. തന്റെ കഷ്ടാനുഭവത്താലും, സ്കീപ്പായാലും അവൻ സൃഷ്ടികളെ ജീവിപ്പിച്ചു. അവനെ അയച്ച പിതാവ് വാഴ്ത്തപ്പെട്ടവനാകുന്നു. മൊറിയോ റാഹേം...

## എത്രോ

## കോലോ – 2

ഇസ്രായേലിലെ ദീർഘദർശിമാരെല്ലാവരും തന്നെക്കുറിച്ച് സൂചിപ്പിച്ചിരുന്ന രഹസ്യം നമ്മുടെ കർത്താവ് ഇന്ന് ശിഷ്യർക്ക് വിശദമായി വെളിപ്പെടുത്തി. താൻ ഊർശ്ലേമിൽ





മരിക്കുവാൻ പോകുന്നുവെന്നും, അവരുടെ പിതാക്കന്മാരെ കുഞ്ഞാടുമൂലം മരണത്തിൽനിന്നു രക്ഷിച്ച താൻ, വഞ്ചനയിൽനിന്നു തിരുസഭയെ രക്ഷിക്കുവാൻ സ്നേഹപൂർവ്വം താണിറങ്ങിയെന്നും സൂചിപ്പിച്ചു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

സ്വർഗ്ഗവും, ഭൂമിയും, മാലാഖമാരും, മനുഷ്യരും, കഷ്ടാനുഭവത്തിനും, താഴ്മയ്ക്കുമായി വന്ന ദൈവപുത്രനെ കണ്ട് ദുഃഖം പൂണ്ടു. തന്റെ കഷ്ടാനുഭവത്തെപ്പറ്റി അറിയിച്ചതിനാൽ, ശിഷ്യന്മാർ സങ്കടപ്പെട്ട് ആകുലരായി. സ്വന്തം മരണത്താൽ ആദാമിനെയും അവന്റെ മക്കളെയും രക്ഷിച്ചവനു സ്തുതി.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. നീതിമാൻ മനുഷ്യാവതാരത്തിന് തിരുമനസാകുകയും, മത്സരക്കാരൻ അടിമപ്പെടുത്തിയിരിക്കുന്ന ആട്ടിൻകൂട്ടത്തെ സ്വന്തം കഷ്ടാനുഭവംമൂലം രക്ഷിക്കുകയും ചെയ്തു. അവൻ ആടുകളുടെ രൂപം ധരിച്ച് കച്ചവടക്കാരിൽനിന്ന് അവയെ മോചിപ്പിച്ചു.
2. അഗ്നി അതിന്റെ ജ്വാലയെ ജഡത്തിനുള്ളിൽ ഗോപനം ചെയ്യാതിരുന്നെങ്കിൽ, തൃണസമാനനും, മൺപൂഴിയുമായവൻ തീജ്വാലയുടെ മേൽ കൈവയ്ക്കുവാൻ തുനി

യുമായിരുന്നില്ല. നിന്റെ കഠിനമായ ഉഷ്ണത്താൽ അവൻ നശിച്ചുപോകുമായിരുന്നു.

3. പിതാവിന്റെ സന്നിധിയിൽനിന്ന് ഇറങ്ങിവന്ന് ഭൂമിയിൽ സഞ്ചരിക്കുകയും, കഷ്ടതകൾ സഹിക്കുകയും ചെയ്ത ദൈവപുത്രാ, നിന്റെ ആട്ടിൻകൂട്ടത്തെ ഞെരുക്കങ്ങളിൽനിന്ന് വീണ്ടുകൊള്ളണമേ. ഞങ്ങൾ നിന്റെ തിരുനാമത്തിന് കൃതജ്ഞതയർപ്പിക്കുകയും, നിനക്കും നിന്റെ പിതാവിനും പരിശുദ്ധാത്മാവിനും സ്തുതി പാടുകയും ചെയ്യുമാറാകണമേ.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(മിശിഹോ ദേസോ ല്ഹാശോ..... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്ക്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. നമ്മുടെ കർത്താവ് പെരുന്നാളിനു വരുക ആവശ്യമായിരുന്നു. തന്റെ ദൈവിക അലങ്കാരങ്ങളാൽ അവൻ പെരുന്നാളിനെ അലങ്കരിച്ചു. ശിഷ്യന്മാരോടൊപ്പം പെരുന്നാൾ ആഘോഷിക്കുവാനും, മുൻകൂട്ടി സൂചിപ്പിക്കപ്പെട്ട രഹസ്യങ്ങളും, ദൃഷ്ടാന്തങ്ങളും പൂർത്തീകരിക്കുവാനുമായി, അവൻ പെരുന്നാളിനു വന്നു. കഴുതയെ അവൻ വാഹനമാക്കി. വിഗ്രഹസേവയിൽ കഴിഞ്ഞവൾ പരിഭ്രമിച്ചുവശായി. അവകാശി തന്റെ സ്വന്തത്തെ അന്വേഷിച്ചു വന്നിരിക്കുകയാണെന്ന് അവൾ മനസ്സിലാക്കി. സ്വജനത്തിന്റെ പുത്രീ! നിന്റെ മണവാളൻ വന്നിരിക്കുകയാൽ സന്തോഷിക്കുക എന്ന് ഇവളോടാണ് ദീർഘദർശി പ്രവ്യാപിച്ചത്. എന്നാൽ പിതൃഭവനത്തിൽനിന്ന് തന്നെ തള്ളിക്കളയുകയാണെന്ന് അവൾ വിചാരിച്ചു.✠ സർവ്വേശാ...





2. മഹാസൂര്യനായവൻ തന്റെ പ്രകാശത്തിന്റെ സമയം അവസാനിപ്പിച്ച് പെസഹാപെരുന്നാൾ ആഘോഷിക്കുവാൻ അന്ധകാരസ്ഥലത്തേക്ക് കയറിപ്പോയി. ശിഷ്യന്മാരോടൊപ്പം പെസഹാ ഭക്ഷിക്കാൻ വാഞ്ചയോടെ അവൻ ആഗ്രഹിച്ചു. രഹസ്യത്തിന്റെ മക്കൾക്കുവേണ്ടി അവൻ പുതിയ നിയമം ഏർപ്പെടുത്തി. പെരുന്നാളുകളുടെ നാഥാ, സകല ആരാധനയും നിനക്കു യോഗ്യമാകുന്നു. എല്ലാ പള്ളികളിൽനിന്നും സകല പുകഴ്ചകളും നിനക്കു കടപ്പെട്ടതാകുന്നു. നീ (പെരുന്നാളും) പെരുന്നാളുകളുടെയും, ആഘോഷങ്ങളുടെയും നാഥനുമാകുന്നു. നീ മുഖാന്തിരം പെരുന്നാളുകളും, ആഘോഷങ്ങളും ധന്യമാകുന്നു. നിനക്കു സ്തുതി.✠ സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി.✠
സർവ്വേശാ...

## മദ്റോശോ

**ഊനീസോ:** തന്റെ അജഗണത്തെ മേയിച്ച കുഞ്ഞാട് വാഴ്ത്തപ്പെട്ടവനാകുന്നു. ഞങ്ങൾക്കുവേണ്ടി ബലിയർപ്പിക്കപ്പെട്ടവൻ വാഴ്ത്തപ്പെട്ടവനാകുന്നു.

ഈ പ്രഥമ കുഞ്ഞാടായ യേശു ആദ്യ ഇടയനായ ഹാബേലിനെ തനിക്കു ദൃഷ്ടാന്തമായി തെരഞ്ഞെടുത്തു. മൂശയിലെന്നപോലെ അവനിൽ തന്റെ സാദൃശ്യം പതിച്ചു. തന്റെ സാദൃശ്യം അവനിൽ നിക്ഷേപിച്ചു. തന്റെ വധത്തിന്റെ ദൃഷ്ടാന്തം അവൻവഴി പ്രസിദ്ധമാക്കി. നമ്മുടെ ഇടയനെയും അവന്റെ ബലിയെയും, ഇടയനായ ഹാബേൽ തന്റെ ബലിവഴി ചിത്രീകരിച്ചിരുന്നു. അവന്റെ അജപാലക സ്വഭാവവും അവൻ ബലിവസ്തു ആണെന്നുള്ളതും നേരത്തെ ചിത്രീകരിക്കപ്പെട്ടിരുന്നു. ഇപ്രകാരം നിന്റെ രഹസ്യങ്ങൾ ഞങ്ങൾക്കു വരച്ചു കാണിച്ചുതരുന്ന കർത്താവേ, നിനക്കു സ്തുതി.

ആദ്യമേതന്നെ സ്വയം നിഷ്കളങ്കനായിത്തീരുവാൻ ഈ കുഞ്ഞാട് ഹാബേലിനെ അഭ്യസിപ്പിച്ചിരുന്നു. കുഞ്ഞാടിനെ ബലി അർപ്പിക്കുവാൻ ആദ്യം ആത്മാർപ്പണമാണ് വേണ്ടതെന്നും, പിന്നീടാണ് മറ്റുള്ളവയെ ബലി കഴിക്കേണ്ടതെന്നും പഠിപ്പിച്ചു. ഒരു വലിയ അത്ഭുതമാണ് അവിടെ സംഭവിച്ചത്. ഇപ്രകാരം അർപ്പകനും, ബലി വസ്തുവും, അർപ്പണം സ്വീകരിക്കുന്നവനും താൻ തന്നെയാണെന്നു കാണിച്ച ദൈവകുഞ്ഞാടിന് സ്തോത്രം.

തന്റെ ദൃഷ്ടാന്തമാകുന്ന കുഞ്ഞാടിന്റെ ദൃഷ്ടാന്തം എങ്ങനെ ചിത്രീകരിക്കുമെന്ന് അജഗണത്തിൽ പഴക്കംചെന്ന ഇടയനായവനെ പുതിയ കുഞ്ഞാട്





അഭ്യസിപ്പിച്ചു. തന്നെ ഭക്ഷിക്കുന്നവരിൽനിന്ന് വിലാപം പറന്നുപോകത്തക്കവണ്ണം അവൻ കല്പിച്ചു ക്രമപ്പെടുത്തി. തന്റെ അസ്ഥി ഒടിക്കപ്പെടുകയില്ലായെന്ന് കുഞ്ഞാടിനെക്കൊണ്ട് ന്യായപ്രമാണത്തിൽ ചിത്രീകരിച്ചു. അവനാകുന്നു തകർക്കപ്പെടുന്നവരെ സുഖമാക്കുന്നവൻ. എല്ലാറ്റിനെയും കുത്തിക്കെട്ടി സുഖമാക്കുന്ന നാഥനു സ്തോത്രം.

## ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ-ഹാ ഭോഷൻ ചൊല്ലുന്നുള്ളിൽ ദൈവം ഇല്ലെന്നേവം
നാശം പ്രാപിച്ചാർ മാലിന്യത്തിൻ വഞ്ചനയാൽഹാലേലുയ്യാ

വായന : യോഹ 10 : 15–38

## രണ്ടാം കൗമാ

### കൗമാ

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീരാത്രൗ ✠✠✠

### എക്ബൊ

(കും പൗലോസ് / റംസാ ദേശത്തിന്നൊരു... എന്ന രീതി)

ബലികളെ നീക്കീടും തിരുബലി ധന്യം താൻ
പുണ്യം നല്കീടും ബലിയേ സ്തോത്രം.

കുറിയേ.... കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

### പ്രുമിയോൻ - സെദറാ

## കോലോ – 1

ഇന്ന് സെഹിയോൻ പുത്രന്മാരായ ഭോഷന്മാർ തങ്ങളുടെ രോഗികൾക്ക് സൗഖ്യം നൽകുന്ന ദൈവപുത്രനെ കണ്ടു. അവൻ പ്രവർത്തിച്ച നന്മകൾക്കെതിരായി സ്വന്തജനം കോപംപൂണ്ട് അവനെ കൊല്ലുവാൻ രഹസ്യമായി ആലോചിച്ചു. ഹാലേലുയ്യാ ഉ ഹാലേലുയ്യാ : ലോകരക്ഷകനായ യേശുതമ്പുരാനേ, ഞങ്ങൾക്കുവേണ്ടി നീ സഹിച്ച കഷ്ടാനുഭവം വാഴ്ത്തപ്പെട്ടതാകുന്നു.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

ആത്മാവിൽ ദൈവം അവരെ വിധിക്കുകയും, വാഗ്ദാനത്തിൽനിന്ന് അവർ വീണുപോകുകയും ചെയ്യും. തങ്ങളുടെ അന്യായത്തിന്റെ ബാഹുല്യത്താൽ അവർ മഹോന്നതന്റെ ആലയത്തിൽനിന്ന് അന്യരായി. എന്തെന്നാൽ, തന്റെ വത്സലനെതിരെ അവർ കൊലയ്ക്കുള്ള ആലോചന നടത്തി. ഹാലേലുയ്യാ ഉ ഹാലേലുയ്യാ : മാർഗ്ഗഭ്രംശത്തിൽനിന്ന് അവൻ രക്ഷിച്ച ജനതകൾ അവനിൽ ശരണപ്പെട്ട് സന്തോഷിക്കട്ടെ എന്ന് ദാവീദുരാജാവ് ആത്മാവിൽ വെളിപ്പെടുത്തി. മൊറിയോ റാഹേം...

## എത്രോ

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡാ
താഴ്മയുമേറ്റം-മഹിതം നാഥാ.





1. മനുഷ്യർക്കു പ്രകാശമാർഗ്ഗം ഉപദേശിച്ചുകൊടുക്കുവാൻ പ്രകാശത്തിന്റെ രാജാവ് എഴുന്നെള്ളി. മൂഢജനം അവന്റെ നേരെ തിരിഞ്ഞു. അവർ ചഞ്ചലപ്പെട്ടു. തങ്ങളുടെ കണ്ണുകൾ അവർ അടച്ചുകളഞ്ഞു. എന്നാൽ അവനെ സ്വീകരിച്ച ജനതകൾ അവന്റെ സുവിശേഷത്താൽ പ്രകാശിച്ചു.
2. തന്റെ രഥത്തിൻകീഴിൽ പൂട്ടപ്പെട്ട ക്രോബേന്മാർ തങ്ങളുടെ ചിറകുകളിന്മേൽ അവനെ ആഘോഷിക്കുന്നു. എന്നാൽ അജ്ഞരായ ജനം അവന്നായി സ്കീപ്പാ നാട്ടുകയും, കള്ളന്മാരോടൊപ്പം മരിക്കുവാൻ വിധിക്കുകയും ചെയ്തു. തന്റെ കഷ്ടാനുഭവത്താൽ സഭയെ രക്ഷിച്ചവൻ വാഴ്ത്തപ്പെട്ടവനാകുന്നു.
3. അജ്ഞർ അവന്റെമേൽ കയ്യേറ്റം ചെയ്ത് അവയവങ്ങളെല്ലാം പീഡിപ്പിച്ചു. അവർ അവന്റെ കൈകൾ തറയ്ക്കുകയും, കാലുകൾ തളയ്ക്കുകയും, മുഖത്ത് തുപ്പുകയും, ചെവിയിൽ നിന്ദ വർഷിക്കുകയും, തല ചരിക്കുകയും, വിലാവ് കുത്തിത്തുളയ്ക്കുകയും ചെയ്തു.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ..... എന്ന രീതി)

കർത്താവേ കൃപചെയ്യണമേ
വലിയൊരു നിൻ ഹാശായതിനാൽ

ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. അജ്ഞരായ ജനം നമ്മുടെ രക്ഷകന് തിന്മകൾ പ്രതിഫലമായി നൽകി. ഹവ്വായുടെ കടം വീട്ടാൻ അവയെല്ലാം അവൻ മനസോടെ സഹിച്ചു. വഞ്ചകനായ ആദാമിനുവേണ്ടി നിന്ദയും, പരിഹാസവും അവൻ സഹിച്ചു. ✠ സർവ്വേശാ...

2. ഞങ്ങളുടെ ആത്മാക്കളുടെ കഷ്ടതകളെപ്രതി സ്വന്തം പെരുമ താഴ്ത്തി നിന്ദയും, അപമാനവും സഹിച്ചവൻ വാഴ്ത്തപ്പെട്ടവനാകുന്നു. നഷ്ടപ്പെട്ടുപോയ ആദാമിനെ അവൻ കണ്ടെത്തി. അജ്ഞരായ ജനത്തിന്റെ പ്രശംസകളെല്ലാം അവൻ ഇല്ലാതാക്കി. ✠ സർവ്വേശാ...

3. കർത്താവേ കൃപ ചെയ്യണമേ... ✠ സർവ്വേശാ...

## മദ്റോശോ

**ഊനീസോ:** ബലികളെ ഇല്ലാതാക്കുന്ന പരിശുദ്ധ ബലി ധന്യമാകുന്നു. ഞങ്ങളെ പവിത്രീകരിക്കുന്ന പരിശുദ്ധ ബലി വാഴ്ത്തപ്പെട്ടതാകുന്നു.

ശിഷ്യന്മാരോടൊപ്പം പെസഹാ ഭക്ഷിക്കുവാൻ കർത്താവ് തയ്യാറായി. മെസ്രേമിൽ കുഞ്ഞാടിന്റെ സാദൃശ്യത്തിൽ മോശ വരച്ചുകാണിച്ചതും, സൃഷ്ടികളുടെ രക്ഷയ്ക്കായി കൊല്ലുവാൻവേണ്ടി കൂട്ടിക്കൊണ്ടുപോയ കുഞ്ഞാടുവഴി മഹത്ത്വമുള്ള ഏശയ്യാ ദൃഷ്ടാന്തീകരിച്ചതും, ഇവനാണ്. ദൈവത്തിന്റെ കുഞ്ഞാടെന്ന് സ്നാപക യോഹന്നാൻ ചൂണ്ടിക്കാണിച്ചതും ഈ പെസഹാകുഞ്ഞാടിനെ സൂചിപ്പിക്കുന്നു.





മോശയേ, നിന്റെ കർത്താവിന്റെ പുത്രൻ അത്താഴത്തിൽ കുഞ്ഞാടിനെ ഭക്ഷിക്കുന്നത് വന്നുകാണുക. അത്താഴത്തിൽ കുഞ്ഞാടിനെ ഭക്ഷിക്കുമ്പോൾ അതിൽ മറഞ്ഞിരിക്കുന്ന പീഡനങ്ങൾ സൂചിപ്പിക്കുവാനായി കയ്പു കലർത്തണം. ശ്രേഷ്ഠനായ മോശയുടെ വചനം നിറവേറുകയും, പെസഹാകുഞ്ഞാടിന്റെ രഹസ്യം പൂർത്തിയാകുകയും ചെയ്യുന്നു. ഇതാ മഹിമയുള്ള മാളികയിൽ സകല രഹസ്യവും വെളിവായിരിക്കുന്നു.

കയ്പ്പിന്റെ രഹസ്യം വ്യക്തമായിത്തീർന്നു. നിർമ്മലനായവൻ ദുഃഖം പൂണ്ടു. മരണവാർത്ത കേട്ട് ഹൃദയക്ലേശം പൂണ്ട അവർ സങ്കടപ്പെട്ടു. ഗുരുവിനോടോ, ഒറ്റിക്കൊടുത്തവനോടോ എന്തു പറയണമെന്ന് അവർക്കറിഞ്ഞുകൂടാ. അങ്ങനെ വേദനയും, ദുഃഖവും നിറഞ്ഞതുമൂലം അത്താഴം മുഴുവൻ കയ്പായിത്തീർന്നു.

പന്തിരുവരുടെ സ്നേഹസമൂഹത്തിൽനിന്ന് വേലിപൊളിച്ച് പുറത്തുപോകുന്ന ഇവൻ ആരാണ്? ശ്ലീഹന്മാരെ വിട്ട് ക്രൂശകരോടു ചേരുന്ന ഇവൻ ആരാണ്? ശെമയോനിൽ നിന്ന് വേർപിരിയുകയും, യോഹന്നാനെയും, നിർമ്മലരായ സഖികളെയും ഉപേക്ഷിച്ചിട്ട് അന്ധകാരവും, നാശവും അവകാശമാക്കിയിരിക്കുന്ന ഹന്നാനെയും, കയ്യാപ്പായെയും തെരഞ്ഞെടുത്തവനു കഷ്ടം!

ഉജ്ജ്വലമായി പ്രകാശിക്കുന്ന കൂട്ടം, വിട്ടോടിപ്പോകുകയും, ക്രൂശകകൂട്ടത്തിൽ ലയിച്ചുചേരുകയും, പ്രകാശത്തിന്റെ നാഥനെ വെറുത്തുപേക്ഷിക്കുകയും ചെയ്യുന്ന ഇവൻ ആരാണ്? നന്മയും, ജീവനും, സഹായവും നൽകുന്ന മാധുര്യം വലിച്ചെറിഞ്ഞ്, കൊലപാതക സംഘത്തിൽ ചേർന്ന്, സ്വന്തം ഉടയവനെ വധിക്കുന്നവനാരോ, അവനു കഷ്ടം!

മനസ്സോടെ ചെന്ന്, കൊലപാതകികൾക്ക് സ്നേഹിതനും, ബന്ധുവും ആയവൻ ആരാണ്? കർത്താവേ, നിന്റെ നന്മകൾ നിരസിക്കുകയും, വെറുക്കുകയും ചെയ്യുന്നവൻ ആരാണ്? ദരിദ്രരുടെയും, ഹീനരുടെയും സ്നേഹിതാ, സൃഷ്ടികളുടെ രക്ഷകനായ മഹോന്നതന്റെ ആദ്യജാതാ, നിന്റെ മഹിമ വിസ്മരിക്കുന്ന ഈ നിന്ദ്യൻ ആരാണ്? നിന്നെ ഉപേക്ഷിക്കുകയും, നിന്റെ വിലവാങ്ങി നിന്നെ മരണത്തിനേല്പിക്കുകയും ചെയ്യുന്ന ഈ നിഷിദ്ധൻ ആരാണ്?

കുഞ്ഞാടുകൾ വിസ്മയത്തോടെ പരസ്പരം നോക്കി. അവർ ദുഃഖസമേതം നിലവിളിച്ചു. കൂട്ടവും സ്നേഹിതനിരയും വിട്ട് വേർപെട്ടവൻ ആരാണെന്ന് അവർ അന്വേഷിച്ചു. അവരുടെ ഹൃദയം സംഭ്രമവും, വേദനയുംകൊണ്ട് നിറഞ്ഞു. ഗുരുവിന്റെ മരണത്തെക്കുറിച്ചോ, തങ്ങളിൽനിന്ന് നശിച്ചുപോകുന്ന സ്നേഹിതനെക്കുറിച്ചോ, ആരെക്കുറിച്ചാണ് കരയേണ്ടത് എന്ന് അവർക്ക് അറിയില്ലായിരുന്നു.

ശ്രേഷ്ഠവും, സുന്ദരവുമായ പ്രകാശംവിട്ട് അന്ധകാര





ത്തിന്റെ ഛായാമാർഗ്ഗത്തിൽ നടക്കുകയും, കൂരിരുട്ടിലും അന്ധകാരത്തിന്റെ ചെളിക്കുഴിയിലുംപെട്ട് നീങ്ങുകയും ചെയ്യുന്നവൻ ഞങ്ങളിൽ ആരാണ്? പ്രഭയേറിയ പകലിനെ വെറുത്ത് അന്ധകാരത്തിന്റെ രാത്രിയോട് യോജിക്കുകയും, ഇരുളിൽപെട്ട് പീഡിതനും, സ്വയം നശിക്കുന്നവനുമായി ത്തീർന്ന ഇവൻ ആരാണ്?

ഞങ്ങളുടെ കർത്താവേ, പിതാവിന്റെ തേജസേ! സൃഷ്ടികളുടെ പുകഴ്ചയും മഹത്ത്വവുമേ! നിന്നെ ഏല്പിച്ചുകൊടുക്കുന്നവൻ ആര്? ഉത്തമനേ, നിന്നെ ആര് വെറുക്കും? നിന്നെ ദ്വേഷിക്കുന്നവനെ, ആര് സ്നേഹിക്കും? മാലിന്യം നിറഞ്ഞ സമുദ്രഗർത്തത്തിൽ വീണ് മുങ്ങിവലയുന്നവനേ, നിനക്ക് കഷ്ടം!

നിർമ്മലനും, വിശുദ്ധിയെ സ്നേഹിക്കുന്നവനുമായ ബ്രഹ്മചാരിയായ യോഹന്നാന് നിന്നെ ഒറ്റിക്കൊടുക്കുന്നവൻ ആരാണെന്ന് ചോദിക്കുവാനുള്ള വരം ലഭിച്ചു. താപസനും, സുമുഖനും യോഗീശ്വരനുമായ യോഹന്നാൻ, രഹസ്യങ്ങൾ പരിശോധിച്ചറിയുന്ന കന്യകാസുതനായ യേശുവിന്റെ മാർവ്വിൽ ചാരിക്കൊണ്ട് ഇ ൗ മഹത്തായ മർമ്മം ഞങ്ങൾക്ക് വെളിവാക്കിത്തരണമേ എന്ന് അപേക്ഷിച്ചു.

ഞാൻ അപ്പം മുക്കി ഒരുവനു നല്കും. അതു വാങ്ങുന്നവനാണ് എന്നെ ഏല്പിച്ചുകൊടുക്കുന്നത്. മുക്കിക്കൊടുക്കുന്ന അപ്പം സ്വീകരിക്കുന്നവൻ സത്യത്തിൽനിന്ന് പുറംതള്ളപ്പെട്ടവനാണ്. വിവേകമില്ലാതെ ചിന്തിക്കുകയും, കുറ്റപ്പെടുത്തുകയും ചെയ്യുന്നവന് ഞാൻ ഈ അപ്പം മുക്കി നൽകും. ഘാതകനെ തിരിച്ചറിയാനുള്ള അടയാളം ആ അപ്പം സ്വീകരിക്കുക എന്നതാണ്.

ശിഷ്യസമൂഹത്തിന്റെ ഹൃദയത്തിൽ അധികമായി സന്താപബാഷ്പം കാർമേഘംപോലെ പൊങ്ങി. അവരുടെ മുഖത്തിന്റെ തേജസ്സെല്ലാം അപ്പാടെ മങ്ങിപ്പോയി. ദുഃഖം നാനാദിശകളിൽനിന്നും വന്ന് അവരെ ചൂഴ്ന്നുനിന്നു. ആ സന്ധ്യാസമയം ദുഃഖത്താൽ ഭയപ്പെട്ട് വിറപൂണ്ടു. അവർ ഉച്ചത്തിൽ വിലപിച്ചു. കപടതയില്ലാത്ത ആ പാവനാത്മാക്കൾ ദുഃഖത്താൽ പരിഭ്രമിച്ചു.

ആ പെസഹാകുഞ്ഞാടിനെ ഭക്ഷിച്ചുകൊണ്ട് അവൻ മോശയുടെ മാർഗ്ഗം പൂർത്തിയാക്കി. ശെമയോൻ കൂട്ടർക്ക് നൂതനമായ ഒരു മാർഗ്ഗം അവൻ ആരംഭിച്ച് കാണിച്ചുകൊടുത്തു. സജീവനായിരിക്കെ കൊല്ലപ്പെട്ടവൻ, കൊല്ലപ്പെട്ടെങ്കിലും അമർത്യനുമായിരിക്കുന്ന അവൻ, തന്റെ ശരീരം മുറിച്ച് ശിഷ്യന്മാർക്കു കൊടുത്തു. വിശ്വസിക്കുന്നവർക്കെല്ലാം ഇത് അവന്റെ തിരുശരീരവും, തിരുരക്തവുമാണ്.

## ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ-ഹാ ഭോഷൻ ചൊല്ലുന്നുള്ളിൽ ദൈവം ഇല്ലെന്നേവം
നാശം പ്രാപിച്ചാർ മാലിന്യത്തിൻ വഞ്ചനയാൽ
ഹാലേലുയ്യാ

വായന : യോഹ 12 : 19 – 33

## മൂന്നാം കൗമാ

### കൗമാ

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീരാത്രൗ ✠✠✠





## എക്ബൊ

(ബ്രിക് ഹായോ ദസുബോ/മനസ്സാലെ മരണം... എന്ന രീതി)

ജാതികളെ കുരിശാൽ – താതന്നരികെ
ചേർത്തോനാമാദ്യൻ – തനയൻ സ്തുത്യൻ.

കുറിയേ... കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ-സെദറാ

### കോലോ – 1

വ്രതസ്ഥനായ യോഹന്നാനെ ആംഗ്യംകാട്ടി വിളിച്ചുകൊണ്ട് ശെമയോൻ ചോദിച്ചു :നമ്മുടെ ഇടയിൽ മറഞ്ഞിരുന്നുകൊണ്ട് നമുക്ക് പ്രതികൂലിയും, സാത്താനുമായി തീർന്നിരിക്കുന്നവൻ ആരാണ്? ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

പ്രത്യാശയായവൻ ലോകത്തിലേക്കു വന്നു. സ്വജനം അവനെ ഉപേക്ഷിച്ച് ജാതികളിലേക്ക് അവനെ തള്ളിക്കളഞ്ഞു. ജാതികൾ ഓടിച്ചെന്ന് തങ്ങൾക്കായ് വന്ന പ്രത്യാശയെ സ്വീകരിച്ച് ' 'നിന്നെ പ്രതിയുള്ള പ്രത്യാശയിൽ ഞങ്ങളെ സ്ഥിരപ്പെടുത്തണമേ" എന്നു പറഞ്ഞ് അവന്റെ നാമം മഹത്ത്വപ്പെടുത്തുന്നു.

മൊറിയോ റാഹേം...

## എത്രോ

## കോലോ - 2

ശിഷ്യന്മാർ ദൈവപുത്രനോടു പറഞ്ഞു: നീ പറഞ്ഞ ദൃഷ്ടാന്തം ഞങ്ങൾക്ക് വ്യക്തമാക്കിത്തരണമേ. നിന്നെ ഒറ്റിക്കൊടുക്കുന്നവൻ ആരാണ്? നിന്റെ ശ്രേഷ്ഠതക്കെതിരെ പതിയിരിക്കുവാൻ തുനിഞ്ഞവൻ ആരാണ്? പ്രകാശം വിട്ട് അന്ധകാരത്തിലേക്ക് പോകുന്നവൻ ആരാണ്? സാത്താന്റെ സഖിത്വം സ്വീകരിച്ച് മഹോന്നത പുത്രനായ നിന്നെ ദ്വേഷിക്കുന്നവൻ ആരാണ്? കർത്താവ് അപ്പം കൊണ്ട് അടയാളം കാട്ടി വഞ്ചകനെ പരസ്യമാക്കി.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

കയ്യാപ്പാ പറഞ്ഞു :പെസഹാ കഴിയുംവരെ ജനങ്ങളുടെ ഇടയിൽ കലഹം ഉണ്ടാകാതിരിക്കുവാൻ ഇന്നും നാം ഇവനെ പിടിക്കേണ്ട. എല്ലാവരും കഴിവുള്ളപ്രകാരം ഒരുങ്ങിക്കൊള്ളുക. വെള്ളിയാഴ്ച മൂന്നാം മണിക്ക് ഇവനെ മരത്തിന്മേൽ തൂക്കാൻ തയ്യാറാകണം. അവർ വ്യാജമായി ഗൂഢാലോചന ചെയ്തു. അവനെ കുടുക്കിൽ പെടുത്തേണ്ടതിന് വഞ്ചന ആലോചിച്ചു. നമ്മുടെ രക്ഷയ്ക്കുവേണ്ടി ഇവയെല്ലാം സഹിച്ചവനു സ്തുതി.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.





1. മനുഷ്യാവതാരം ചെയ്യുവാൻ ഇഷ്ടപ്പെട്ട മഹോന്നതനെ വഞ്ചകരായ ജനങ്ങൾ മനസ്സിലാക്കിയില്ല. അവന്റെ ശരീരമാകുന്ന ആവരണത്തിൽ അവരുടെ മനസ്സ് അന്ധകാരപ്പെട്ടു. അവൻ യുദ്ധത്തിൽ പ്രവേശിച്ച് സ്വയം ദണ്ഡനമേറ്റ് അടിമയെ രക്ഷിക്കുകയും അതിനെ സ്വസ്ഥലത്തേക്ക് തിരികെ കൊണ്ടുവരികയും ചെയ്യും.
2. നല്ല ഇടയൻ ആടുകളെ സന്ദർശിച്ചു. സമാധാനനിർഭരമായ സ്ഥലത്തേക്ക് പുറപ്പെടുവാൻ ആംഗ്യംകാട്ടി അതിനെ ക്ഷണിച്ചു. തന്നോടൊപ്പം പിതൃസന്നിധിയിൽ ആത്മീയമായി കരേറുവാൻ അതിന് സ്ഥാനം നിർദ്ദേശിച്ചുകൊടുക്കുകയും ചെയ്തു.
3. സ്വബലിയാൽ കുറ്റക്കാരെ വീണ്ടെടുത്ത പ്രധാനപുരോഹിതാ, നിനക്കു സ്തുതി. അടിമത്തത്തിൽനിന്നും ആട്ടിൻകൂട്ടം മുഴുവനും രക്ഷിച്ചവനേ ഞങ്ങളുടെ സ്തുതി കൈക്കൊള്ളണമേ. പിതാവിനോടും, പരിശുദ്ധാത്മാവിനോടുംകൂടെ നീ ആരാധ്യനാകുന്നു.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(മിശിഹോ ദേസോ ല്ഹാശോ..... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്ക്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക.✠

സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. ദാസരെ സ്വതന്ത്രരാക്കാൻ അടിയേറ്റ യജമാനനേ, നിന്റെ സ്കീപ്പായ്ക്കു സ്തുതിപാടാൻ എന്നിൽ നിന്റെ സ്വരങ്ങളെ ചലിപ്പിക്കണമേ. ശൂന്യനായ മഹത്ത്വവാനേ, എന്റെ വചനം നിന്നിൽനിന്ന് മഹത്ത്വം ധരിക്കുകയും, വിവേകത്തോടെ അത്ഭുതപൂർവ്വം നിന്നോടു സംസാരിക്കുകയും ചെയ്തു. ✠
സർവ്വേശാ...

2. ഞങ്ങൾക്കുവേണ്ടി വിലാവിൽ കുത്തുകൊണ്ട മഹോന്നതനേ, നിന്റെ യഥാസ്ഥിതി വർണ്ണിക്കുവാൻ എനിക്ക് കൃപ നൽകണമേ. സ്നേഹംമൂലം ഞങ്ങൾക്കുവേണ്ടി നീ കഷ്ടത സഹിച്ചു. ന്യായസ്ഥാനത്ത് മൗനിയായി നിന്ന ഇടിനാദമേ, നിന്റെ സൗന്ദര്യം അത്ഭുതപൂർവ്വം വർണ്ണിക്കുവാൻ എന്നിൽകൂടെ നീ സംസാരിക്കണമേ. ✠
സർവ്വേശാ...

3. നിന്റെ സ്കീപ്പായാൽ ഇടത്തുഭാഗത്തെ നീ ലജ്ജിപ്പിച്ചു. അഹങ്കാരിണിയായ വഞ്ചകി നീ മൂലം ലജ്ജിച്ച് കുറ്റക്കാരിയായി. നിന്റെ മഹാശബ്ദം അവളെ പാതാളത്തോളം ഇടിച്ചുതാഴ്ത്തി. അവളുടെ കോട്ടകൾ വീണുപോയി. അതിനെ പാലമാക്കി സ്വർഗ്ഗീയ സൈന്യങ്ങൾ അതിൽകൂടെ കടന്നുപോകുന്നു. ✠
സർവ്വേശാ...

4. കർത്താവേ, ദുഷ്ടന്റെയും, മരണത്തിന്റെയും വഞ്ചനയിൽനിന്ന് ഞങ്ങളുടെ വർഗ്ഗത്തെ രക്ഷിക്കുവാൻ നീ





സഹിച്ച കഷ്ടതകൾ നിനക്കേറ്റവും സന്തോഷകരമായിരുന്നല്ലോ. കർത്താവേ, നിനക്കു സ്തുതി. ഞങ്ങളുടെ അടുക്കലേക്ക് സ്നേഹംമൂലം നിന്നെ അയച്ച നിന്റെ പിതാവിനെ ഞങ്ങൾ വന്ദിക്കുകയും, പരിശുദ്ധാത്മാവിനെ എന്നേക്കും സ്തുതിക്കുകയും ചെയ്യുമാറാകണമേ. ✠
സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി. ✠
സർവ്വേശാ...

## മദ്റോശോ

**ഊനീസോ :** തന്റെ കുരിശാൽ തന്റെ പിതാവിനോട് ജനതകളെ രമ്യപ്പെടുത്തിയ ആദ്യജാതനു സ്തോത്രം.

ഇസ്രയേലിലെ ആദ്യജാതന്മാരെ ശ്വാസംമുട്ടിച്ചുകൊന്ന നദിയിൽ നിന്നും രക്ഷിക്കപ്പെട്ട ശിശുക്കൾ ഇന്ന് സന്തോഷിക്കുന്നു. ഫറവോന്റെ കഥ കഴിഞ്ഞതിനാൽ പിതാക്കന്മാർ മക്കളോടൊപ്പം ആനന്ദിക്കുന്നു.

സുഷുപ്തിയിലായിരുന്ന ചെറുപുഷ്പങ്ങൾ ഈനീസാൻ മാസത്തിൽ സ്വാതന്ത്ര്യം പ്രാപിച്ചു. ഈ പുതുപുഷ്പങ്ങൾ മരുഭൂമിയിൽ ഒരുമിച്ച് പുഷ്പിച്ചുനിന്നു.

ശബ്ദമുഖരിതമായ നീസാൻ മാസത്തിൽ ശിശുക്കൾ നിർഭയമായി സംസാരിച്ചു. ഘാതകർ അവരുടെ ശബ്ദം കേൾക്കുമെന്ന് ഭയന്ന് അമ്മമാർ അവരുടെ വായ് പൊത്തി.

സ്വതന്ത്രരായ ആട്ടിൻകൂട്ടത്തെപ്പോലെ ശിശുക്കൾ വീഥികളിൽ നൃത്തം വച്ചു. മോശ കല്പിച്ച ഈ കുഞ്ഞാട് ശിശുക്കളാകുന്ന ആട്ടിൻകൂട്ടത്തെ രക്ഷിച്ചു.

ആ മാസത്തിൽ, ആ പെരുന്നാൾ ദിവസം പൊരുളും അതിന്റെ നിഴലും വധിക്കപ്പെട്ടു. പൊരുളായ സാക്ഷാൽ കുഞ്ഞാടും, നിഴലായ പെസഹാ കുഞ്ഞാടും. അങ്ങനെ ദൈവകൃപ നിരസിച്ച ജനം നിഷ്ക്കാസിതരായി.

മെസ്രേമിൽവച്ച് കുഞ്ഞാട് അവരെ വീണ്ടെടുത്തു. എന്നാൽ മരുഭൂമിയിൽവച്ച് അവർ ആരാധിച്ച കാള അവരെ കൊന്നു. അങ്ങനെ ശരീരത്തിനുവേണ്ടി അവർ ആത്മാക്കളെ നഷ്ടമാക്കി.

കാളയ്ക്കുപകരം കുഞ്ഞാടായ യേശുവിനെ ആരാധിച്ചിരുന്നെങ്കിൽ അവർ തങ്ങളുടെ പാപങ്ങൾ ഏറ്റുപറയുമായിരുന്നു. സ്വജനത്തിനു പകരം ജനതകൾ കുഞ്ഞാടിന്റെ പെരുന്നാൾ ആഘോഷിക്കുന്നു. അങ്ങനെ സ്വജനവും, അവർക്കുണ്ടായിരുന്ന സൂചനകളും ഇല്ലാതായി.

ആ ജനങ്ങൾ, വായിൽ പത്തീറാ (പുളിപ്പില്ലാത്ത അപ്പം) ഉപയോഗിച്ചപ്പോഴും, അവരുടെ ഉള്ളിൽ വിഗ്രഹാരാധനയാകുന്ന ഹമ്മീറായാണ് (പുളിപ്പുള്ള അപ്പം) ഉണ്ടായിരുന്നത്. അവരുടെ പാപാസക്തിക്ക് ഒരിക്കലും കുറവുണ്ടായില്ല. അതിനാൽ ആ ജനം, അവരുടെ പത്തീറായോടും, വിഗ്രഹാരാധനയാകുന്ന ഹമ്മീറായോടും കൂടെ നിഷ്ക്കാസിതരായി.

പത്തീറായിൽ ജീവൗഷധം ഗുപ്തമായിരിക്കുന്നതിനാൽ, ആരും ബാലിശമായി അതു ഭക്ഷിക്കുവാൻ പാടില്ല. ഈ പെരുന്നാളിൽ സാക്ഷാത്തായ കുഞ്ഞാടിന്റെ രക്തം ശിഷ്യസമൂഹത്തിൽ കലർത്തപ്പെട്ടിരിക്കുന്നു.





### ഹൂലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാ ഭോഷൻ ചൊല്ലുന്നുള്ളിൽ ദൈവം ഇല്ലെന്നേവം
നാശം പ്രാപിച്ചാർ മാലിന്യത്തിൻ വഞ്ചനയാൽ ഹാലേലുയ്യാ

വായന : യോഹ 12 : 34 - 51

ഹാലേലുയ്യാ, ഹാലേലുയ്യാ, ഹാലേലുയ്യാ ദൈവമേ... പേജ് 50

## നാലാം കൗമാ

### കൗമാ

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീരാത്രൗ ✠✠✠

### എക്ബൊ

ക്രൂശിച്ചവളെ നിർമ്മൂലമാക്കിയവൻ വാഴ്ത്തപ്പെട്ടവനാകുന്നു. അവൻ സഭയെ വിവാഹനിശ്ചയം ചെയ്തു. അവൾ അവനെ ആരാധിക്കുന്നു.

കുറിയേ... കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

### പ്രുമിയോൻ-സെദറാ
### കോലോ

നമ്മുടെ കർത്താവ് തന്റെ ശിഷ്യന്മാരോടു പറഞ്ഞു : ഞാൻ കഷ്ടാനുഭവത്തിനുവേണ്ടി തയ്യാറാകുകയാണ്. മണ്മയനായ ആദാമിന്റെ മക്കളുടെ ഹൃദയം ചഞ്ചലപ്പെ

ടേണ്ട. എന്റെ കഷ്ടതയാൽ അവരുടെ ആത്മാക്കളെ പൊടിമണ്ണിൽനിന്നും ഞാൻ വീണ്ടെടുക്കും.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

ഞങ്ങളുടെ കർത്താവേ, ഞങ്ങൾക്കുവേണ്ടിയുള്ള നിന്റെ കഷ്ടാനുഭവത്താൽ ഞങ്ങളെ നീ സ്വതന്ത്രരാക്കി. നീ സഹിച്ച കഷ്ടതകൾ നിന്റെ ഇടവക ധരിച്ചിരിക്കുന്നതിനാൽ നിന്റെ ആർദ്രകരുണയാൽ അതിനോട് ഉത്തരമരുളുകയും, നിന്റെ ആരാധകരുടെ അപേക്ഷ കൈക്കൊള്ളുകയും ചെയ്യണമേ. മൊറിയോ റാഹേം...

## എത്രോ

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. ഭൗമികർക്ക് തന്റെ അടുക്കലേക്ക് വരുവാൻ കഴിവില്ലാതിരുന്നതിനാൽ അവൻ സ്വയം അവരുടെ അടുക്കലേക്ക് ഇറങ്ങിച്ചെന്ന് അവരെ രക്ഷിച്ചു. എന്നാൽ തങ്ങളുടെ രോഗികളെ സൗഖ്യമാക്കിയവനെ ജനം കാണുകയും, വധിക്കുകയും ചെയ്തു.
2. സർവ്വാധിപതിയായ അവന്റെ പീഡാനുഭവത്തെക്കുറിച്ച് തലമുറകൾ തോറും പ്രവാചകന്മാർ പ്രവചിച്ചിരുന്നു. അവസാനം അവൻ എഴുന്നെള്ളിവന്ന് മനുഷ്യനായിത്തീരുകയും, ദർശകന്മാരുടെ വചനം





നിവർത്തിയാക്കുകയും സ്ലീബാമരത്തിൽ ഉയർത്തപ്പെടുകയും ചെയ്തു.

3. കർത്താവേ, സ്തുതിയും, പ്രാഭവവും, സർവ്വ ഉന്നതിയും, പുകഴ്ചയും നിനക്ക് സമർപ്പിക്കപ്പെടുമാറാകണമേ. സ്വഭാവപ്രകാരം കഷ്ടതകൾക്ക് അതീതനായിരിക്കെ, സ്വമനസാ കഷ്ടപ്പെട്ടതിനാൽ നിനക്ക് സ്തുതി.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(മ്ശിഹോ ദേസോ ല്ഹാശോ... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്ക്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക. ✠

സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. മോശയേ വരുക. മിസ്രേമിൽനിന്ന് പുറപ്പെടുവിച്ച് തിരമാലകൾക്കിടയിൽക്കൂടി ആഘോഷത്തോടെ കടത്തിക്കൊണ്ടുവന്ന മണവാളനോട് ആ മണവാട്ടി എന്തു പ്രവർത്തിച്ചിരിക്കുന്നു എന്ന് ശ്രദ്ധിക്കുക. ഗോഗുൽത്താമേൽ വിരിച്ചൊരുക്കി മണവാളനുവേണ്ടി അവർ തയ്യാറാക്കിയ അത്താഴം രുചിച്ചുനോക്കി സ്നേഹത്തിന്റെ സ്വാദ് എന്തെന്നറിയുക. ✠ സർവ്വേശാ...
2. അവൾ കയ്പു നൽകുകയും, ചൊറുക്കാ കലർത്തു

കയും ആണികൾ തറയ്ക്കുകയും, കുന്തം മൂർച്ചകൂട്ടു കയും, ചെയ്തതിന്റെ ദുഷ്ടതയ്ക്ക് ഒരു കുറവുമില്ല. എന്റെ മുമ്പാകെ ഹെബ്രായപുത്രി തയ്യാറാക്കിയിരി ക്കുന്ന മേശ, മരുഭൂമിയിൽ ഞാൻ അവർക്കുവേണ്ടി ഒരുക്കിയതിനോട് തുലനം ചെയ്യുവാൻ കഴിയുമോ എന്ന് ചിന്തിക്കുക.✠ സർവ്വേശാ...

3. കയ്യാപ്പായും, ഹന്നാനും ജോലിക്കാരായിരുന്നുകൊണ്ട് മുന്തിരിത്തോപ്പിനെ സമൂലം നശിപ്പിച്ചു. മോശയേ! നിന്റെ വിളഭൂമിയെക്കുറിച്ച് നീ വിലപിക്കുക. ഈ മാനുഷവേലക്കാർ അതിൽ മുള്ളും പറക്കാരയും വിതച്ചു. കയ്പും ചൊറുക്കയുമല്ലാതെ മറ്റൊന്നും അവർ ഫലമായി നൽകിയില്ല. ✠ സർവ്വേശാ...

4. അബ്രഹാം, കുലത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട മുന്തി രിവള്ളിക്ക് മാറ്റം സംഭവിച്ചിരിക്കുന്നു. ഇസഹാക്കിന്റെ മുന്തിരിയിലെ കുലകൾക്ക് സ്വാദ് നഷ്ടപ്പെട്ടിരിക്കുന്നു. നിദ്രാധീനനായ യാക്കോബേ, നിന്റെ അദ്ധ്വാനത്തെ ക്കുറിച്ച് നീ എന്തുകൊണ്ട് ശ്രദ്ധാലുവാകുന്നില്ല. മുന്തി രിത്തോട്ടം അതിന്റെ കൈവശക്കാരാൽ നശിപ്പിക്കപ്പെ ട്ടിരിക്കുന്നു. ✠ സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി. ✠
സർവ്വേശാ...

### മദ്റോശോ

**ഊനീസോ:** ക്രൂശിച്ചവളെ നിർമ്മൂലമാക്കിയവൻ





വാഴ്ത്തപ്പെട്ടവനാകുന്നു. അവൻ സഭയെ വിവാഹ നിശ്ചയം ചെയ്തു. അവൾ അവനെ ആരാധിക്കുന്നു.

ശ്രേഷ്ഠനും സ്വർഗ്ഗീയനുമായ വൈദ്യൻ ലോകത്തി ലേക്ക് ഔഷധങ്ങളുമായി വന്നു. ലോകത്തിന്റെ വ്രണങ്ങൾ കണ്ട് അവൻ അവ സുഖപ്പെടുത്തി. എന്നാൽ, അവിശ്വ സ്തയായ ഇസ്രയേൽ തന്നെ സുഖപ്പെടുത്തിയ വനെ അതിക്രമിക്കുകയും അവന്റെ വസ്ത്രങ്ങൾ കീറുകയും ചെയ്തു.

തങ്ങളെ സമ്പന്നരാക്കുവാൻവേണ്ടി വംശങ്ങളുടെയും തലമുറകളുടെയുംമേൽ ധനം വാരിവിതറിയവന്റെ ഭണ്ഡാരം അവർ കൊള്ള ചെയ്യുകയും ബലം പ്രയോഗിച്ച് സ്വായത്ത മാക്കുകയും ചെയ്തു. അവന് അവർ തിന്മകൾ പകരമായി കൊടുത്തു. അസൂയ കാരണം അവർ അവനെ ന്യായാധി പന് ഏല്പിച്ചുകൊടുത്തു.

സീനായ് മലയിൽവച്ച് പിതാവ് അവളെ തനിക്കായി മുദ്ര കുത്തി. തന്റെ പുത്രന് അവൾ മണവാട്ടിയായി ത്തീരുവാൻവേണ്ടി ഏക ജാതനെ അവൻ അയച്ചു കൊടുത്തു. അവൾക്കു അവൻ വിരുന്നായിത്തീരുവാൻ വേണ്ടി അവനെ അയച്ചുകൊടുത്തു. എന്നാൽ വേറൊരുവനെ അവൾ സ്വീകരിക്കുകയും ദൈവത്തിന്റെ ഏകജാതനെ അധിക്ഷേപിച്ച് സ്കീപ്പായ്ക്കു വിട്ടുകൊടു ക്കുകയും ചെയ്തു.

പിതാവ് അവൾക്ക് മന്നായും, മരുഭൂമിയിൽവച്ച് കാടപ്പക്ഷിയും സമൃദ്ധമായി നല്കി. എന്നാൽ, നന്മകൾ

ക്കു പകരം അവൾ തിന്മ പ്രതിപകരം ചെയ്തു. പിതാവിനെ തിരസ്ക്കരിച്ച് അവൾ കാളക്കുട്ടിയെ നിർമ്മിച്ചു. പുത്രനു പകരം അവൾ കള്ളനെ തെരഞ്ഞെടുത്തു.

പുത്രനിൽ പിതാവിന്റെ സാദൃശ്യം കണ്ടതിനാൽ അവൾ അവനെ വെറുത്തു. അവൻ നന്മകൾ നല്കുകയും, അത്ഭുതങ്ങൾ പ്രവർത്തിക്കുകയും ചെയ്തതിൽനിന്ന് പിതാവിന്റെ സാദൃശ്യം അവനിലുണ്ടെന്ന് അവൾ മനസിലാക്കുകയും, അവനെ വെറുക്കുകയും ചെയ്തു. അവളുടെ ചിന്ത പിതാവിൽനിന്നു വിദൂരത്തിലായിരുന്നതിനാൽ അവന്റെ പുത്രനെ അവൾ നിന്ദിച്ചു.

അവൾ ദൈവത്തെ വെറുത്തിരുന്നതിനാൽ ദൈവം അവളിൽനിന്നും മറഞ്ഞിരുന്നു. അതിനാൽ അവളുടെ തിന്മയും മറയ്ക്കപ്പെട്ടിരുന്നു. പുത്രൻ പ്രത്യക്ഷമായി അവളുടെ അടുക്കൽ വന്നപ്പോൾ ദുഷിച്ച ലക്ഷ്യങ്ങളോടു കൂടിയ അവളുടെ ചിന്ത വെളിപ്പെട്ടു.

പിതാവിനെ വെറുത്ത അവൾ അവനെ വ്രണപ്പെടുത്തുവാനും, പീഡിപ്പിക്കുവാനും ചിന്തിച്ചു തീരുമാനിച്ചു. എന്നാൽ, അവനെ ഭയപ്പെട്ടിരുന്നതിനാൽ അവൾ മിണ്ടാതിരുന്നു. അവന്റെ പുത്രൻ ശരീരിയായപ്പോൾ പിതാവിനു പകരം അവനെ ക്രൂശിക്കുവാൻ അവൾ ആലോചിച്ചു.

കാളക്കുട്ടിയെ സമീപിച്ചതുമുതൽ ദൈവം കൊല ചെയ്യപ്പെടണമെന്ന് അവൾ ആഗ്രഹിച്ചതാണ്. എന്നാൽ, അവൻ ശരീരിയല്ലാതിരുന്നതുകൊണ്ട് അവന്റെ മരണത്തെക്കുറിച്ച് തീരുമാനിക്കുകയല്ലാതെ നിവർത്തിക്കുവാൻ അവൾക്കു സാധിച്ചില്ല. അവന്റെ പുത്രൻ ശരീരിയായി





പ്രത്യക്ഷപ്പെട്ടപ്പോൾ അവനെ കൊന്ന് അവൾ തന്റെ ആഗ്രഹം നിവർത്തിച്ചു.

അവൾ ദൈവത്തെ സ്നേഹിച്ചിരുന്നെങ്കിൽ ദൈവപുത്രൻ വന്നപ്പോൾ അവനെ സ്വീകരിക്കുമായിരുന്നു. പിതാവിനെ വെറുത്തിരുന്നതിനാൽ അവൾ പുത്രനെ നിന്ദിച്ചു. പുത്രനു നല്കുന്ന ബഹുമാനവും, നിന്ദയും പിതാവിനെ ലക്ഷ്യമാക്കിയുള്ളതാണ്.

**മാലാഖമാരുടെ സ്തുതി** പേജ് 59

**മോറാനേശുമിശിഹാ**

**കൗമാ**

നിന്നെ വധിച്ചീടാൻ ഒരുമ്പെ-ട്ടോർ ശിക്ഷാ വിധിയേല്ക്കും
നിൻ ഹാശായെ വന്ദിപ്പോർ മോക്ഷേ പ്രവേശിക്കും.✠✠✠

**വിശ്വാസപ്രമാണം**

❖

# ബുധൻ - പ്രഭാതം

## ആരംഭവും കൗമായും

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീ ഉഷസ്സിൽ ✠✠✠

## മസ്മൂറാ 51

ദൈവമേ നിന്റെ കൃപയിൻ പ്രകാരം.... പേജ് 3

## എനിയോനോ - 1

(അത്ബക്യൊനോ ദീലോക്ക്.../ ഉത്ഥാനത്താൽ സന്തോഷം... എന്ന രീതി)

1 ഞങ്ങളെ നിൻ പീഡയതാൽ
തെറ്റിൽനിന്നും വീണ്ടോനേ
സ്തോത്രത്തോടു നിൻ
കൃപയെ വാഴ്ത്താത്തോനുണ്ടോ
ദേവേശാ-ദയ ചെയ്തീടേണം.

2 തിരുമെയ്യിൻ കഷ്ടതയാൽ
നരനുടെ കഷ്ടത മാ-യിച്ചും
തന്നുടെ മൃതിയാൽ
ഇവരുടെ മൃതിയെ-നിഹനിച്ചു
ദേവേശാ-ദയ ചെയ്തീടേണം.





3 പുത്രൻ തൻ ഹാശായിൽ
നാമും പീഡകളേൽക്കേണം
ഉത്ഥാനത്തിൽ
തൻ രാജ്യത്തിൽ മോദിപ്പാൻ
ദേവേശാ-ദയ ചെയ്തീടേണം.

4 തൻമെയ്യിൽ ഞങ്ങൾക്കായ്
യാതനയേറ്റോനാം നാഥാ
ഞങ്ങളെ നാഥാ
പാപത്തീന്നും മോചിക്ക
ദേവേശാ-ദയ ചെയ്തീടേണം. ബാറെക്മോർ

ശുബ്ഹോ... മെൻഓലം...

5 ഹാശായാൽ മോദിക്ക
സഭയേ നിൻ മക്കൾക്കായി
സ്വാതന്ത്ര്യം ത-
ന്നോ-നാത്മജനെ കീർത്തിക്ക
ദേവേശാ-ദയ ചെയ്തീടേണം.

അല്ലെങ്കിൽ

നിന്റെ കഷ്ടാനുഭവത്താൽ മാർഗ്ഗഭ്രംശത്തിൽനിന്നും ഞങ്ങളെ സ്വതന്ത്രരാക്കിയ കർത്താവേ, നിന്നെ സ്തോത്രം ചെയ്യുകയും, നിന്റെ കൃപയ്ക്കു സ്തുതി പാടുകയും ചെയ്യാത്തവൻ ആരുണ്ട്? ദൈവമേ, ഞങ്ങളോടു കരുണ യുണ്ടാകണമേ.

ശരീരത്തിൽ കഷ്ടതയനുഭവിച്ച് കഷ്ടതകളുടെ ആധി ക്യത്തെ മനുഷ്യനിൽനിന്ന് മായിച്ചുകളയുകയും, മരിച്ച്

മരണത്തെ കൊല്ലുകയും ചെയ്ത ദൈവമേ, ഞങ്ങളോടു കരുണയുണ്ടാകണമേ.

പുനരുത്ഥാനത്തിൽ ദൈവപുത്രനോടൊപ്പം അവന്റെ രാജ്യത്തിൽ സന്തോഷിക്കുവാൻവേണ്ടി അവന്റെ കഷ്ടാനുഭവ ദിവസത്തിൽ നാമെല്ലാവരും കഷ്ടത ധരിക്കണം. ദൈവമേ, ഞങ്ങളോടു കരുണയുണ്ടാകണമേ.

ഞങ്ങൾക്കുവേണ്ടി ശരീരത്തിൽ കഷ്ടമനുഭവിക്കുവാൻ തിരുമനസായ യേശുതമ്പുരാനേ, പാപത്തിന്റെ അടിമത്തത്തിൽനിന്നും ഞങ്ങളെ സ്വതന്ത്രരാക്കണമേ. ദൈവമേ, ഞങ്ങളോടു കരുണയുണ്ടാകണമേ. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

അവന്റെ കഷ്ടാനുഭവത്താൽ പരിശുദ്ധസഭയുടെ മക്കളെ സ്വതന്ത്രരാക്കിയ ആദ്യജാതന് അവൾ സന്തോഷത്തോടെ സ്തുതിയും സ്തോത്രവും പാടട്ടെ. ദൈവമേ, ഞങ്ങളോടു കരുണയുണ്ടാകണമേ. കുറിയേലായിസോൻ

## മസ്മൂറാ 63

എന്റെ ദൈവമേ, നീ എന്റെ ദൈവമാകുന്നു... പേജ് 64

## എനിയോനോ - 2

സ്നേഹപൂർവ്വം ഞങ്ങളുടെ പിതാവായ ആദാമിന്റെ ശരീരം ധരിക്കുകയും, അതിൽ കഷ്ടതകളും മരണവും സ്വീകരിക്കുകയും ചെയ്ത മിശിഹാതമ്പുരാനേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോടു കരുണയുണ്ടാകണമേ.





കുറ്റക്കാരനെപ്പോലെ അന്യായക്കാരുടെ പരിഹാസം സഹിച്ച് ബന്ധനത്തിൽനിന്നു ഞങ്ങളെ സ്വതന്ത്രരാക്കിയ മിശിഹാതമ്പുരാനേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോടു കരുണയുണ്ടാകണമേ.

നിങ്ങളിൽ ഒരുവൻ എന്നെ ഏൽപിച്ചുകൊടുക്കുമെന്ന രഹസ്യം ശിഷ്യന്മാർക്ക് വെളിപ്പെടുത്തിക്കൊടുത്തവനേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു ഞങ്ങളോടു കരുണയുണ്ടാകണമേ.

ഞങ്ങളുടെ വർഗ്ഗത്തിനുവേണ്ടി ശരീരത്തിൽ അനുഭവിച്ച ജീവദായകമായ കഷ്ടാനുഭവത്താൽ കഷ്ടതയനുഭവിക്കുന്നവരെ സ്വതന്ത്രരാക്കിയവനേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോടു കരുണയുണ്ടാകണമേ.

ഞങ്ങൾക്കുവേണ്ടി കഷ്ടതയനുഭവിച്ച കർത്താവേ, ഞങ്ങളുടെ അലസതമൂലം ഞങ്ങളിൽ വസിക്കുന്ന പാപവികാരങ്ങളെ മായിച്ചുകളയണമേ. ദൈവമേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോടു കരുണയുണ്ടാകണമേ.

ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി വരികയും താഴ്മപ്പെട്ട് കഷ്ടതകളാൽ പീഡിതരായ ഞങ്ങളെ കൃപാപൂർവ്വം സ്വാതന്ത്ര്യപ്പെടുത്തുകയും ചെയ്തവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ദൈവമേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു ഞങ്ങളോടു കരുണയുണ്ടാകണമേ. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

ത്രിത്വരഹസ്യമായ പിതാവും പുത്രനും പരിശുദ്ധാത്മാവുമായ സത്യൈക ദൈവത്തിനു സ്തുതി. ദൈവമേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോടു കരുണയുണ്ടാകണമേ. കുറിയേലായിസോൻ.

## മസ്മൂറാ 19

ആകാശങ്ങൾ ദൈവത്തിന്റെ മഹത്ത്വത്തെ... പേജ് 66

## എനിയോനോ 3

(ശ്മായോനെ ശുബ്ഹോ.../ മിശിഹാ ജീവിച്ചെഴുന്നേറ്റു... എന്ന രീതി)

1 ജാതികളിൽ വിശ്രുതമായ
ഫലപ്രദമാം പ്രിയനുടെ തോട്ടം
വിശ്വാസത്തിൻ ഫലമതിനായ്
വന്യഫലം പകരം നല്കി.

2 നയവാനാബറാഹാം വല്ലി
യാക്കോബിൻസുതയാം ചില്ലി
ബലിയാമി-സ്സഹാക്കിൻ ശാഖ
മൂശവളർത്തിയ മുന്തിരിയും.

3 അവരവനെ ആക്ഷേപിച്ചു
കുരിശിപ്പാൻ വിധിയുംനൽകി
ക്രൂശകയെ നീക്കി-പകരം
സഭയെ വരിച്ചോനഭിവന്ദ്യൻ.

4 ഇന്നാൾ നാഥൻ വെളിവാക്കി
പീഡകളെ ശിഷ്യന്മാർക്കായ്
നിർമ്മലരാം ശ്ലീഹന്മാർ തൻ
ഹൃദയേ വേ-ദനയും പൂണ്ടു.





5 ഇന്നാൾ വഞ്ചകനാം യൂദാ
ശിഷ്യഗണത്തീ-ന്നും മാറി
പോയോൻ തൻഗുരുവിനെ വിറ്റു
തൂങ്ങീടാൻ പാശം വാങ്ങി. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

6 സ്വന്തജനം കൂട്ടം കൂടി
ചതി ചെയ്‌വാൻ ആലോചിച്ചു
നന്മകളേറ്റം ചെയ്തോനാം
രക്ഷകനെക്കൊല ചെയ്യാ-നായ്.
കുറിയേലായിസോൻ

## ഏശയ്യാ 42 : 10-13, 45 : 8

കർത്താവിന് ഒരു പുതിയ പാട്ടിനെയും... പേജ് 69

## എനിയോനോ - 4

(യൗമ്മോനോ/ ഇന്നാൾ നിൻ... എന്ന രീതി)

1. ഇന്നാളിൽ-നാഥൻ വിശദം-ശിഷ്യന്മാരോടേ-വം ചൊന്നാൻ
ഏൽപിച്ചുകൊടുത്തെൻ വില നിങ്ങളിലൊരുവൻ വാങ്ങും
നേടുമവൻ യാതനയും വൻതീ-നരകമതും.

2. ഇന്നാളിൽ-സർവ്വരഹസ്യങ്ങൾ-അറിവോനേവം-വെളിവാക്കി
ശിഷ്യരിലേകൻ ജനതക്കെന്നെയേല്പിച്ചീടും-
തൻമൂലമവൻ-സ്വാത്മത്തെ സ്വയമേ നിഹനിക്കും.

3. ഇന്നാളിൽ-തൻ യാതനയെ-മുൻനിർത്തി സർവ്വേ-ശൻ നാഥൻ
നിങ്ങളിലൊരുവൻ ജനതക്കെന്നെയേല്പിച്ചീടുമെ-
ന്നോതിയനേരം-ശിഷ്യന്മാരേറ്റം-ഖേദിച്ചു.

4. സ്ലീബായാൽ-രക്ഷിച്ചോനേ, മർത്യർക്കായ് മരണം-പൂണ്ടോനേ
ഓഹരി തിരികെ നൽകുകയതിനാൽ ആദാംമൂലം
കീർത്തിതനായോ-രീശോ രാജാവേ-തേ സ്തോത്രം.
ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

5 മാനവരേ - മരണത്തീന്നുംരക്ഷിച്ചോൻ നാഥാ-നീ സ്തുത്യൻ
ഞങ്ങടെ രക്ഷയ്ക്കങ്ങയെ വിട്ടോൻ താതൻ സ്തുത്യൻ
പരിശുദ്ധാത്മാ-വിനെന്നേയ്ക്കും സ്തു-തി ബഹുമാനം.

കുറിയേലായിസോൻ

## മസ്മൂറാ 10:1 -8 - എനിയോനോ - 5

കർത്താവേ, നീ ദൂരത്തു നിൽക്കുന്നതും, ഞങ്ങളുടെ ഞെരുക്കകാലത്തു നിന്റെ ദൃഷ്ടിയെ ഞങ്ങളിൽനിന്ന് മറയ്ക്കുന്നതും എന്ത്?

1 ഈ ദിവസം നമ്മുടെ കർത്താവ് തന്റെ പന്തിരുവർക്കു നിഗൂഢ രഹസ്യം വെളിപ്പെടുത്തി. നിങ്ങളിൽ ഒരുവൻ എന്നെ ഒറ്റിക്കൊടുക്കുമെന്നും എന്റെ വിലവാങ്ങുമെന്നും അവൻ പറഞ്ഞു.

ദുഷ്ടന്റെ പ്രശംസയിൽ ദരിദ്രർ ദഹിച്ചുപോകുന്നു. അവർ വിചാരിച്ച നിരൂപണയിൽ അവർ പിടിക്കപ്പെടും.

2 ഈ ദിവസം കുഞ്ഞാടുകളുടെ ഇടയിൽനിന്നും ചെന്നായ് ആയവൻ വേർപിരിഞ്ഞുപോകുകയും, കയ്യാപ്പായുടെ കൂട്ടത്തിൽ ഉൾപ്പെടുകയും ചെയ്തു.

എന്തെന്നാൽ, ദുഷ്ടൻ അവന്റെ സ്വന്തമോഹങ്ങളിൽ





പ്രശംസിക്കുന്നു. അന്യായക്കാരൻ തന്നെത്താൻ അനുഗ്രഹിക്കുന്നു. അവൻ കർത്താവിനെ വെറുക്കുന്നു.

3 ഈ ദിവസം യൂദാ തന്റെ കൂട്ടുകാരുടെ ഇടയിൽനിന്നും വഞ്ചനയോടെ പുറപ്പെട്ടുപോയി, സത്യഇടയന് എതിരായി ചതി ആലോചിച്ചു.

ദുഷ്ടൻ അവന്റെ അഹങ്കാരത്തിൽ ദൈവത്തെ അന്വേഷിക്കുന്നില്ല. അവന്റെ വിചാരമെല്ലാം ദൈവമില്ലെന്നാകുന്നു.

4 ഈ ദിവസം ഏദനിൽവച്ച് കടപ്പെട്ട ആദാമിനുവേണ്ടി നല്ലവനായവൻ കഷ്ടതയ്ക്കും മരണത്തിനുമായി സ്വയം ഏൽപിച്ചുകൊടുത്തു.

അവന്റെ വഴികൾ എപ്പോഴും വളഞ്ഞതാകുന്നു. നിന്റെ ന്യായവിധികൾ അവന്റെ ദൃഷ്ടിയിൽനിന്നും വളരെ ഉയരത്തിലാകുന്നു.

5 ഈ ദിവസം ജനം രക്ഷപെടാൻ ഒരു മനുഷ്യൻ മരിക്കുന്നതു നല്ലതാണെന്നു നമ്മുടെ രക്ഷകനെക്കുറിച്ച് മഹാപുരോഹിതൻ പ്രവചിച്ചു.

അവൻ തന്റെ എല്ലാ ശത്രുക്കളെയും നിന്ദിക്കുന്നു. ഞാൻ ഒരുനാളും അനർത്ഥത്തിൽ അകപ്പെടുകയില്ല എന്ന് പറയുകയും ചെയ്യുന്നു.

6 ഈ ദിവസം കർത്താവു ശിഷ്യന്മാരോടരുളിച്ചെയ്തു: ദുഃഖിക്കേണ്ടാ നിങ്ങൾ ജീവിക്കുവാൻവേണ്ടി, ഞാൻ ജീവിച്ച് ഉയിർത്തെഴുന്നേൽക്കും.

അവന്റെ വായ് ശാപവും, വ്യാജവും, ചതിയുംകൊണ്ട് നിറഞ്ഞിരിക്കുന്നു. അവന്റെ നാവിൻകീഴിൽ ദോഷവും അന്യാ

യവും ഉണ്ട്. അവൻ രഹസ്യത്തിൽ പതിയിരിക്കുകയും നീതിമാനെ രഹസ്യത്തിൽ കൊല്ലുകയും ചെയ്യുന്നു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

7 ഈ ദിവസം കർത്താവരുളിച്ചെയ്തു:ഞാൻ പീഡകർക്ക് ഏൽപിക്കപ്പെടും. പ്രവാചക ലിഖിതങ്ങളെല്ലാം നിറവേറും. ആമ്മീൻ.

## മസ്മൂറാ 113

പ്രകാശത്തിന്റെ സ്രഷ്ടാവിനു സ്തുതി... പേജ് 73

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ - 1

(കൂക്കോയോ നാലാം രാഗം/ ഒമറിൻ സോബേ.../ ബാലകരോടായ്... എന്ന രീതി)

ബുധനും വ്യാഴവുമേരുശലേം-പുരിയിൽ വൻഘോഷം
വില്പവനും വാങ്ങുന്നവനും-നേടിയതില്ലൊന്നും
യൂദാ വിറ്റു-കയ്യാപ്പാ വാങ്ങി
ഇരുവരുമൊരുപോൽ-വഞ്ചകരാം ശിഷ്യർ
ലാഭം സിദ്ധിച്ചില്ല കൊടു-ത്തോനും കൊണ്ടോനും
നരകത്തോടങ്ങെരിതീയും-രണ്ടാൾക്കും സജ്ജം!
ഹാലേലൂയ്യാ-കഷ്ടമവർക്കെന്നും. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...





ഗുരുവെ വഞ്ചിച്ചോൻ ശിഷ്യൻ ദ്രവ്യാ-ഗ്രഹി യൂദാ
സാത്താൻ സന്തതി ഗുരുമൃതിയെ ഗൂഢമായ് ചിന്തിച്ചു
ചതിവാൽ വിറ്റ്-ദ്രവ്യം നേടീടാം
എന്നകതാരിൽ-ചിന്തിച്ചാൻ ഗൂഢം
ആഗതനായ് ശിഷ്യൻ കയ്യാൽ-വില്ക്ക-പ്പെട്ടോനെ
തൻ രക്തത്താൽ തിരുസഭയെ-വാങ്ങിസ്ലീബായാൽ
ഹാലേലൂയ്യാ-രക്ഷിച്ചോൻ സ്തുത്യൻ.

മോറിയോ റാഹേം...

## എത്രോ

### കോലോ - 2

താണിറങ്ങി ശരീരം ധരിക്കുകയും, ആദാമിനെ അവന്റെ സ്ഥലത്തു ചെന്ന് സന്ദർശിക്കുകയും, വീഴ്ചയിൽ നിന്നെഴുന്നേൽപിക്കുകയുംചെയ്ത ദൈവമേ, നിനക്കു സ്തുതി. മനുഷ്യവർഗ്ഗം ഉയർത്തപ്പെടുകയും, പിശാചുക്കൾ വീഴുകയും ചെയ്വാൻ തക്കവണ്ണം നീ വിനയപ്പെടുകയും, കഷ്ടതകൾ സഹിക്കുകയും ചെയ്തു. അക്രമികളാൽ നീ പരിഹസിക്കപ്പെട്ടു. സമറായക്കാരൻ എന്നു നീ വിളിക്കപ്പെട്ടു. ആ അഹങ്കാരികൾ അന്ധരാകാതിരിക്കാനായി നിന്റെ ശോഭയെ നീ മറച്ചുവച്ചു. നിന്റെ സകല നന്മകൾക്കും പകരം അധർമ്മികൾക്കൊപ്പം നിന്ദയുടെ സ്കീപ്പാ അവർ നിനക്കായി ഒരുക്കി. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

നെടുവീർപ്പോടെ പ്രാർത്ഥിക്കുവാൻ നീ മുട്ടുകുത്തി. പ്രാർത്ഥനകളെ കൈക്കൊള്ളുന്ന നീ ഉയർന്ന ശബ്ദ

ത്തിൽ പിതാവിനോടു പ്രാർത്ഥിച്ചു. മനുഷ്യനായിത്തീർന്ന തുകൊണ്ട് സ്നേഹപൂർവ്വം പ്രാർത്ഥനയ്ക്കായി നീ സ്വയം വിനയപ്പെട്ടു. നിന്റെ മുമ്പിൽ സ്രോപ്പേന്മാർ വിറയ്ക്കുകയും, തങ്ങളുടെ മുഖം മറയ്ക്കുകയും ചെയ്യുന്നു. സെഹിയോൻ പുത്രന്മാരായ ഭോഷന്മാർ നിനക്കെതിരായി നിന്ദയുടെ സ്കീപ്പാ ഒരുക്കി. അന്ധകാരത്തിൽനിന്നും അവർ രക്ഷപെടുവാൻ അവർക്കുവേണ്ടി ഇത്രത്തോളം സഹിച്ചവനേ, നിനക്കു സ്തുതി.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾക്കായ് നീ ഏറ്റൊരു പീഡാ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. സർവ്വശക്തൻ മൺമയരീന്നും
ഏറ്റ ദുരിതം ആരറിയുന്നു
രക്ഷകന്റെ താഴ്മമൂലം
ചൊരിഞ്ഞൂ സ്നേഹം വേണ്ടുവോളം
അനുകരിപ്പാൻ കഴിയുവതാര്?

2. സൗഖ്യം നൽകിയ നൽവൈദ്യന്നായ്
ദുഷ്ടർ തിന്മ പ്രതിഫലമേകി
ശിരസ്സിലടിച്ചു, മുഖത്തു തുപ്പി
മുട്ടുകുത്തിആക്ഷേപിച്ചു
നന്മയ്ക്കു പകരം നിന്ദനമേകി.

3. കഠിനഹൃദയം മൃദുവായില്ല
നിന്ദ്യരീതി കളഞ്ഞതുമില്ല





സ്വകർമ്മത്താൽ നാഥനെ വെറുത്തു
അവരെ താഴ്ത്തി ദൈവപുത്രൻ
വിശ്വാസത്തിന്നവരന്യരായ്.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ..... എന്ന രീതി)

കർത്താവേ കൃപ ചെയ്യണമേ
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. എന്നെ നിങ്ങളിലൊരുവൻ താൻ
ഏൽപിച്ചീടുമെന്നുര ചെയ്താൻ
ഇതുകേട്ടപ്പോൾ ശിഷ്യന്മാർ
ഭീതിനിമിത്തം ചഞ്ചലരായ്
മ്ലാനത പൂണ്ട മുഖത്തോടെ
സംഭ്രമപൂർവ്വം മന്ത്രിച്ചു
എന്തോതണമെന്നറിയാതെ
നോക്കുകയായവരന്യോ-ന്യം.✠ സർവ്വേശാ...

2. ഗുരുമൃതിയോർത്തോ വേർപിരിയും
ശിഷ്യനെയോർത്തോ കരയേണ്ടൂ

ഗുരുവിങ്കൽ പരമസ്നേഹം
സ്നേഹിതനിൽ ബഹു വാത്സല്യം
ഗുരുവേ! വിരഹം ഖേദകരം
പ്രിയനേ! നഷ്ടം ഖേദകരം
ഉള്ളിലുയർന്ന വിഷാദത്താ-
ലവരത്യന്തം പേ-ടിച്ചു. ✠ സർവ്വേശാ...

3. ദൈവസുതാ നിന്നെ നിന്ദി-
ച്ചയ്യോ കൈവിട്ടോനാരാം
മഹൽസ്ഥാനം വിട്ടീനാളിൽ
വീണോനാം വത്സലനാരാം
സിംഹാസനമതു വിട്ടയ്യോ
പടുകുഴിയിൽപ്പെട്ടോനാരാം
പ്രാവുസമം വിമലത കാട്ടി
ഗൂഢം കെണിവച്ചോനാ-രാം. ✠ സർവ്വേശാ...

4. സ്നേഹം ഭാവിച്ചൊളിവിൽതൻ
വാളിനു മൂർച്ച വരുത്തുന്നോൻ
സാത്താൻ കക്ഷിയിലുൾപ്പെട്ടു
ക്രൂശകമൈത്രി പുലർത്തുന്നോൻ
ഉജ്ജ്വല തേജസ്സേ നിന്നെ
ഒറ്റുന്നോനാരാണാവോ?
താതൻ തൻ കതിരേ നിന്നെ
തള്ളുന്നോനാരാണാവോ
ആ ശിഷ്യന്മാരൊന്നാകെ
സങ്കടവും വ്യഥയും പൂ-ണ്ടു. ✠ സർവ്വേശാ...

10. കർത്താവേ കൃപ ചെയ്യണമേ... ✠ സർവ്വേശാ...





വേദവായനകൾ : ലേവ്യ 6:24-7:7; 1 സാമു 16:1-13; ഏശ 5:1-7;
അപ്ര 19:21-41; കൊളോ 1:9-23

## ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ-ഹാ ഭോഷൻ ചൊല്ലുന്നുള്ളിൽ ദൈവം ഇല്ലെന്നേവം
നാശം പ്രാപിച്ചാർ മാലിന്യത്തിൻ വഞ്ചനയാൽ ഹാലേലുയ്യാ

വായന : യോഹ 6 : 63-7 : 13, 11 : 54-57

## മാനീസോ

കർത്താവേ നിന്നെ സ്തോത്രം ചെയ്യുന്നതും... പേജ് 77

## കൗമാ

നിന്നെ വധിച്ചീടാൻ ഒരുമ്പെ-ട്ടോർ ശിക്ഷാ വിധിയേല്ക്കും
നിൻ ഹാശായെ വന്ദിപ്പോർ മോക്ഷേ പ്രവേശിക്കും.✠✠✠

## വിശ്വാസപ്രമാണം

❖

# ബുധൻ - മൂന്നാംമണി

## ആരംഭവും കൗമായും

നിന്നെ വധിച്ചീടാൻ ഒരുമ്പെ-ട്ടോർ ശിക്ഷാ വിധിയേല്ക്കും
നിൻ ഹാശായെ വന്ദിപ്പോർ മോക്ഷേ പ്രവേശിക്കും. ✠✠✠

## എനിയോനോ

(ഏമോദ്കീസോ.../ ഭാഗ്യം തേ മിശിഹാതൻ... എന്ന രീതി)

1 യാതനയിൽ-ഞങ്ങൾ വിജയം നേടാൻ
യാതനയേ-ല്പാൻ-സദയം വന്നോ-നേ
ദേവാ ദയ ചെയ്തീടണമേ.

2 ഞങ്ങൾക്കായ്-തോളിൽ കുരിശേറ്റോ-നേ
സദയം ക്രോ-ബേ-ന്മാരേന്തുന്നോ-നേ
ദേവാ ദയ ചെയ്തീടണമേ.

3 ഞങ്ങൾക്കായ്-മാനവനായ്ത്തീർന്നോ-നേ
അഴലേറ്റാദാ-മിനെ രക്ഷിച്ചോ-നേ
ദേവാ ദയ ചെയ്തീടണമേ.

4 ജഢപരമാം-പീഡകളാലെ
ഞങ്ങടെ പാ-പം സർവ്വം തീർത്തോ-നേ
ദേവാ ദയ ചെയ്തീടണമേ.





5 കരുണയൊടീ-ശുശ്രൂഷകൾ കൈക്കൊണ്ടു
യാചനകൾ-ക്കായ് ഉത്തരമരുളേ-ണം
ദേവാ ദയ ചെയ്തീടണമേ. ബാറെക്മോർ.

ശുബ്ഹോ...മെൻഓലം

6 കനിവോടാ-ദാമിനെ സൃഷ്ടിച്ചോനേ
മൃതിയാർന്നോരെ-മോദിപ്പിച്ചോ-നേ
ദേവാ ദയ ചെയ്തീടണമെ

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ സെദറാ

### കോലോ 1

തങ്ങളുടെ രോഗികളെ സൗഖ്യമാക്കിയവനെ ന്യായസ്ഥലത്തുവച്ച് കുറ്റപ്പെടുത്തുവാൻ ജനം അസൂയയോടെ ആലോചിച്ചു. അവർ രഹസ്യം നിരൂപിച്ച് പുറപ്പെട്ടുചെന്ന് അവനെ പിടിക്കുകയും സ്കീപ്പായ്ക്കും, മരണത്തിനും വിധിക്കുകയും ചെയ്തു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

കർത്താവേ, നിന്റെ കഷ്ടാനുഭവത്തിൽ നിന്റെ സഭ ദുഃഖവസ്ത്രം ധരിച്ചിരിക്കുന്നു. സർവ്വസൃഷ്ടിയും ദുഃഖവും, വിലാപവും അണിഞ്ഞിരിക്കുന്നു. ഞങ്ങൾക്കു വേണ്ടിയുള്ള നിന്റെ മരണത്തിൽ ഞങ്ങൾ അഭിമാനിക്കുന്നു. നിന്റെ ആഗമനദിവസം നിന്റെ മണവറയ്ക്ക് ഞങ്ങളെ യോഗ്യരാക്കണമേ. മൊറിയോ റാഹേം...

## എത്രോ

### കോലോ – 2

ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി അത്യുന്നതൻ തന്റെ ശ്രേഷ്ഠത ഏറ്റവും താഴ്ത്തി. അവൻ താണിറങ്ങിവന്ന് എല്ലാ കഷ്ടതകളും സഹിക്കുകയും, അടിമത്തത്തിൽനിന്നും നമ്മെ സ്വതന്ത്രരാക്കുകയും ചെയ്തു. ഞങ്ങളുടെ വർഗ്ഗത്തിനുവേണ്ടിയുള്ള നിന്റെ താഴ്മയിൽ പിശാചുക്കളുടെ അഹങ്കാരത്തെ നീ പരസ്യമാക്കി.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

എന്റെ സഹോദരന്മാരേ, ഉണർന്നു താൽപര്യത്തോടും, വിവേകത്തോടും നമ്മുടെ രക്ഷകനോട് യാചിക്കാം. നമുക്കുവേണ്ടിയുള്ള അവന്റെ കഷ്ടാനുഭവത്തിൽ അവൻ നമ്മുടെ കടങ്ങൾ ക്ഷമിക്കുകയും, നമ്മുടെ ദോഷങ്ങൾ ഓർക്കാതിരിക്കുകയും ചെയ്യട്ടെ.

### ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. ഇന്നേ ദിവസം നമ്മുടെ നാഥൻ
ദുഃഖവചനം ശിഷ്യരോടോതി
നിങ്ങളിലൊരുവൻ ഒറ്റും എന്നെ
ക്രൂശകരീന്നും അവൻ വില വാങ്ങി
കപട-ഭക്തർക്കുറ്റവനാകും.





2. ഇന്നേ ദിവസം വഞ്ചകശിഷ്യൻ
മുപ്പതുവെള്ളി വിലയായ് വാങ്ങി
കാണിച്ചീടാൻ അടയാളമേകി
സന്തോഷിച്ചാർ ദുഷ്ക്കർമ്മികൾ
തങ്ങൾക്കാശ സാധിച്ചതിനാൽ.

3. മരുഭൂമിയിൽവച്ചവരെ പോറ്റി
പകരം തന്നെ ആക്ഷേപിച്ചു
ആ വീഞ്ഞേറ്റം വർദ്ധിപ്പിച്ചു
ഏവം പാരം സ്നേഹിച്ചോനെ
ഗോഗുൽത്തായിൽ ക്രൂശിൽ തൂക്കി.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

### മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ..... എന്ന രീതി)

കർത്താവേ കൃപ ചെയ്യണമേ
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. അഗ്നി ജ്വാലയെ പിടികൂടി
ഉണക്കച്ചുള്ളികൾ അത്ഭുതമേ
ചൂടുകുറച്ചാത്തീച്ചൂള
ബന്ധിച്ചതു പരമാശ്ച-ര്യം. ✠ സർവ്വേശാ...

2. ന്യായസ്ഥലമതിൽ ദൈവത്തെ
ബന്ധിച്ചയ്യോ ദുഷ്ടന്മാർ
ദോഷാരോപണമവർ ചെയ്തു
അത്ഭുതമാർക്കുണ്ടാ-വില്ല. ✠ സർവ്വേശാ...

3. ഇടയന്നെതിരെ ചെന്നായ്ക്കൾ
ഒരുമിച്ചയ്യോ കൂടുന്നു
പരമാർത്ഥികൾ കുഞ്ഞാടുകളോ
ഓടിപ്പോയ് നാനാദി-ക്കിൽ. ✠ സർവ്വേശാ...

4. പിൻചെന്നവനാം ശെമയോനും
ഗുരുവിനെയറിയില്ലെന്നോതി
തനിയെ നിലകൊണ്ടു കർത്തൻ
രക്ഷാപൂർത്തി നമുക്കേ-കി. ✠ സർവ്വേശാ...

കർത്താവേ കൃപ ചെയ്യണമേ...

### ഹൂലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാ ഭോഷത്തം ഓതുന്നവർ വായ്കൾ
അന്യായം വലതുകരത്തിൽ കവിയുന്നു.ഹാലേലുയ്യാ.

വായന : യോഹ 7 : 14 - 27 മർക്കോ 13 : 14 - 31

### കൗമാ - വിശ്വാസപ്രമാണം

### ഹൂത്തോമോ പേജ് 17

❖



# ബുധൻ - ആറാംമണി

### ആരംഭവും കൗമായും

നിന്നെ വധിച്ചീടാൻ ഒരുമ്പെ-ട്ടോർ ശിക്ഷാ വിധിയേല്ക്കും
നിൻ ഹാശായെ വന്ദിപ്പോർ മോക്ഷേ പ്രവേശിക്കും. ✠✠✠

### എനിയോനോ

തന്റെ ശരീരബലിയാൽ ന്യായപ്രമാണത്തിലെ പെസഹാരഹസ്യത്തെ ഭൂതലത്തിൽനിന്ന് മായിച്ചവൻ വാഴ്ത്തപ്പെട്ടവനാകുന്നു.

തിരുവിഷ്ടത്താൽ നീ ബലിക്കായ് എഴുന്നെള്ളുകയും ആദാമിനെയും, അവന്റെ സന്തതികളെയും രക്ഷിക്കുകയും ചെയ്തു. ബലികൾ കൈക്കൊള്ളുന്നവനേ, നിനക്ക് സ്തുതി.

സകല ബലികളും നീ മായിച്ചു. സകല രഹസ്യങ്ങളും നീ നിവർത്തിച്ചു. നീയാണ് പാപപരിഹാരബലി.

ബലിയർപ്പകനും, ബലിസ്വീകരിക്കുന്നവനും നീയാകുന്നു. പാപപരിഹാരവും നീ തന്നെ. നീ ഞങ്ങൾക്കു വേണ്ടി സ്വയം അർപ്പിച്ചു.

കർത്താവേ, നീ ഞങ്ങൾക്ക് സങ്കേതമായിരിക്കണമേ. നിന്റെ ജനകന്റെ സന്നിധിയിലേക്ക് ഞങ്ങളെ പ്രവേശിപ്പി

ക്കണമേ. നീ മൂലം ഞങ്ങളുടെ വർഗ്ഗത്തോട് അവൻ രമ്യപ്പെടട്ടെ. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

സ്വീകരിക്കുന്നവരുടെ മുമ്പിൽ കുറഞ്ഞുപോകാത്ത കരുണാസാഗരമേ, നിനക്ക് സ്തുതി. നിന്റെ സോപ്പാകൊണ്ട് ഞങ്ങളുടെ മാലിന്യങ്ങൾ വെണ്മയാക്കണമേ.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ - 1

ദർശകർ സൂചിപ്പിച്ചിരുന്ന രഹസ്യങ്ങളെല്ലാം നമ്മുടെ രക്ഷകൻ ഇന്ന് നിവർത്തിയാക്കി. അവൻ കഷ്ടതയും, നിന്ദയും, പരിഹാസവും, ചെകിട്ടത്തടിയും സഹിച്ചു. സ്വയം വിധിയേറ്റ് ഞങ്ങളുടെ വിധിതീർപ്പിനെ അഴിച്ചുകളഞ്ഞ അവന്, അവർ മരണശിക്ഷ വിധിച്ചു.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

കർത്താവേ, നിന്റെ താഴ്മയ്ക്കു സ്തുതി. പിശാചിൽനിന്ന് ഞങ്ങളെ സ്വാതന്ത്ര്യപ്പെടുത്തുകയും, കല്പനലംഘനത്താൽ അധഃപതിച്ചുപോയ ഞങ്ങളുടെ മരണമുള്ള വർഗ്ഗത്തെ നീ ഉയർത്തുകയും ചെയ്തു. തിരുസഭയും, അതിന്റെ മക്കളും നിന്റെ താഴ്മയ്ക്ക് സ്തുതിപാടുന്നു. മൊറിയോ റാഹേം...





## എത്രോ

### കോലോ - 2

ഈ ദിവസം നമ്മുടെ കർത്താവ് തന്റെ ശിഷ്യന്മാരുടെ കൂട്ടത്തിന് അതീവ രഹസ്യം വെളിപ്പെടുത്തി: നിങ്ങളിൽ ഒരുവൻ ജനത്തിന് എന്നെ ഏല്പിച്ചുകൊടുക്കുകയും, ആദാമിന്റെ രക്ഷയ്ക്കുവേണ്ടി മരത്തിന്മേൽ എന്നെ തൂക്കുകയും ചെയ്യും. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

നമ്മുടെ കർത്താവ് ശിഷ്യന്മാരോടരുളിച്ചെയ്തു : എനിക്ക് പെസഹാ ഭക്ഷിക്കുവാനായി നിങ്ങൾ പോയി ഒരുക്കുവിൻ; ഞാൻ കഷ്ടാനുഭവത്തിനുമുമ്പ് നിങ്ങളോടൊത്ത് ഈ പെസഹാ ഭക്ഷിക്കുവാൻ അതിയായി ആഗ്രഹിച്ചു. ദീർഘദർശിമാർ തങ്ങളുടെ രഹസ്യങ്ങളിൽ എന്നെക്കുറിച്ച് പ്രവചിച്ചിട്ടുള്ള എല്ലാ സാദൃശ്യങ്ങളും, ദൃഷ്ടാന്തങ്ങളും ഞാൻ നിവർത്തിക്കും.

## ബോറ്റേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾക്കായ് നീ ഏറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. മരണം വാനം പൂകാത്തതിനാൽ
നീ താണിറങ്ങി ആദാമിന്നായ്
കബറിൽ പൂകി അതിശക്തൻ പോൽ
മൃത്യുവി-നെ കൊള്ളയടിച്ചു
ശൂന്യമതാക്കി ഭണ്ഡാരങ്ങൾ.

2. സൗഖ്യം എങ്ങനെ പ്രാപിച്ചെന്ന്
വെളിവാക്കീടാൻ വൈദ്യൻ ചൊല്ലി
ദൈവമായോൻ സൗഖ്യം നല്കി
അവകാശിയവൻ എന്നറിഞ്ഞതിനാൽ
സ്ക്കീപ്പാ മരണം വിധിയും ചൊല്ലി.

3. മരിച്ചോർക്കുയിർ നല്കീടുന്നോനേ
എങ്ങനെ നിന്നെ അവർ മൃതനാക്കി
ഹതനായ് സ്വയമേ അപ്പമശിച്ചോൻ
നീയോ ഉയിർത്തു കബറിടമാർത്തു
സന്തോഷിച്ചു നിൻ പ്രിയതാതൻ.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(മിശിഹോ ദേസോ ല്ഹാശോ... എന്ന രീതി)

മ്ശീഹാ ഹാശാ മൃത്യുസ്ക്കീപ്പാകൾക്കായ് വന്ന
ദേവാ കൈകൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. സാത്താൻ തൻ പതനത്തിൽ താതനു പങ്കില്ലേതും
പുത്രനുമില്ലാക്കുറ്റം യൂദാ തൻ പതനത്തിൽ
സ്നേഹിതരാം ശ്ലീഹന്മാരൊപ്പം തനിക്കായ് കാത്ത
സിംഹാസനം നഷ്ടമതാക്കിയ ശ്ലീഹാ കഷ്ടം
നിപതിച്ച ദൂതൻ ശുശ്രൂഷ തടയപ്പെട്ടു





സ്വർഗ്ഗീയ പ്രഭുവെ തള്ളിയതു താതനല്ല
ശിഷ്യൻ യൂദായെ തള്ളിയതു പുത്രനുമല്ല. ✠
സർവ്വേശാ...

2. യൂദാതന്നിൽ ഗൂഢംമേവിയൊരാ കാപട്യം
ഹീന കർമ്മത്തിന്നവനെ പ്രേരിപ്പിച്ചു
അതിനാൽ ആകൽക്കറുസാ തന്നുടെ സ്നേഹിതനായി
ഇരുളോടു ചേരാനായ് ശോഭ വിട്ടോടിയൊളിച്ചു
രോഗനയനം പ്രകാശത്തെ സ്നേഹിക്കില്ല
ഭാഗ്യഹീനൻ ജീവപ്രദമാം ഭോജ്യം വിട്ടു
മൃത്യുപൂർണ്ണപാത്രത്തിൽ തൻ ജീവൻ വച്ചു
പ്രഭാപൂർണ്ണമാം പകലോട് നിഴൽ കോപിച്ചു
അന്ധകാര പൂർണ്ണരാവിൽ നിപതിച്ചല്ലോ. ✠

സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി. ✠

## മദ്റോശോ

**ഊനീസോ:** തന്റെ കഷ്ടാനുഭവത്താൽ കഷ്ടതയുള്ളവരുടെ കഷ്ടതകളെ മായിച്ചുകളഞ്ഞ മിശിഹാ വാഴ്ത്തപ്പെട്ടവനാകുന്നു.

ദാസരായ നിബിയന്മാർ കൊല്ലപ്പെട്ടപ്പോൾ സൃഷ്ടി വേദനയോടെ നിന്നില്ല. എന്നാൽ, അവരുടെ നാഥനെ വധിച്ചപ്പോഴാകട്ടെ വിലാപഭവനത്തിലെന്നപോലെ അവർണ്ണനീയമായ അതിവേദനയുണ്ടായി. സർവ്വജഡത്തിന്റെയും നാഥനെപ്രതി ഭൂമി കുലുങ്ങി. സജീവമായ

സകലത്തെയും സൃഷ്ടിച്ചവനെയോർത്ത് ആകാശ വിതാനം അന്ധകാരമയമായി. ഏകജാതൻ വധിക്കപ്പെട്ട തുമൂലം പിതൃഭവനത്തിലുള്ള ദാസിമാർ കറുപ്പു വസ്ത്രങ്ങൾ അണിഞ്ഞു.

സർവ്വാധിനാഥനെ ദാസൻ പ്രഹരിച്ചു. സൃഷ്ടികളിലെ ല്ലാം നടുക്കമുണ്ടായി. ഈറേന്മാർ വിറച്ചു. ഗബ്രിയേലും മിഖായേലും മുഖം മറച്ചു. സ്രോപ്പേന്മാർ സംഭ്രമത്താൽ ചിറകിട്ടടിച്ചു. ക്രോബേന്മാരുടെ രഥങ്ങൾ ചഞ്ചലിച്ചു. ഏക ജാതൻ കുറ്റം വിധിക്കപ്പെട്ടതിനാൽ ഭൂമി പ്രകമ്പനം കൊണ്ടു.

അന്ധരായ ജനങ്ങൾ സർവ്വാധിനാഥനെ ക്രൂശിൽ തൂക്കി. അവർ തലയാട്ടിക്കൊണ്ട് അവനെതിരെ ദൂഷണ വും, വ്യാജവും സംസാരിച്ചു. തന്നെ ദൈവം രക്ഷിച്ചുകൊ ള്ളുമെന്ന് ദൈവത്തിൽ അവൻ പ്രത്യാശ അർപ്പിച്ചു കൊണ്ടിരുന്നു. ദൈവത്തിന് അവനിൽ ഇഷ്ടമുണ്ടെങ്കിൽ ഇപ്പോൾ രക്ഷിക്കട്ടെയെന്ന് അവർ വെല്ലുവിളിച്ചു.

### ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ-ഹാ ഭോഷൻ ചൊല്ലുന്നുള്ളിൽ ദൈവം ഇല്ലെന്നേവം
നാശം പ്രാപിച്ചാർ മാലിന്യത്തിൻ വഞ്ചനയാൽഹാലേലുയ്യാ.

വായന : യോഹ 7 : 28 – 39 ലൂക്കോ 21 : 34 – 36

### കൗമാ

### വിശ്വാസപ്രമാണം

❖



# ബുധൻ – ഒൻപതാംമണി

### ആരംഭവും – കൗമായും

നിന്നെ വധിച്ചീടാൻ ഒരുമ്പെ-ട്ടോർ ശിക്ഷാ വിധിയേല്ക്കും
നിൻ ഹാശായെ വന്ദിപ്പോർ മോക്ഷേ പ്രവേശിക്കും. ✠✠✠

### എനിയോനോ

(ഏമോദ്കീസോ – ഭാഗ്യം തേ മിശിഹാ തൻ... എന്ന രീതി)

1 വാനത്തിൽ- മഹിമാപൂർവ്വം വാ-ഴ്കെ
മനുജന്മാർ-തൻ-നിന്ദ-സഹിച്ചോനേ
ദേവാ ദയ ചെയ്തീടണമേ.

2 രക്ഷകനെ-മരണത്തിന്നേല്പിക്കാൻ
ഹന്നാൻ ഗൂഢം ചിന്തിച്ചിന്നാ-ളിൽ
ദേവാ ദയ ചെയ്തീടണമേ.

3 നേരറ്റോൻ-ശിഷ്യൻ കയ്യാ-പ്പാ-യോ
ഇന്നാൾ നി-ന്നെക്കൊല്ലാനായാർ-ത്തു
ദേവാ ദയ ചെയ്തീടണമേ.

4 രോഗികൾ തൻ-സൗഖ്യപ്രദനായോനെ
കോപം പൂണ്ട്-കൊല്ലാൻ വിധിനൽകി
ദേവാ ദയ ചെയ്തീടണമേ.

5 ഹാശായിൽ-ഖേദിക്കും സഭയെ-നിൻ
ഉത്ഥാനത്താൽ മോദിപ്പിക്കേണം
ദേവാ ദയ ചെയ്തീടണമേ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

6 തനുവിൽ നമ്മൾക്കായ് പീഡകളേ-റ്റ
ഏകാത്മജനെ നാം കീർത്തിക്കേ-ണം
ദേവാ ദയ ചെയ്തീടണമേ.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

## കോലോ

നിങ്ങളിൽ ഒരുവൻ പീഡകർക്ക് എന്നെ ഒറ്റികൊടുക്കുകയും, അവർ എന്റെ കൈകളിൽ ആണി തറയ്ക്കുകയും, വധിക്കുകയും, കബറിൽ വയ്ക്കുകയും ചെയ്യും എന്ന് നമ്മുടെ രക്ഷകൻ അരുളിച്ചെയ്തപ്പോൾ ശിഷ്യന്മാർ ദുഃഖവിലാപങ്ങളോടെ ഇപ്രകാരം പറഞ്ഞു: നമ്മുടെ ഇടയിൽ ഗോതമ്പിനോടൊപ്പം ചേർന്നിരിക്കുന്ന മുള്ളിനു തുല്യമായ ഇവൻ ആർ? ഇവൻ നമുക്കെതിരായി ചിന്തിക്കുന്നുവല്ലോ. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

ആകാശവും ഭൂമിയും നിറഞ്ഞിരിക്കുന്നവൻ നമ്മുടെ വീഴ്ചകാരണം എളിമപ്പെട്ടതിനാൽ അവനെ നമുക്കു കീർത്തിക്കാം. അവൻ മാലിന്യരഹിതയായ മറിയാമിൽനിന്ന് മനുഷ്യനായിത്തീരുകയും ദുസ്വാതന്ത്ര്യംമൂലം വീണുപോയ നമ്മുടെ വർഗ്ഗത്തെ തന്റെ താഴ്മയാൽ ഉയർത്തുകയും ചെയ്തു. അവൻ ആരോഹണം ചെയ്യുകയും തന്നോടൊപ്പം ജീവിച്ച് ന്യായീകരണം പ്രാപിക്കുവാൻ സ്വർഗ്ഗത്തിൽ നമ്മെ ഇരുത്തുകയും ചെയ്തിരിക്കുന്നു. മൊറിയോ റാഹേം...





## എത്രോ

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾക്കായ് നീ ഏറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. അവർ തൻ അധരേ അണലിവിഷമെ-
ന്നരചൻ ദാവീദരുളി മുന്നേ
ക്രൂരകരെക്കുറിച്ചതു ശരിയായി
മൃദുവാക്കീല കഠിന ഹൃദയം
മിശിഹാതന്നെ നിഹനിപ്പോളം.

2. ചെകിട-ന്മാർ തൻ തെരുവിൽ നീളെ
ആശ്ചര്യങ്ങൾ ചെയ്തെന്നാലും
ലേശംപോലും-ആ മൂഢന്മാർ
തന്നെ സൂചിപ്പിക്കും മുൻചൊ-
ല്ലൊന്നും വായിച്ചുൾക്കൊണ്ടില്ല.

3. ദുഷ്ടന്മാർ ചിന്തിയ രക്തത്താൽ
കുറ്റക്കാരായ് ചിതറിപ്പോയി
ഞാനെന്നേറും-ഭാവംമൂലം
പീഡകരായ അന്യായക്കാർ
നാനാ-ദിക്കിൽ ചിതറിപ്പോ-യി.

0 നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(മ്ശിഹോ ദേസോ ല്ഹാശോ..... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്ക്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. ക്ലേശംതീണ്ടീടാത്തോൻ നമുക്കായി ക്ലേശമേറ്റാൻ
സ്തോത്രം പാടാൻ വരുവിൻ പ്രിയരേ സ്തുതിഘോഷിക്കാം
അനന്തശുദ്ധമതാം നിക്ഷേപമതിൽ നിന്നു നാഥൻ
അടിയാർക്കായ് ദാനം ചെയ്യാനവൻ ദരിദ്രനായി
ദോഷമേതുമില്ലാത്തൊരുവൻ ക്ലേശമേറ്റു
അന്യായക്കാരിൽ നിന്നടിയും തുപ്പലുമേറ്റു
പാപത്തിൽ മൃതരാദാമ്യ സന്തതികൾക്ക്
ജീവൻ നൽകാൻ മരണരഹിതൻമൃതി കൈക്കൊണ്ടാൻ.✠
സർവ്വേശാ...

2. എരിതീ പൂണ്ടോരാസൈന്യങ്ങൾ സംഖ്യാതീതം
അവർ തൻനേർ നില്പാനാരുണ്ടീ ലോകം തന്നിൽ
സംഖ്യാതീതരഗ്നിമയന്മാർ നിരകൾ ചുറ്റും
കല്പിച്ചാലവരോ ഭൂലോകം സംഹരിക്കും.✠
സർവ്വേശാ...





തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി. ✠

സർവ്വേശാ...

## ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ-ഹാ ഭോഷൻ ചൊല്ലുന്നുള്ളിൽ ദൈവം ഇല്ലെന്നേവം
നാശം പ്രാപിച്ചാർ മാലിന്യത്തിൻ വഞ്ചനയാൽ ഹാലേലുയ്യാ

വായന : മർക്കോ 8 : 38; ലൂക്കോ 12 : 50-13 : 17;
മർക്കോ 3 : 6, 6 : 3; യോഹ 10 : 39-40;
ലൂക്കോ 13 : 31-35, 22 : 1-6

## കൗമാ

നിന്നെ വധിച്ചീടാൻ ഒരുമ്പെ-ട്ടോർ ശിക്ഷാ വിധിയേല്ക്കും
നിൻ ഹാശായെ വന്ദിപ്പോർ മോക്ഷേ പ്രവേശിക്കും.✠✠✠

## വിശ്വാസപ്രമാണം

**ഹൂത്തോമോ** പേജ് 17

❖

# വ്യാഴം - സന്ധ്യ

## ആരംഭവും കൗമായും

മ്ശിഹാ തവ പെസഹായാൽ മുൻ
പെസഹായിൻ കുഞ്ഞാ-ടിനെ മായിച്ചോനേ
നിൻ പെസഹായാലേ, മോദിപ്പിച്ചേകൂ കാരുണ്യം. ✠✠✠

## പ്രാരംഭപ്രാർത്ഥന

കർമ്മി:ശുബ്ഹോ ലാബോ ഉലബ്റോ വൽറൂഹോ കാദീശോ.

ജനം : ബലഹീനരും പാപികളുമായ ഞങ്ങളുടെമേൽ അനുഗ്രഹങ്ങളും കരുണയും രണ്ടു ലോകങ്ങളിലും എന്നേക്കും ചൊരിയപ്പെടുമാറാകണമേ.

കർമ്മി: ദൈവമായ കർത്താവേ, ഞങ്ങളുടെ ആത്മാക്കളുടെ അര മുറുക്കിയും, നിന്നെക്കുറിച്ചുള്ള അറിവാൽ ഞങ്ങളുടെ വിളക്കുകൾ പ്രകാശിച്ചും, നിന്നെക്കുറിച്ചുള്ള പ്രത്യാശയാകുന്ന വടിമേൽ ഞങ്ങളുടെ ആത്മാക്കൾ താങ്ങിയും നിന്റെ സ്വർഗ്ഗീയമേശയ്ക്കടുത്തു വരുവാൻ ഞങ്ങളെ അർഹരാക്കണമേ. നിന്റെ കല്പനകളാകുന്ന മാർഗ്ഗത്തിൽകൂടെ ഉത്സാഹത്തോടെ സഞ്ചരിക്കുവാൻ ഞങ്ങളെ പ്രാപ്തരാക്കണമേ. നിന്റെ വിശുദ്ധ ശരീരത്തിലും, പുണ്യമുണ്ടാക്കുന്ന രക്തത്തിലും സംബന്ധി





ക്കുന്നതിനാൽ നാശവും, ആപത്തും അകറ്റി ഞങ്ങളെ സംരക്ഷിക്കണമേ. നിന്റെ സ്ലീബായുടെ അടയാളത്താൽ ഞങ്ങൾ ആന്തരികമായി നവീകരിക്കപ്പെടുമാറാകണമേ. ഞങ്ങൾ നിനക്കും നിന്റെ പിതാവിനും പരിശുദ്ധാത്മാവിനും ഇപ്പോഴും എപ്പോഴും എന്നേയ്ക്കും സ്തുതി കരേറ്റുമാറാകണമേ. (മോറാൻ വാലോഹാൻ ല് ഒൽമീൻ) ആമ്മീൻ.

## മസ്മൂറാ 51

ദൈവമേ നിന്റെ കൃപയിൻ പ്രകാരം... പേജ് 3

## എനിയോനോ - 1

(ദ്ഹൗ ദഹവോ ബുകറോ.../ ഞങ്ങൾക്കായ് മാനവ ജഡമാർന്ന.../ പീഡകളെ മാനുഷ ജഡമാർന്ന... എന്ന രീതി)

1 സ്വന്തജനം തുപ്പിയതേല്ക്കുകയും നേ-രിൻ
വഴി അന്യർക്കായി കാട്ടിയ
ദേവാ ദയചെയ്തീടണമേ.

2 തിരുസഭയെ പരിമള മൂറോനാൽ ഏ-റ്റം
മോദിപ്പിച്ചോനെ
ദേവാ ദയചെയ്തീടണമേ.

3 പാപിനിതൻ പാപകടം മുഴുവൻ മാ-റ്റി
പാപമോചനമേകിയ
ദേവാ ദയചെയ്തീടണമേ.

4 പാപിനിതൻ കണ്ണീർ കൈക്കൊണ്ട് പാ-പ
മുക്തി കൊടുത്തോനേ
ദേവാ ദയചെയ്തീടണമേ.

5 നിൻ ജനതയ്ക്കേകുക കാരുണ്യം എ-ന്നും
ഞങ്ങൾ നിന്നവകാശം
ദേവാ ദയചെയ്തീടണമേ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

6 തിരുമനസാ-ലെ നീ സൃഷ്ടിച്ച എ-ല്ലാം
നിന്നെ പുകഴ്ത്തട്ടെ
ദേവാ ദയചെയ്തീടണമേ. കുറിയേലായിസോൻ.

## മസ്മൂറാകൾ 141, 142, 119 : 105-112, 117

കർത്താവേ, നിന്നെ ഞാൻ വിളിച്ചു... പേജ് 7

## എനിയോനോ - 2

(യൗമോനോ/ ഇന്നാൾ നിൻ കബറിങ്കൽ... എന്ന രീതി)

1 ഈ ദിവസം-നാഥനയച്ചു ശെമഓൻ, യോഹന്നാ
-നെന്നിവരെ,
തിരുമനസാലെ നമ്മുടെ രക്ഷാ ബലിയായ്ത്തീർന്ന-
നാഥന്നായീ
പെസഹാ ഒരുക്കം ചെയ്-തിടുവാനായ്.

2 ഈ ദിവസം-ശിഷ്യർ നാഥൻ വെളിവാക്കി
രഹസ്യം അതിഗൂഢം
നിങ്ങളിലൊരുവൻ എന്നെ ഒറ്റി വിലവാങ്ങിക്കും-
നേടും ദുരിതം-
അതിവേദന അണയാ-ത്തഗ്നിയതും.

3 ഈ ദിവസം-ശെമഓൻ, യോഹ-ന്നാനിവർ പോ-
യ് ഊർശ്ലേമിൽ
പെസഹായുടെയും ബലികളുടെയും നാഥന്നായീ-
പെസഹായൊരുക്കി - മാളികയിൽ രഹസ്യം കൊണ്ടാടി.





4 ഈ ദിവസം-സർവാധീശൻ-തൻ ക്ലേശത്തെയാ-
സ്പദമാക്കി
നിങ്ങളിലൊരുവൻ വിമതർക്കെന്നെയേല്പിച്ചിടുമെ-
ന്നുര ചെയ്തപ്പോൾ-ശിഷ്യഗണം പാരം-വ്യഥ പൂണ്ടു.

5. നിങ്ങളിലൊരുവൻ - എന്നെ ഒറ്റും, ഗുരുചൊന്നതുശിഷ്യർ
- കേട്ടപ്പോൾ

മനസിൽ വ്യഥയും അതിസംഭ്രമവും ഉളവായവരിൽ
ആരിതു ചെയ്യും, ചോദിക്കാൻ ധൈര്യം വന്നില്ല.
ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

6. സർവ്വേശൻ തൻ-സഭയെപ്രതി ദുഃഖം, പൂണ്ടതിനെ
തെറ്റി-ൽനിന്നേറ്റി
അവളിൽനിന്നും ഭിന്നത, തർക്കം പാടെ മാറ്റി-
നാനാദേശേ - ശാന്തി സമാധാനം വാഴിച്ചാൻ.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ - 1

(കൂക്കോയോ നാലാം രാഗം/ ഒമറിൻ സോബേ.../ ബാലകരോടായ്... എന്ന രീതി)

പെസഹാപ്പെരുന്നാളിനുമുമ്പേ വ്യാഴം ബുധനിവയിൽ
നാഥൻ രഹസ്യം വെളിവാക്കി തൻ പ്രിയ ശിഷ്യർക്കായ്
പാവനപുരിയിൽ - നമ്മൾ പോകുന്നു
വൈരികളെന്നെ - അവിടെ പിടികൂടും സത്യം

കല്പന ലംഘനയാലാദാം ശിക്ഷാർഹനായ്ത്തീർന്നു
ഏദനിലവനെ കൊണ്ടുവരാൻ സ്ലീബാമരത്തിന്മേൽ
ഹാലേലുയ്യാ-ക്രൂശിതനായ്ത്തീർന്നു നാഥൻ.

ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

പെസഹാപ്പെരുന്നാളിനുമുമ്പേ വ്യാഴം ബുധനിവയിൽ
നാഥന്നെതിരായ് യൂദപുരി തന്ത്രം മെനയുകയായ്
ജനരക്ഷയ്ക്കായ് - ഒരുവൻ മൃതിയായാൽ
നല്ലതുതന്നെ - കയ്യാപ്പാ ഏവം ചൊന്നു
നാഥൻ തന്നുടെ മഹിമയെഴും മരണത്തിൻ കാര്യം
പ്രവചനമായിങ്ങനെ വന്നു കയ്യാപ്പാ വഴിയായ്
ഹാലേലുയ്യാ - പ്രാണദനെയവർ കൊന്നല്ലോ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## എത്രോ
## കോലോ - 2

ഈ സന്ധ്യയിൽ നമ്മുടെ കർത്താവ് ശിഷ്യന്മാർക്ക് തന്റെ കഷ്ടാനുഭവം വെളിപ്പെടുത്തി. തന്റെ നന്മയുടെ ഫലത്തെ നിരസിച്ച അക്രമികളിൽനിന്ന് ആദാമ്യവർഗ്ഗത്തിനുവേണ്ടി താൻ പീഡകൾ സഹിക്കാനിരിക്കുന്നുവെന്നും, അന്യായക്കാരോടൊന്നിച്ച് കുറ്റമില്ലാത്ത തന്നെ സ്കീപ്പായിൽ തറയ്ക്കുമെന്നും പറഞ്ഞു. അവന്റെ ശ്രേഷ്ഠതയ്ക്കു സ്തുതി. സാരാംശത്തിൽ അവൻ അതിർത്തിയില്ലാത്തവനാകുന്നു. അവൻ സ്വയം വെറുമയാക്കി തന്നെത്തന്നെ താഴ്ത്തി. ദുഷ്ടന്മാർ അവനെ പിടിച്ച് ന്യായസ്ഥലത്തുവച്ച് ബന്ധിച്ചു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...





നിങ്ങളിൽ ഒരുവൻ എന്നെ വൈരികൾക്ക് ഏൽപിച്ചു കൊടുക്കും. ഞാൻ കഷ്ടതയും, സ്കീപ്പായും സഹിക്കും എന്ന് നമ്മുടെ രക്ഷകൻ അരുളിച്ചെയ്ത ഈ ദിവസം ശിഷ്യന്മാരുടെ അനുഗൃഹീത സംഘത്തിനു ദുഃഖമുണ്ടായി. വഞ്ചകശിഷ്യനായ സ്കറിയോത്തായിൽ സാത്താൻ പ്രവേശിച്ചു. അവൻ ആചാര്യന്മാരുടെ അടുക്കൽ പോയി അവർക്ക് അവനെ ഏൽപിച്ചു കൊടുക്കാമെന്ന് സമ്മതിച്ച് ആത്മഹത്യയ്ക്കുള്ള കയറിന്റെ വിലയായി മുപ്പതു വെള്ളിക്കാശു വാങ്ങുകയും ചെയ്തു.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്..... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. ഈ സന്ധ്യയതിൽ സംഭ്രമമാർന്നു
വലഭാഗത്തുള്ളജപോതങ്ങൾ
നിങ്ങളിലൊരുവൻ പീഡകർക്ക്
എന്നെ ഒറ്റും എന്ന രഹസ്യം
വെളിവാക്കുകയായ് ഉള്ളറിയുന്നോൻ.

2. ഈ സന്ധ്യയതിൽ ചതിയൻ യൂദാ
ദുഷ്ടന്മാർക്കായ് വാക്കു കൊടുത്തു
തക്കം നോക്കി ഒറ്റു കൊടുക്കാൻ
നമ്മെ രുധിരാൽ രക്ഷിച്ചോനെ
മുപ്പതു വെള്ളിക്കാശിനു വിറ്റു.

3. നാഥന്മാർ തൻ നാഥനുവേണ്ടി
പെസഹാ ഒരുക്കി തൻ ശിഷ്യന്മാർ
നിബിയർ ദർശകരാചാര്യന്മാർ
സൂചിപ്പിച്ച രഹസ്യമതെല്ലാം
നിറവേറുകയായ് പുത്രൻ തന്നിൽ.
നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ... എന്ന രീതി)

കർത്താവേ കൃപചെയ്യണമേ
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. യൂദന്മാരുടെ അന്തിമമാം
പെസഹാ പെരുന്നാൾ വന്നപ്പോൾ
സ്വയമേ കുഞ്ഞാടായ് തീർന്നോൻ
തയ്യാറായ് തിരുന്നാളിന്ന്
ദയയൊടു സ്വയമേ താഴ്ന്നവനാം
വലിയവനത്രെ കർത്താവ്
അവനൊടു ശിഷ്യർ ചോദിച്ചു
പെസഹാ എവിടെ ഒരു-ക്കേ-ണം. ✠ സർവ്വേശാ...





2. നിബി സൂചിതമാം രഹസ്യങ്ങൾ
നിറവേറി നിൻ ഭവനത്തിൽ
സർവ്വജനാഹ്ലാദത്തിന്നായ്
ബലിയാകുന്നേൻ നിൻ മുമ്പിൽ
മുന്നം നേടിയ സഭയെ ഞാൻ
വേളി കഴിപ്പൂ നിൻ സവിധേ
സ്ത്രീധനമായ് ഞാൻ എൻ രക്തം
നല്കീടും നിൻ ഭ-വ-ന-ത്തിൽ. ✠ സർവ്വേശാ...
കർത്താവേ കൃപചെയ്യണമേ... ✠ സർവ്വേശാ...

## ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ-ഹാ വൈരിസമൂഹമെനിക്കെതിരായ് മന്ത്രിച്ചു
ദോഷം ചെയ്യാനവരാലോചിച്ചു - ഹാലേലുയ്യാ.

വായന : ലൂക്കോ 22:7-13; യോഹ 7:37-52, 8:12-20

## മോറാനേശുമിശിഹാ

## കൗമാ

മ്ശിഹാ തവ പെസഹായാൽ മുൻ
പെസഹായിൻ കുഞ്ഞാ-ടിനെ മായിച്ചോനേ
നിൻ പെസഹായാലേ, മോദിപ്പിച്ചേകൂ കാരുണ്യം.✠✠✠

## വിശ്വാസപ്രമാണം

## ഹൂത്തോമോ പേജ് 17

❖

# വ്യാഴം - സൂത്താറ

## ആരംഭവും കൗമായും

മ്ശിഹാ തവ പെസഹായാൽ മുൻ
പെസഹായിൻ കുഞ്ഞാ-ടിനെ മായിച്ചോനേ
നിൻ പെസഹായാലേ, മോദിപ്പിച്ചേകൂ കാരുണ്യം. ✠✠✠

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ

(കുക്കോയോ നാലാം രാഗം/ ഒമറിൻ സോബേ.../ ബാലകരോടായ്... എന്ന രീതി)

വ്യാഴദിനത്തിൽ മാളികയിൽ നാഥൻ ചെന്നപ്പോൾ
വഞ്ചകനായ യൂദായെ മേശയ്ക്കവനിരുത്തി
നാവിൽ മധുരം - ഹൃദയത്തിൽ കൈപ്പും
അപ്പം അശിക്കെ - മൂർച്ച വരുത്തി വാൾ യൂദാ
പുറമേ കുഞ്ഞാടുള്ളാലെ ചെന്നായാകുന്നോൻ
ശിഷ്യരിൽ നിന്നും സ്വയമേവ പുറന്തള്ളപ്പെട്ടു
ഹാലേലുയ്യാ-എന്നേക്കും നാഥൻ സ്തുത്യൻ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...





പുതുതായോരീ വ്യാഴദിനേ നല്ലൊരു മാതൃകയെ
ശിഷ്യന്മാരെ ഭരമേല്പിച്ചരുളി ദൈവസുതൻ
ഞാൻ കാണിച്ച - ദൃഷ്ടാന്തം എന്നും
അനുകരിച്ചിടുവിൻ - വിനയാന്വിതരായി നിങ്ങൾ
ഇതിനാലറിയും നിങ്ങളെന്റെ ശിഷ്യരാണെന്ന്
കല്പിച്ചീവിധമവരോടായ് കർത്താവീദിവസം
ഹാലേലുയ്യാ - തിരുനാമം സ്തുത്യം സ്തുത്യം.

### ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡാ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. ഗുണവാൻ സ്വയമേ മൃത്യു വരിച്ചു
ഇസഹാക്കിൻ മുൻകുറി നിറവേറ്റി
ഗോഗുൽത്തായിൽ-സ്വയമേ ബലിയായ്
വീഴ്ചയിൽനിന്നും വാളിൽനിന്നും
രക്ഷിച്ചാദാം ഇസഹാക്കിവരെ.

2. ഇപ്പെരുന്നാളിൽ ദുഷ്ടജനങ്ങൾ
ഒത്തൊരുമിച്ച് വഞ്ചന ചെയ്തു
യൂദായ്ക്കേകി-മുപ്പതു വെള്ളി
വാഗ്ദാനം പോൽ ഒറ്റി യൂദാ
അവനോ കെട്ടിത്തൂങ്ങിമരിച്ചു.

3. ഇന്നേ ദിവസം അയയ്ക്കപ്പെട്ടു
ശെമഓനൊപ്പം യോഹന്നാനും
പഴമയെ നീക്കാൻ പെസഹാ കഴിക്കാൻ

രഹസ്യങ്ങൾ തൻ നാഥനുവേണ്ടി
കുഞ്ഞാടതിനെ പാകം ചെയ്തു.
നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(മിശിഹോ ദേസോ ല്ഹാശോ... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. യാഗാർത്ഥം യാത്ര മൂന്നുദിനം ഇസഹാക്കു ചെയ്തു
മൂന്നുദിനം മുമ്പേ പെരുന്നാളിനു മിശിഹാ വന്നു
രക്ഷാദാതാവിൽ ഈ രഹസ്യം യാഥാർത്ഥ്യമായി
ഇസഹാക്കിൽ കണ്ട ദൃഷ്ടാന്തം നിറവേറിയേവം. ✠
സർവ്വേശാ...

2. തിരുമനസാലെ താൻ ഹതനായി അതു മാനുഷീകം
സാരാംശത്തിൽ മരണാതീതൻ താനായിരിക്കെ
യാഗത്തിന്നുള്ള വിറകുമായ് ഇസഹാക്കു പോയി
തോളിൽ ക്രൂശേന്തിയ പുത്രന്നിതു ദൃഷ്ടാന്തമായി. ✠
സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി. ✠
സർവ്വേശാ...

കുറിയേ... കുറിയേ... കുറിയേ...





## മസ്മൂറാകൾ 91, 121 പേജ് 22

## മാനീസോ പേജ് 24

## കൗമാ

മ്ശിഹാ തവ പെസഹായാൽ മുൻ
പെസഹായിൻ കുഞ്ഞാ-ടിനെ മായിച്ചോനേ
നിൻ പെസഹായാലേ, മോദിപ്പിച്ചേകൂ കാരുണ്യം. ✠✠✠

## വിശ്വാസപ്രമാണം

❖

# വ്യാഴം - രാത്രി

## ആരംഭവും കൗമായും

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീരാത്രൗ ✠✠✠

## പ്രാരംഭപ്രാർത്ഥന

ഉറക്കമില്ലാത്ത ഉണർവ്വുള്ളവനായ കർത്താവേ... പേജ് 27

## മസ്മൂറാകൾ 134, 119 : 169-176, 117

രാത്രികാലങ്ങളിൽ കർത്താവിന്റെ ഭവനത്തിൽ... പേജ് 28

## എനിയോനോ

ഉന്നതരുടെ നാഥൻ സകലത്തിനും സ്വാതന്ത്ര്യം നല്കുവാൻവേണ്ടി ന്യായസ്ഥലത്തുവച്ച് നമ്മുടെ രക്ഷയ്ക്കുവേണ്ടി കഷ്ടതകൾ സഹിച്ചു. സകലത്തിന്റെയും സ്രഷ്ടാവായ അവനു സ്തുതി.

നമ്മുടെ രക്ഷകൻ ശെമയോൻ കീപ്പായെയും, യോഹന്നാനെയും വിളിച്ച് മാളികയിൽ തനിക്കു പെസഹാ ഒരുക്കുവാൻ അവരെ അയച്ചു. സകലത്തിന്റെയും സ്രഷ്ടാവായ അവനു സ്തുതി.





നമ്മുടെ രക്ഷകൻ ജീവപ്രദമായ പരിശുദ്ധ ശരീരം മുറിക്കുകയും, തന്റെ തിരുരക്തം കലർത്തുകയും ചെയ്തു. ശിഷ്യഗണത്തിന് അതു നല്കിക്കൊണ്ട് നിങ്ങൾ ഇപ്രകാരം ചെയ്യുവിൻ എന്ന് അവൻ അരുളിച്ചെയ്തു.

രക്ഷകാ, നിന്റെ സമയം സമീപസ്ഥമായിരിക്കുന്നു എന്ന് അരുളിച്ചെയ്തുകൊണ്ട് ന്യായപ്രമാണവിധിപ്രകാരം അത്താഴം ഒരുക്കുവാൻ കേപ്പായെയും, അവനോടൊപ്പം യോഹന്നാനെയും നീ അയച്ചു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

വരുവിൻ, പുത്രന്റെ കഷ്ടാനുഭവദിവസം നമുക്കെല്ലാവർക്കും കഷ്ടത സഹിക്കാം. നമുക്കുവേണ്ടി കഷ്ടത സഹിച്ച അവന്റെ കരുണയ്ക്ക് സ്തുതി എന്ന് നമുക്ക് ആർത്തുപാടാം. സകലത്തിന്റെയും സ്രഷ്ടാവായ അവന് സ്തുതി.

# ഒന്നാം കൗമാ

## എക്ബൊ

നിബിയന്മാരുടെ നാഥനായ നിനക്ക് സ്തുതി. ദൃഷ്ടാന്തങ്ങളാൽ അവർ നിന്നെ വരച്ചുകാണിച്ചു.

കുറിയേ... കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

## കോലോ - 1

ഈ രാത്രിയിൽ വലിയ ദുഃഖത്തോടും, സങ്കടത്തോടും നമ്മുടെ കർത്താവ് ശിഷ്യരോടരുളിച്ചെയ്തു:നിങ്ങളോടൊപ്പം പെസഹാ ഭക്ഷിക്കുവാൻ ഞാൻ അത്യധികം ആഗ്രഹിച്ചു. അവൻ തൃക്കൈയ്യിൽ അപ്പം എടുത്ത്, വാഴ്ത്തി, മുറിച്ച് അവർക്കു കൊടുത്തു. അവൻ കാസായും സ്തോത്രം ചെയ്ത് ഇങ്ങനെ അരുളിച്ചെയ്തു: നിങ്ങൾക്കു വേണ്ടിയും, എന്നിൽ വിശ്വസിക്കുന്ന എല്ലാവർക്കും വേണ്ടിയും ചൊരിയപ്പെടുന്ന എന്റെ ജീവപ്രദരക്തം ഇതാകുന്നു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

ഈ രാത്രിയിൽ വഞ്ചകനായ യൂദാ മഹാപുരോഹിതരുടെ അടുക്കൽ പോയി അവരോടു പറഞ്ഞു: ഞാൻ യേശുവിനെ നിങ്ങൾക്ക് ഏല്പിച്ചുതരാം, നിങ്ങൾ എനിക്ക് എന്തു തരും? അവർ അമൂല്യവാന്റെ മൂല്യമായ മുപ്പതു വെള്ളിക്കാശ് അവന് വാഗ്ദാനം ചെയ്തു. തന്റെ യഥാർത്ഥ ജീവൻ നഷ്ടപ്പെടുത്തി സാത്താനോടുകൂടി ച്ചേർന്ന് ദുരിതവും, അതിവേദനയും, നരകവും അവകാശിച്ചവനു കഷ്ടം. മൊറിയോ റാഹേം...

## എത്രോ

## കോലോ - 2

നമ്മുടെ കർത്താവ് തന്റെ ശിഷ്യരോടരുളിച്ചെയ്തു: പീഡാനുഭവത്തിനുമുമ്പ് ഈ പെസഹാ നിങ്ങളോടൊപ്പം ഭക്ഷിക്കുവാൻ ഞാൻ അതിയായി ആഗ്രഹിച്ചു. തന്റെ മുറിക്കപ്പെട്ട ശരീരവും, ജീവപ്രദമായ രക്തവും, അവൻ അവർക്കു കൊടുത്തു. ഇതാ നാനാ ഭാഗങ്ങളിലും പള്ളികളിൽ ഇതാഘോഷിക്കപ്പെടുന്നു. തന്റെ ശരീരം വിഭജിക്കുകയും, തന്റെ രക്തം കുടിപ്പിക്കുകയും ചെയ്ത് മരണത്തിൽനിന്ന് ജീവനിലേക്ക് നമ്മെ രക്ഷിച്ചവന് സ്തുതി. ബാറെക്മോർ.





പിതാവിനും... ആദിമുതൽ...

യോഹന്നാൻ അത്താഴത്തിൽ സംബന്ധിച്ചുകൊണ്ട് കർത്താവിന്റെ മോഹനീയമായ മാർവ്വിൽ ചാരിക്കിടന്ന് രഹസ്യങ്ങൾ ഗ്രഹിച്ചു. അവിടുന്ന് അവനോട് അരുളിച്ചെയ്തു. ആദിയിൽ വചനമായ ദൈവം ഉണ്ടായിരുന്നു. അവൻ വിനയപ്പെട്ട് മനുഷ്യശരീരം ധരിച്ചു. അങ്ങനെ ദൈവത്താൽ നമ്മുടെ ശരീരം ശ്രേഷ്ഠമായിത്തീർന്നു എന്ന് നീ പോയി പ്രസംഗിക്കുക. ഞങ്ങളുടെ ശരീരം ധരിച്ചവനേ, നിനക്ക് സ്തുതി. ദയാപൂർവ്വം ഞങ്ങളോട് കരുണചെയ്യണമേ.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡാ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. ഈ രാവിങ്കൽ ഇരുളിൻ മക്കൾ
തേജോമയനാം പരനെ തേടി
ആരെ നിങ്ങൾ ആരായുന്നു?
യേശുവിനെയെന്നോതി കൂട്ടം
ഭ്രമമാർന്നവരും വിറയൽ പൂണ്ടു

2. നാഥൻ തന്റെ ശക്തി മറച്ചു
സ്വയമേ ശത്രുക്കൾക്കായേകി
മൗനിയതായി നിലകൊണ്ടപ്പോൾ
ഏദൻ തോപ്പിൽ പതിതർ നമ്മെ
രക്ഷിപ്പാനായി പീഡകളേറ്റു

3. സ്രഷ്ടാവങ്ങെ ചോദ്യം ചെയ്ത
മൺകട്ടയ്ക്കായ് കഷ്ടം പാരം
ലോകം മുഴുവൻ വെണ്ണീറാക്കാൻ
പോരും പരനെ വിധി ചെയ്തീടാൻ
കേവലമാകും പൂഴി മുതിർന്നു

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ... എന്ന രീതി)

കർത്താവേ കൃപചെയ്യണമേ,
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠
സർവ്വേശാ കൃപ ചെയ്യേണമേ
നാഥാ ദയ ചെയ്തീടേണമേ.

1. വഞ്ചകശിഷ്യൻ വിലയേറും
രക്തത്തിൻ വില കൈക്കൊണ്ടു
ഇരുളിൻ മക്കൾ പ്രഭയേറും
ദീപ്തിയെ ബന്ധിപ്പാൻ വന്നു. ✠ സർവ്വേശാ...





2. സർപ്പത്തിൻ സന്തികളവർ
നിർമ്മല രക്തം ചൊരിവാനായ്
ദുർമ്മോഹത്താലക്ഷമരായ്
ബഹളം കൂട്ടി ദുഷ്ടജനം. ✠ സർവ്വേശാ...

3. തേജോസൂര്യൻ തൻ വദനേ
ഹീനന്മാർ തുപ്പുകയായ്
തിരുവദനം മൂടിക്കൊണ്ടാ
നീചന്മാർ കവിളിൽ തല്ലി
എല്ലാമേറ്റവരെ ഭൂവിൽ
ചിതറിച്ചവനെന്നും വന്ദ്യൻ. ✠ സർവ്വേശാ...

കർത്താവേ കൃപ ചെയ്യണമേ...✠ സർവ്വേശാ...

## മദ്റോശോ

**ഊനീസോ :** നിബിയന്മാരുടെ നാഥനായ നിനക്ക് സ്തുതി. ദൃഷ്ടാന്തങ്ങളാൽ അവർ നിന്നെ വരച്ചു കാണിച്ചു.

വിവേകികളേ, വരുവിൻ. ശലോമോൻ അവന്റെ വിജ്ഞാനത്തിലെഴുതിയ അത്ഭുതം കേൾക്കുവിൻ. അവന്റെ മഹത്തായ ജ്ഞാനത്തിന്റെ കണ്ണാൽ മരുഭൂമിയിൽ രോമക്കെട്ടിലെ മഞ്ഞായിട്ട് പുത്രനെ കണ്ടു.

എന്നെ വിളിക്കുന്ന ഇവൻ ആരാണ്? ഉള്ളിൽനിന്ന് അവനോട് സഭ ഉത്തരമായി പറഞ്ഞു:ഞാനാകുന്നു, ഞാനായിരിക്കുന്നവൻ.അവൻ അവളോട് സ്നേഹത്തോടെ ഉത്തരം പറഞ്ഞു. ഞാൻ മരുഭൂമിയിൽ ഉറങ്ങിക്കിടക്കുകയായിരുന്നു. മഞ്ഞിൽനിന്ന് എന്റെ രോമക്കെട്ടു നനഞ്ഞു.

തന്റെ അടുത്തേയ്ക്ക് താഴ്ന്നിറങ്ങിയവനെ അവൾ വിദ്വേഷപൂർവ്വം ഓടിച്ചുകളഞ്ഞു. എന്നാൽ സഭ അവനുവേണ്ടി വാതിലുകൾ തുറന്നുകൊടുത്ത് അവനെ സ്വീകരിച്ചു. യാക്കോബിന്റെ പുത്രി അവനിലുണ്ടാക്കിയ മുറിവുകളെ സഭ സ്നേഹപൂർവ്വം ചുംബിച്ചു.

പിതാവ് സ്വമനസാ താണിറങ്ങി അവളുടെ അടുക്കൽ വന്ന് താമസിച്ചു. സത്യമൊരിക്കലുമറിയാതെ അവൾ വ്യഭിചാരികളിലേക്ക് ശ്രദ്ധ തിരിച്ച് വ്യർത്ഥ നാഥന്മാരെ സ്വീകരിച്ചു. പിതാവിനു പകരം അവൾ കാളക്കുട്ടിയെയും, വ്യർത്ഥമായ ബാലിനെയും ആരാധിച്ചു.

അന്യദേവന്മാരെ സ്നേഹിച്ച അവൾ സ്വന്തം നാഥന്റെ മകന്റെ ശിരസിൽ മുള്ളുകൾ ചൂടിച്ചു. അബ്രഹാമിന്റെ മക്കൾ അവന്റെ ശിരസിൽ വടികൊണ്ടടിച്ചു. സഭയായ ഞാൻ നിന്നോടപേക്ഷിക്കുന്നു: സ്നേഹപൂർവ്വം ഞങ്ങളുടെ ഭവനത്തിലേക്ക് നീ വരണമേ.

ഞങ്ങളുടെ ഭവനം ഊഷ്മളവും അലംകൃതവുമാണ്. മെത്തയിൽ സുഗന്ധതൈലം തളിച്ചിരിക്കുന്നു. ഭക്ഷണം തയ്യാറായിരിക്കുന്നു. സ്കീപ്പായിൽവച്ച് നീ സഹിച്ച കഷ്ടതകൾക്കു പകരമായി ഇപ്പോൾ സഭയിലേക്ക് വന്ന് അതിൽ വസിച്ച് ആനന്ദിച്ച് ആഹ്ലാദിച്ചാലും.

നിന്നെ അപമാനിച്ച അഭിസാരികയുടെ ഭവനത്തിലേക്ക് പോകുവാൻ ഞാൻ നിന്നെ അനുവദിക്കുയില്ല. നിന്നോടുള്ള സ്നേഹം നിമിത്തം മാതാപിതാക്കളെ ത്യജിക്കുകയും, നിന്റെ സൗന്ദര്യത്തിൽ സന്തോഷിച്ച് ആനന്ദിക്കത്തക്കവണ്ണം വിഗ്രഹാരാധനയെ ഉപേക്ഷിക്കുകയും ചെയ്ത എന്റെയടുത്തേയ്ക്ക് വന്നാലും.





എനിക്കു പ്രത്യാശയുണ്ട്. നിന്റെ സ്നേഹത്തിൽ ഞാൻ സന്തോഷിക്കുന്നു. സ്കീപ്പായിൽ ഞാൻ നിന്നെ കണ്ടെത്തി. നീ എനിക്കുവേണ്ടി സഹിച്ച പീഢകളിൽ നിന്നും നീയാണ് എന്റെ നാഥനെന്ന് ഞാൻ തിരിച്ചറിഞ്ഞു. നിന്റെ പീഢകൾ നിന്നിലേക്ക് തിരിയുവാൻ എന്നെ നിർബന്ധിക്കുന്നു.

മണവാട്ടിയാകുവാൻവേണ്ടി മിസ്രേമിൽനിന്നു നീ വീണ്ടെടുത്ത ഹെബ്രായപുത്രി, കാളക്കുട്ടിക്കുവേണ്ടി നിന്നെ ഉപേക്ഷിച്ച് അന്യദേവനോടു ചേർന്നു. നിന്നെ ഉപേക്ഷിച്ചവളെ ത്യജിച്ച് നിന്റെ നാമത്തിൽ ജീവിക്കുന്ന ഞങ്ങളുടെ ഭവനത്തിലേക്ക് വന്നാലും.

സ്കീപ്പായിൽവച്ച് കുന്തത്താൽ തുറക്കപ്പെട്ട സ്രോതസിൽനിന്ന് അവൻ ലോകത്തെ കുടിപ്പിച്ചു. അവന്റെ അടുക്കൽചെന്ന് സഭ സങ്കടപൂർവ്വം പറയുന്നു: സ്വർഗ്ഗരാജ്യത്തിൽ നീ എഴുന്നള്ളുമ്പോൾ എന്നെയും ഓർക്കണമേ.

വേർതിരിഞ്ഞ് തന്നിൽനിന്നും ഭിന്നിച്ച് അകന്നുപോയ യഹൂദജനത ചിതറിക്കപ്പെട്ടിരിക്കുന്നു. അവൻ വന്ന് വിജാതീയ പുത്രിയായ വാത്സല്യഭാജനത്തെ വിവാഹനിശ്ചയം ചെയ്ത് ഉടമ്പടിയിലേക്ക് പ്രവേശിച്ചിരിക്കുന്നു.

വിജാതീയ പുത്രീ, അവിശ്വസ്തയെ തള്ളിക്കളഞ്ഞ്, മഹത്വമുള്ള ഏകജാതന് സ്തുതി പാടുക. ആ അവിശ്വസ്തയെ തന്റെ ഭവനത്തിൽനിന്ന് നിഷ്ക്കാസനം ചെയ്ത് സഭയുമായി അവൻ വിവാഹനിശ്ചയം ചെയ്തു. ഈ പെരുന്നാൾ ദിവസം സഭ തന്റെ വാതിലുകൾ, തന്നെ ഉയർത്തിയവന് തുറന്നുകൊടുക്കുന്നു.

തന്റെ രക്ഷകനെ സ്നേഹിച്ച വിജാതിയ പുത്രിയെ അവൻ സഹായിച്ചു. തർസീസും, ദ്വീപുകളുമേ, വന്ന് അവളെ വണങ്ങുക. സാബതിന്റെ രാജാക്കന്മാർ അവളുടെ മുമ്പിൽ അർച്ചനകൾ സമർപ്പിക്കും.

ആ വാത്സല്യഭാജനത്തെ കണ്ട് അവൻ ഇഷ്ടപ്പെട്ടു. അവളുടെ സൗന്ദര്യം തന്റെ കൺമുമ്പിൽ എപ്പോഴും ഉണ്ടായിരിക്കുവാൻ വേണ്ടി ജനതകളിൽനിന്നും അവളെ തെരഞ്ഞെടുക്കുകയും, തന്റെ ഉള്ളംകയ്യിൽ സൂക്ഷിക്കുകയും ചെയ്തു. ഇനി ഒരുനാളും അവൾ ഇളകിപ്പോവുകയില്ല.

കോപവും, ക്രോധവും അകറ്റി നിർമ്മലവും നിഷ്കളങ്കവും സുന്ദരവും, മനോഹരവുമായ പ്രാവിനെപ്പോലെ സ്നേഹിക്കപ്പെടുന്ന വധുവിന്റെ രൂപം സഭാഗാത്രത്തിൽ അവൻ പ്രകടമാക്കി.

സഭയേ, അവനു സ്തുതി പാടുക. സ്വന്തം രക്തത്താൽ നിന്നെ രക്ഷിച്ച മിശിഹായ്ക്കു സ്തുതിപാടുക. ചെകിട്ടത്ത് അടിയേറ്റ് അവൻ നിനക്ക് സ്വാതന്ത്ര്യം നൽകി. വിലാവിൽനിന്നുള്ള അരുവിയിൽനിന്ന് ജീവനൊഴുക്കി ലോകത്തിന്റെ ദാഹം അവൻ ശമിപ്പിച്ചു.

### ഹൂലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാ ദുഷ്ടൻ തൻ ചിത്തേ തിന്മ നിനയ്ക്കുന്നു
തൻ മാനസേ ദൈവഭയമില്ല - ഹാലേലുയ്യാ.

വായന : മത്താ 26 : 17 - 30





## രണ്ടാം കൗമാ

### കൗമാ

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീരാത്രൗ. ✠✠✠

### എക്ബൊ

രഹസ്യങ്ങളും ഉപമകളും നിവർത്തിച്ചവൻ വാഴ്ത്തപ്പെട്ടവനാകുന്നു. പാപപരിഹാര ബലിയായിത്തീർന്നവൻ അനുഗ്രഹീതനാകുന്നു.

കുറിയേ... കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

### പ്രുമിയോൻ - സെദറാ

### കോലോ - 1

നമ്മുടെ കർത്താവ് ശിഷ്യരോടരുളിച്ചെയ്തു:ഞാൻ കഷ്ടാനുഭവത്തിന് തയ്യാറായിരിക്കുന്നു. സ്വമനസാ മരണം ഏല്ക്കുവാൻ പിതാവ് എന്നെ അയച്ചിരിക്കുന്നു. ഞാൻ മരിക്കുന്നതിൽ നിങ്ങൾ ദുഃഖിക്കേണ്ട. ഞാൻ കബറിൽനിന്ന് ഉയിർത്തെഴുന്നേൽക്കും. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

എന്റെ ശിഷ്യരേ, പിതാവിന്റെ അടുക്കലേക്ക് ഞാൻ കരേറുന്നു എന്നു പറഞ്ഞതുകൊണ്ട് നിങ്ങൾ ദുഃഖിക്കേണ്ട. ഞാൻ ആരോഹണം ചെയ്യുന്നില്ലെങ്കിൽ പരിശുദ്ധാത്മാവ്

നിങ്ങളുടെമേൽ വരുകയില്ല. ഞാനും, എന്റെ പിതാവും ലോകാവസാനത്തോളം നിങ്ങളോടൊപ്പം ഉണ്ടായിരിക്കും.

മൊറിയോ റാഹേം...

## എത്രോ

### കോലോ – 2

(കൂക്കോയോ നാലാം രാഗം/ ഒമറിൻ സോബേ.../ ബാലകരോടായ്... എന്ന രീതി)

കർത്താവിൻ ശിരസിൽ തൈലം പൂശി പാപിനിയാൾ
നിൻ പാപം മോചിതമായെന്നരുളി കർത്താവും
സാത്താനുടനെ യൂദായിൽ പൂകി
ഈർഷ്യയൊടവനോ ഏവം ചിന്തിച്ചാൻ
പാവങ്ങൾ പശിയേൽക്കുമ്പോൾ എന്തിന്നീ ദുർവ്യയം
ദേനാറാ മുന്നൂറിന്നീതൈലം വില്ക്കരുതോ
ഹാ-ഉ-ഹാ- ബാറെക്മോർ

ശുബ്ഹോ... മെൻഓലം...

ആചാര്യന്മാരൊടു യൂദർ ചൊന്നാർ ധൃതിയരുതേ
യേശുവിനെക്കാട്ടിത്തരുവാൻ ശിഷ്യരിലുണ്ടൊരുവൻ
ഈ രാവിലവൻ നിങ്ങളെ സന്ദർശി-
ച്ചീടും എന്നായ് വാഗ്ദത്തം ചെയ്തു
മുപ്പതു വെള്ളിക്കാശവന് വിലയായ് നൽകേണം
കൂടുതലായ് ചോദിച്ചെന്നാൽ നൽകാൻ മടിവേണ്ട
ഹാ! കഷ്ടമവർക്കെന്നും.

### ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.





1. യൂദാ തന്റെ ഗുരുവിൻ വിലയാം
മുപ്പതു വെള്ളിക്കാശതു വാങ്ങി
തന്ത്രത്താലേ ശിഷ്യഗണത്തിൽ
പാർത്തു ഗുരുവെ ഒറ്റിക്കൊടുപ്പാൻ
നേരം നോക്കിയവനും മേവി

2. ലോകം വെണ്ണീറാക്കാൻ മേവി
വൻതീയിന്മേലവർ കൈവച്ചാർ
വൈയ്ക്കോൽ മുള്ളും കാരയുമായോർ
ആത്തീയിൽ വെന്തുരുകിയതില്ല
ഈശൻ സ്വയമേ താഴ്ത്തിയമൂലം

3. വാനവർ മാനോർ നിൻ മാഹാത്മ്യം
കീർത്തിക്കുന്നു അനിശം നാഥാ
ക്രോബേർ സ്രോപ്പേർ വാഴ്ത്തീടുന്നു
നിൻ രക്തത്താൽ രക്ഷിതരായോർ
നിരതം നിന്നെ വന്ദിക്കുന്നു

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

### മാർ യാക്കോബിന്റെ ബോവൂസോ

(മ്ശിഹോ ദേസോ ല്ഹാശോ... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്ക്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക.✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. ശീമോൻ യോഹന്നാന്മാർക്കെന്നോണം നാഥൻ താൻ
നൽകിയ ദാനത്തെ വഞ്ചകനേ നീയോർത്തില്ല
നീ സൗഖ്യം നൽകിയ രോഗികളുച്ചത്തിൽ കേഴും
കുഷ്ഠം മാറിയ രോഗികളായോർ വിലപിച്ചീടും ✠
സർവ്വേശാ...

2. താവക തേജസിൻ നഷ്ടത്തിൻ ശ്രുതി കേൾക്കുമ്പോൾ
യഹൂദ്യാനോടും ഗ്ളീലായും പ്രലപിച്ചീടും
വഞ്ചിച്ചിട്ടില്ലാരും ഗുരുവെ ഒരുനാളും ഹാ!
ശിഷ്യന്മാർ ഗുരുനാഥന്മാരും വെറുക്കും നിന്നെ.✠
സർവ്വേശാ...

3. പുണ്യത്തിൻ വഴിവിട്ടാച്ചതിയൻ ക്രൂശകരീന്നും
ഗൂഢം മുപ്പതുവെള്ളിക്കാശും കൈയ്യേറ്റയ്യോ
ആംഗ്യത്താൽ സൃഷ്ടിഗണത്തെ നിലനിർത്തുന്നോനെ
വില്ക്കാനായിട്ടൊരുമ്പെട്ടല്ലോ വഞ്ചക ശിഷ്യൻ ✠
സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി. ✠
സർവ്വേശാ...

## മദ്റോശോ

**ഊനീസോ :** രഹസ്യങ്ങളും ഉപമകളും നിവർത്തിച്ചവൻ വാഴ്ത്തപ്പെട്ടവനാകുന്നു. പാപപരിഹാര ബലിയായിത്തീർന്നവൻ അനുഗ്രഹീതനാകുന്നു.

ദുർഭഗൻ ഓടിച്ചെന്ന് അന്ധകാരത്തോടു ചേർന്നു. പ്രകാശത്തെ വെറുത്തവൻ അന്ധകാരത്തെ സ്നേഹിച്ചു. തന്റെ കണ്ണുകളുടെ പ്രകാശം നഷ്ടപ്പെട്ടുപോയതിനാൽ





അവന് ഉജ്ജ്വലനായ സൂര്യന്റെ കതിരുകൾ കാണുവാൻ കഴിഞ്ഞില്ല. സുവിശേഷകനും, ശ്ലീഹായുമായ യൂദായേ, വഞ്ചനാപൂർവ്വം നിന്റെ സൗന്ദര്യം ആരാണ് നശിപ്പിച്ചത്? പതിതനും, ദുർഭഗനുമേ, നിന്റെ കയ്യിലിരിക്കുന്നത് മരണകരമായ വിഷം നിറച്ച പാത്രമാണ്.

അധികാരം സ്വീകരിച്ച ശിഷ്യാ, നിന്റെ ബഹുമതി എന്തിനു നഷ്ടപ്പെടുത്തി? ഭവനവിചാരകനും, വത്സലശിഷ്യനുമേ, ആ ധനവാനെ നീ എന്തിനാണ് വില്ക്കുന്നത്? നീ ധനം മോഹിച്ച് വില്ക്കാൻ പോകുന്നവൻ വില തീരാത്തവനാണ്. അയ്യോ, നീ ഇത് ചെയ്തല്ലോ! അവന്റെ മഹത്ത്വത്തോടു തുലനം ചെയ്താൽ സൃഷ്ടികൾ വെറും നിസ്സാരമാണ്. നീ അവനെ വിറ്റാൽ നിനക്കു ശാപമുണ്ടാകും.

ദുർഭഗനേ, നീ ഭയന്ന് വിറയ്ക്കുക. അമൂല്യമായവനെ നീ വില്ക്കരുത്. സ്രഷ്ടാവിനെ നീ വിറ്റതിനാൽ ദുഷ്ടരായ പുരോഹിതന്മാർ ചിരിക്കുന്നു. കർത്താവ് തന്റെ കല്പനയാൽ ആകാശവും, ഭൂമിയും തന്റെ കൈക്കുള്ളിൽ നിലനിർത്തുന്നു എന്ന് നിനക്കറിഞ്ഞുകൂടേ? വിലതീരാത്തവനെ വിറ്റ് നിനക്കു ലഭിച്ച പണം കയറിനു മാത്രമേ തികയുകയുള്ളു.

മധുരം പാനം ചെയ്ത യൂദാ, നീ എങ്ങോട്ടാണ് ഒഴിഞ്ഞുപോകുന്നത്? പ്രകാശം വിട്ടിട്ട് നീ എന്തിനാണ് അന്ധകാരത്തിൽ പോയി മറയുന്നത്? നീതിയുടെ സ്നേഹിതനും, ആത്മീയ വ്യാപാരിയുമേ, നിന്റെ സമ്പാദ്യം കൊള്ളയടിച്ച് നിന്റെ വ്യാപാരം മോഷ്ടിച്ചത്

ആരാണ്? പ്രിയ സഹോദരാ, പകയും, ശിഷ്യഗണ ത്തിൽനിന്നുള്ള വേർപാടും ലഭിച്ച നീ ഭാഗ്യഹീനനാണ്.

ശ്ലീഹായായ യൂദാ, നീ പുറം തള്ളപ്പെട്ടുവോ? നീ എന്തി നാണ് മനസോടെ ഓടിപ്പോയത്? വഞ്ചകാ, നീ എന്തി നാണ് പിൻവാങ്ങിപ്പോയത്? അപ്പോസ്തോല സംഘത്തെ നീ നശിപ്പിച്ചു. പന്ത്രണ്ട് എന്ന നിശ്ചിതസംഖ്യ നിന്റെ ധന മോഹത്താൽ നീ ഭേദിച്ചുകളഞ്ഞു. ഘാതകനായിത്തീർന്ന ശിഷ്യാ, നിനക്ക് എന്നേക്കും കഷ്ടം!

ശിഷ്യത്വം നടിച്ചുനടന്ന യൂദാ, നീ എന്തിനാണ് നിന്റെ നാഥനെ കൊല്ലുന്നത്? ശിമയോന്റെയും, യോഹന്നാ ന്റെയും സഖിയായിരുന്ന നിന്നെ ആരാണ് അന്ധകാരത്തി ലേക്ക് തള്ളിയത്? ചെന്നായ് ആയിത്തീർന്ന കുഞ്ഞാടേ, നീ നിന്റെ ഇടയനെ പിച്ചിച്ചീന്തി മരണത്തിന് ഏല്പിച്ചു വല്ലോ. നിന്നെയോർത്ത് ഈ ഭൂമിയും, ആകാശവും കേഴുന്നു. അയ്യോ കഷ്ടമെന്ന് നിന്നെപ്രതി സൃഷ്ടിഗണം സംസാരിക്കുന്നു.

അമൂല്യനായവന്റെ വില തൂക്കിനോക്കുവാൻ യൂദാ തന്റെ കൈകളിൽ ത്രാസ് വഹിച്ചിരിക്കുന്നു. മറിയാമിന്റെ പുത്രനും ദൈവസുതനുമായവൻ മുപ്പതു വെള്ളിക്കാശിന് വില്ക്കപ്പെട്ടു. അപ്പോൾ അവനെ ശാസിക്കാൻ നീതി എഴു ന്നേറ്റു. നിന്ദിതനായ ശിഷ്യാ, വഞ്ചകനായ ശ്ലീഹാ, നീ എന്തിനു കയ്യിൽ ത്രാസുമായി സ്രഷ്ടാവിന്റെ മൂല്യം തൂക്കി നോക്കുന്നു?

ഗുരുവിനെ വഞ്ചിച്ച ശിഷ്യാ, ശിഷ്യന്മാരെല്ലാം നിന്നെ ച്ചൊല്ലി കേഴുന്നു. ഗുരുവിനെ വിറ്റ ശ്ലീഹാ, ഗുരുനാഥന്മാർ, നിന്നെ വിട്ട് ഓടിപ്പോകുന്നു. നിന്നേപ്പോലൊരാൾ സൃഷ്ടി





യിൽ ഉണ്ടായിട്ടില്ല. ഈ കഥ തലമുറകൾ തോറും പറയ പ്പെടും. ഗുരുനാഥനെ കൊന്ന ശിഷ്യൻ നരകത്തിനും, പീഡനത്തിനും ഇരയാകും.

മരിക്കുവാൻ പോകുന്ന തങ്ങളുടെ ഗുരുവിനെയും, ശൂന്യമായ അന്ധകാരത്തോടു ചേർന്ന തങ്ങളുടെ സ്നേഹിതനെയും ഓർത്ത് ശിമയോനും, യോഹന്നാനും വിലപിക്കുന്നു. മത്തായിയും, ബർത്തുൽമായും, കേഴുന്നു. അവനെ സ്വീകരിച്ച ഭൂമിയും, അവനെ ചുറ്റിനിൽക്കുന്ന ആകാശവും, സമുദ്രവും, കരയും വിലപിച്ച് ഇപ്രകാരം പറയുന്നു: സ്വന്തം രൂപത്തോട് അന്ധത കൂട്ടിച്ചേർത്ത തേജസേ, നിനക്ക് കഷ്ടം.

യൂദാ, വഞ്ചനാപരമായ ചുംബനത്താൽ സ്കീപ്പാ യ്ക്കും മരണത്തിനും നീ എന്നെ ഏല്പിച്ചുകൊടുത്തു. ഞാൻ നിന്നെ സ്നേഹിച്ചതുപോലെ കൂട്ടുകാരോ, ബന്ധു ക്കളോ നിന്നെ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തിട്ടുണ്ടോ? അസൂയയാൽ മറ്റു പതിനൊന്നു പേരിൽനിന്ന് നിന്നെ വേർതിരിച്ചതാരാണ്? ഇന്ന് നീ ശിഷ്യനോ, സ്നേഹിതനോ അല്ല. ക്രൂശകരുടെ ശിഷ്യ നാണ്.

ലോകം നിനക്ക് വഞ്ചനയാകുന്ന സ്വസ്തി നല്കിയി രിക്കുന്നു. സ്നേഹത്തിൽനിന്ന് നീ പുറംതള്ളപ്പെട്ടിരി ക്കുന്നു. നീ എന്തിന് എന്നെ ഗുരുവെന്ന് വിളിച്ചു. വഞ്ച കനും, കൊലപാതകിയുമായ നീ എന്റെ ശിഷ്യനല്ല. വ്യാജ സഖിയാണ്. ചതിയും, ദുഷ്ടതയും, നിന്നെ പഠിപ്പിച്ചത് ഞാനല്ല. വലിയ ദുഷ്ടതയും, വഞ്ചനയും നിന്നെ പഠിപ്പി ച്ചത് മറ്റാരോ ആണ്.

ഭാഗ്യങ്ങളും, ബഹുമതികളും നിനക്കു ഞാൻ വാഗ്ദാനം ചെയ്തു. സകല സൃഷ്ടികളുടെയുംമേൽ നിനക്ക് ഞാൻ അധികാരം നൽകി. ആവശ്യക്കാർക്ക് സൗഖ്യം നല്കുവാൻ ഞാൻ നിന്നെ അധികാരപ്പെടുത്തി. ഞാൻ തന്ന അധികാരം ഉപയോഗിച്ച് നീ പിശാചുക്കളെ ബഹിഷ്ക്കരിക്കുകയും, ദുരാത്മാക്കളെ ദുരീകരിക്കുകയും ചെയ്തുകൊണ്ടിരുന്നു. ഇവയിൽ ഏത് ദാനം നിമിത്തമാണ് നീ എന്നെ ഏല്പിച്ചുകൊടുത്തത്?

വാളും, വടികളുമായി വന്നവരോട് നീ ചേർന്നതെന്ത്? നിരപരാധിയായ എന്നെ ദ്വേഷിക്കുന്ന വഞ്ചകാ, എന്നെ ഉപയോഗിച്ച് അവരോടു ചേരാൻ ഹന്നാനും, കയ്യാപ്പായും നിനക്ക് എന്തു തന്നു? ഞാൻ മേലിൽ നിന്റെ ഗുരുവല്ല. ദുർഭഗാ, എന്നെ ഗുരുവെന്ന് വിളിക്കരുത്. നീ അന്ധകാരത്തിന്റെ കൂട്ടുകാരനും, ഇരുട്ടിന്റെ സുഹൃത്തുമാണ്. ഞാൻ വലത്തുഭാഗത്തിന്റെ നാഥനാണ്, നീ ഇടതിന്റെയും.

### ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ-ഹാ ദുഷ്ടൻ തൻ ചിത്തേ തിന്മ നിനയ്ക്കുന്നു
തൻ മാനസേ ദൈവഭയമില്ല - ഹാലേലുയ്യാ.

വായന : യോഹ 6 : 24-40

## മൂന്നാം കൗമാ

### കൗമാ

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീരാത്രൗ ✠✠✠





### എക്ബൊ

(ആമോ ഉ ആമേ / ശുബഹോ ലൊക്മോർ / വാനവർ മാനോർ... എന്ന രീതി)

ഒരുപോൽ ധരണി സ്വർഗങ്ങൾ-പ്രണമിക്കും നാഥാ സ്തോത്രം
ദോഷികൾ ദോഷം കൈവിട്ടു-നിന്നവതാരത്താൽ സ്തോത്രം.

കുറിയേ... കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

### പ്രുമിയോൻ - സെദറാ

### കോലോ - 1

ശിഷ്യസമേതം ശീമോൻ തൻ ഭവന-ത്തിൽ യേശു
പന്തിയിരിപ്പൊരു വൃത്താന്തം പാപി-നികേട്ടപ്പോൾ
വിശ്വാസത്തോ-ടേവം ചിന്തിച്ചു
സർവ്വജ്ഞനെ ഞാൻ-പോയ് സന്ദർശിക്കും
പാപവിമോചകനെൻ പാപം-പക്ഷേ-മോചിക്കും
മോചനമില്ലെങ്കിലുമവനെ-ക്കണ്ടാൽ-മതിയാകും
ഹാലേലൂയ്യാ-അവൾ മോചിതയായി. ബാറെക്മോർ

ശുബ്ഹോ... മെൻഓലം...

പരിമളതൈലം പാപിനിയാൾ ഗുരുവെ പൂശിക്കെ
ചതിയൻ യൂദാ തൻ മനസിൽ നീരസവുമുളവായി
ഈർഷ്യ മുഴുത്തി-ട്ടവനേവം ചൊന്നാൻ
നഷ്ടമിതെന്തി-ന്നെന്നവനാരാഞ്ഞു
തൈലമിതങ്ങു വിറ്റിടുകിൽ മുന്നൂറു ദേനാറാ
കിട്ടും പാവങ്ങൾക്കതിനെ വിഭജിക്കാമല്ലോ
ഹാ! നാശമവനെന്നും.

മൊറിയോ റാഹേം...

## എത്രോ
## കോലോ – 2

അന്യായക്കാരൻ ഈ രാത്രിയിൽ തന്റെ ഹൃദയത്തിൽ അധർമ്മം ചിന്തിച്ചു. അന്തരേന്ദ്രിയങ്ങൾ പരിശോധിക്കുന്നവനെ രഹസ്യമായി വില്ക്കുവാൻ ആലോചിച്ചു. അവൻ വഞ്ചനയും, കോപവുംകൊണ്ട് നിറഞ്ഞു. വിലയേറിയവന്റെ വില നിശ്ചയിക്കുകയും, ദൈവകുഞ്ഞാടിനെ അധർമ്മികളുടെ കയ്യിൽ ഏല്പിക്കുകയും ചെയ്തു.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

ഈ രാത്രിയിൽ അപ്പം മുക്കിക്കൊടുത്തുകൊണ്ട്, തന്നെ ഏല്പിച്ചു കൊടുക്കുന്നവൻ, ആരെന്ന് അനുഗ്രഹീതരായ ശിഷ്യസമൂഹത്തെ യേശു അറിയിച്ചു. അവൻ തന്റെ ശ്രേഷ്ഠതയെ താഴ്ത്തി ഇറങ്ങിവന്നു. യജമാനൻ എഴുന്നേറ്റുനിന്ന് ദാസരെ ശുശ്രൂഷിച്ചു. തന്റെ ശരീരവും, രക്തവും അവർക്കു നല്കി. അവന്റെ താഴ്മയ്ക്കു സ്തുതി.

## ബോത്തേ ദ്ഹാശോ
(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. നിങ്ങളിലേകൻ മുപ്പതു വെള്ളി
ക്കാശിന്നെന്നെ ഏല്പിച്ചീടും
അവമാനത്തെ അവകാശിക്കും
എന്നീരാവിൽ രഹസ്യമതെല്ലാം
ശിഷ്യന്മാരോടോതി നാഥൻ





2. ഇന്നീ രാവിൽ പെസഹാനാളിൽ
പെസഹാക്കുഞ്ഞാടതിനെ നീക്കി
ദൈവത്തിൻ കുഞ്ഞാടെയേറ്റു
ഒറ്റിക്കൊടുപ്പോൻ ആരെന്നപ്പോൾ
അപ്പം മുക്കി കൊടുത്തറിയിച്ചു

3. തേജോമയരാം വാനവരെ വി-
ട്ടാക്ഷേപം നീ മനസ്സാലേറ്റു
സ്നേഹത്താൽ നീ നിന്ദകളേല്പാൻ
ആദത്തോടുള്ളൻപാൽ മനസായ്
കർത്താവേ നീ സ്തുത്യൻ സ്തുത്യൻ
നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ
(മ്ശിഹോ ദേസോ ല്ഹാശോ... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്ക്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക.✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. വാത്സല്യത്തൊടു ശിഷ്യരുമൊത്ത് പെസഹാ നാഥൻ
കയ്പും കൂട്ടിഭക്ഷിച്ചെന്നതു വിസ്മ-യനീയം
കയ്പും ചേർത്തു പെസഹാ നാഥൻ ഭക്ഷിച്ചപ്പോൾ
മരണം പീഡകളിവയാസന്നം എന്നുരചെയ്തു. ✠

സർവ്വേശാ...

2. നിങ്ങളിലേകൻ എന്നെ ഒറ്റിക്കൊടുക്കും എന്നു
താനുര ചെയ്കെ ശിഷ്യന്മാരോ ദുഃഖം പൂണ്ടു
അപ്പം മുക്കി സ്ക്കറിയാത്തായ്ക്കായി നാഥൻ നൽകി
സാത്താനവനുടെ ഹൃദയേപൂകി ഇരുളിൽപെട്ടാൻ.✠
സർവ്വേശാ...

3. കുഞ്ഞാടെപ്പോൽ നടന്നോൻ ചെന്നായ് ആയ് മാറിപ്പോയ്
ആട്ടിടയനെ ഒറ്റിക്കൊടുക്കും ചെന്നായ് പോ-ലായ്
ശത്രുക്കൾക്കായ് ഗുരുവിനെയേല്പിക്കുന്നോനാരാം
സന്താപത്തോടു ശിഷ്യന്മാരും ചോദിച്ചേവം ✠
സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി.✠
സർവ്വേശാ...

**സൂഗീസോ :** പാപിനിയായ സ്ത്രീ

**ഊനീസോ :** സ്വർഗ്ഗവും, ഭൂമിയും അതിലുള്ള സകലതും, ഒരു പോലെ ആരാധിക്കുന്ന കർത്താവേ, നിനക്ക് സ്തോത്രം. നിന്റെ ആഗമനത്താൽ പാപികൾ തങ്ങളുടെ അധർമ്മങ്ങളിൽനിന്നും പിന്മാറി. കർത്താവേ, നിനക്ക് സ്തോത്രം.

കടങ്ങൾ പൊറുക്കുന്നവൻ, ഭൂമിയിൽ അവതീർണ്ണനായി. തന്റെ സ്നേഹത്തിന്റെ പ്രേരണയാൽ ദാവീദുപുത്രിയിൽനിന്ന് ശരീരം സ്വീകരിച്ച് സർവ്വത്തിന്റെയും നാഥൻ ജനിക്കാനായ് വന്നു.

സകലത്തെയും സൃഷ്ടിച്ച ദൈവമെന്ന നിലയിൽ അവൻ രോഗങ്ങൾക്ക് ശമനവും, ആത്മാവിന് പവിത്രീകരണവും നല്കി തന്റെ അത്ഭുതകരമായ ശക്തി വെളിപ്പെടുത്തി.





അത്തിമരത്തിൽനിന്ന് സക്കായിയെയും, വള്ളത്തിൽനിന്ന് സെബദിപുത്രന്മാരെയും അവൻ സ്വീകരിച്ചു. കിണറ്റിൻകരയിൽനിന്ന് സമറിയാക്കാരിയെയും, ശെമയോന്റെ വീട്ടിൽനിന്ന് പാപിനിയെയും അവൻ രക്ഷിച്ചു.

ശരീരം ധരിച്ച ദൈവപുത്രൻ സക്കായിയുടെ കടങ്ങൾ മോചിച്ചതുപോലെ തന്റെ കൃപയാൽ എന്നോട് കരുണ കാണിക്കുന്ന മഹത്തായ കാഴ്ച ഞാൻ കാണുന്നു.

പശ്ചാത്താപം പൂണ്ട അവളെ ദുഷ്ടൻ കണ്ടപ്പോൾ കൗശലപൂർവ്വം അടുത്തുചെന്ന് സംസാരിക്കുവാൻ തുടങ്ങി.

എന്റെ ബാലികയേ, നിനക്ക് എന്തു സംഭവിച്ചു? വൃത്താന്തം മുഴുവൻ വിശദമായി എന്നോടു പറയുക. നിന്റെ പ്രിയപ്പെട്ടവൻ നിന്നോടു കോപിച്ചിരിക്കുകയാണെങ്കിൽ ഞാൻ അവരെ അനുരഞ്ജിപ്പിക്കാം. നീ കരയേണ്ടാ.

ദൈവപുത്രന്റെ അടുക്കൽ ചെന്നാൽ നീ പറയുന്നതുപോലെ അവൻ നിന്നെ സ്വീകരിക്കുകയില്ല. നിന്റെ കുറ്റങ്ങൾ കാരണം അവൻ നിന്നെ ശാസിക്കുകയും, നീ നാണിച്ച് പിൻവാങ്ങേണ്ടിവരുകയും ചെയ്യും.

നീ എന്നേക്കും സന്താപത്തിൽ മുഴുകേണ്ടിവരും. നീ പറഞ്ഞതുപോലെ അവൻ നിന്നോടു ക്ഷമിക്കുകയില്ല. നിന്റെ കുറ്റങ്ങൾ വളരെ ഏറെയാണ്. നിനക്ക് മോചനം ലഭിക്കുകയില്ല.

നീ പോയാൽ ന്യായാധിപൻ തന്റെ നീതിപൂർവ്വകമായ ന്യായവിധിയാൽ നിന്നെ കുറ്റംവിധിക്കും. നീ മുഴുവൻ

പാപത്തിൽ മുഴുകിയിരിക്കുന്നു. പരിശുദ്ധന്റെ അടുക്കൽ നീ എന്തിനു പോകണം?

അവൻ പരിശുദ്ധനാണ്. നീയോ, പാപപങ്കില. തന്റെ അധരങ്ങളിലെ നിശ്വാസത്താൽ അവൻ നിന്നെ നശിപ്പിക്കും. നീ പാപത്തിൽ ജനിച്ചവളാണ്. അവനോ, നന്മയിൽനിന്ന് കടഞ്ഞെടുക്കപ്പെട്ട പരിശുദ്ധൻ.

സ്ത്രീയേ, നീ പോയാൽ നിനക്കു കഷ്ടം! കാരണം നിനക്ക് കരുണ ലഭിക്കുകയില്ല. അവന് പന്ത്രണ്ട് ശിഷ്യന്മാരാണുള്ളത്. അവർ നിന്നെ ആക്രമിക്കുകയും പുറന്തള്ളുകയും ചെയ്യും.

നീ അവിശ്വസ്തയാണ്. നീ എന്താണീ ചെയ്യുന്നത്? ഒരശുദ്ധന്റെ അടുക്കലേക്കല്ല നീ പോകുന്നത്. സ്ത്രീയേ, നിനക്ക് ഭ്രാന്തു പിടിച്ചിരിക്കുകയാണ്. ആരുടെ അടുത്തേയ്ക്കാണ് നീ പോകുന്നതെന്ന് നിനക്കറിഞ്ഞുകൂടാ.

മറിയത്തിന്റെ മകന്റെ അടുക്കൽ പോകാതെ ഇവിടെ നിൽക്കുകയാണ് നിനക്കു നല്ലത്. പോയാൽ സുഖമാകുമെന്ന് നിനക്കറിഞ്ഞുകൂടാ. നീ പോയാൽ നീ മരിക്കും.

എന്റെ മാടപ്രാവേ, നിനക്ക് എന്തു സംഭവിച്ചു? എന്നിൽനിന്ന് അകലുവാൻ നിന്നെ ആരാണ് ഉപദേശിച്ചത്? പോയാൽ നീ മരിക്കും. പോകുവാൻവേണ്ടി നീ ചിറകു വിടർത്തി നിൽക്കുന്നതായി ഞാൻ കാണുന്നു.

നീ ധാർഷ്ട്യം ഉള്ളവളും, ദുർവൃത്തയും, ശവതുല്യയും, പാപ പങ്കിലയും, അസംഖ്യം ദുർവ്യാപാരങ്ങൾക്ക് അടിമപ്പെട്ടവളുമാണ്. എന്തിനാണ് നീ പരിശുദ്ധനായവന്റെ അടുക്കലേക്ക് പോകുന്നത്?





നീ ദിവസം മുഴുവൻ തെരുവീഥികളിൽ സ്നേഹിതരെ സമ്പാദിച്ചിരുന്നു. അവർ നിന്നെ കാത്തിരിക്കുകയാണ്. അവരെ കാണുവാൻ പോകുക.

ഞാൻ നിന്റെ നാഥനും, നീ എന്റെ ദാസിയുമാണ്. എന്തിനാണ് എന്നെ പിരിയുന്നത്? വളരെനാൾ നീ എന്നെ സേവിച്ചതല്ലേ. ഇപ്പോൾ എന്തിന് എന്നെ വിട്ടുപോകുന്നു?

നിന്നിൽ അത്ഭുതകരമായ മാറ്റങ്ങളാണ് അവൻ വരുത്തിയിരിക്കുന്നത്. ഈ വാർത്ത ലോകമെങ്ങും പ്രചരിക്കും. നിന്നെപ്പോലെ അശുദ്ധരായവർ അവനെ സമീപിക്കുവാൻ ധൈര്യപ്പെടുകയില്ല.

സുഗന്ധതൈലത്താൽ അലങ്കരിക്കപ്പെട്ടിരിക്കുന്ന നിന്റെ പുരികവും, തലമുടിയും, ഏകപുത്രൻ മരിച്ചാൽ എങ്ങനെയോ അങ്ങനെ ഇപ്പോൾ പങ്കിലമായിരിക്കുന്നു.

നിന്റെ കണ്ണുകൾ മഷികൊണ്ട് ശോഭിച്ചിരുന്നു. നിന്റെ സൗന്ദര്യം വിസ്മയാവഹമായിരുന്നു. എന്നാൽ ആ കണ്ണുകൾ ഇപ്പോൾ ദിവസം മുഴുവൻ കരയുന്നതായി ഞാൻ കാണുന്നു.

നിന്റെ അധരങ്ങൾ ദിവസം മുഴുവൻ ഗാനാലാപം ചെയ്തിരുന്നു. നിന്നെപ്പറ്റി ചന്തസ്ഥലങ്ങളിൽ വിസ്മയത്തോടെ അവർ സംസാരിച്ചിരുന്നു. എന്നാൽ, ഇന്ന് ആ മുഖം വിലാപപൂർണ്ണമായിരിക്കുന്നു. ദിവസം മുഴുവൻ അതവസാനിക്കുന്നുമില്ല.

സുരഭിലതൈലം വിൽക്കുന്നവന്റെ അടുക്കലേക്ക് കുപ്പിയുമായി പോകുകയാണോ?

നിന്റെ സുഹൃത്സമൂഹം വരുമ്പോൾ അവരോടൊപ്പം ആഹ്ലാദിക്കാനാണോ ഇത്?

എന്റെ ഗുണദോഷം നീ കേൾക്കുന്നില്ലെങ്കിൽ സ്വർഗ്ഗവും, ഭൂമിയും ഖേദിക്കുന്നു. നീ ലജ്ജിച്ച് പിൻവാങ്ങേണ്ടി വരും. പിന്നീട് നിന്റെ യാചന ഞാൻ കേൾക്കുകയില്ല.

ദുഃഖിതരെ സ്നേഹിക്കുന്ന യേശുവിനെ ഞാൻ സ്നേഹിക്കുന്നു. കുടിലത നിറഞ്ഞ നിന്നെയും, നിന്റെ കൂട്ടുകാരെയും ഞാൻ വിട്ടുപേക്ഷിക്കുന്നു.

നിന്നെ ഞാൻ ഉപേക്ഷിച്ചിരിക്കുന്നു. നിന്റെ ആനുകൂല്യങ്ങൾ എനിക്കാവശ്യമില്ല. നിന്നാൽ ഉപേക്ഷിക്കപ്പെട്ടവരാണ് യഥാർത്ഥത്തിൽ അനുഗൃഹീതർ. കാരണം അവർ അത്യുന്നതന്റെ സ്നേഹിതരായിത്തീരുന്നു.

ഞാൻ നിന്റെ വാക്കുകൾ കേൾക്കുകയില്ല. അനുതാപികളെ വെറുക്കുന്നവനാണ് നീ. ഇതുവരെയും ഞാൻ നിന്റേതായിരുന്നു. എന്നാൽ ഇനി ഞാൻ മറിയത്തിന്റെ പുത്രന്റേതാണ്.

പാപം ചെയ്തുപോയെങ്കിലും അഹങ്കരിക്കാത്തവരിൽ പുത്രൻതമ്പുരാന്റെ മനസ് സന്തോഷിക്കുന്നു. അവൻ പിതാവിനെപ്പോലെ കരുണയുള്ളവനാണ്. പാപികൾ തിരിച്ചുവരുമ്പോൾ അവൻ പ്രീതിപ്പെടുന്നു.

ഞാൻ നിന്റെ വാക്കു കേൾക്കുകയാണെങ്കിൽ ലോകം പരിഹസിക്കും. ലോകത്തെക്കാൾ അവന്റെ കരുണ മഹത്തരമാണ്. എന്റെ ചെറിയ ദോഷത്തം അവൻ എന്നോടു ക്ഷമിക്കും.

പാപികൾക്കായി തന്റെ വാതിൽ തുറന്നിട്ടിരിക്കുന്ന കരുണ നിറഞ്ഞ വിധിയാളനാണ് അവൻ. ജീവിക്കുകയാണെങ്കിലും, മരിക്കുകയാണെങ്കിലും ഞാൻ ആ ഗുരുവിന്റെ പാദം ചുംബിക്കും.





പരിശുദ്ധനും, സാത്വികനും, ദുഷ്ടത അല്പം പോലും തീണ്ടാത്തവനുമായ അവന്റെ അടുക്കൽ മാലിന്യം നിറഞ്ഞ ഞാൻ പോയി വിശുദ്ധീകരണം പ്രാപിക്കും.

എല്ലാ വേദനകളും നിനക്കായി സൂക്ഷിക്കപ്പെട്ടിരിക്കുന്നു. നീ അനുതാപികളെ ഏറ്റവും അധികം വെറുക്കുന്നവനാണ്. അവന് പന്ത്രണ്ട് ശിഷ്യന്മാരുണ്ടല്ലോ. അവർ തങ്ങളുടെ നാഥനോട് എനിക്കുവേണ്ടി അപേക്ഷിക്കും.

പരിമളപാത്രം വഹിച്ച് സ്നേഹപൂർവ്വം അവൾ ദൈവത്തിന്റെ അടുക്കലേക്ക് യാത്രചെയ്തു. കരഞ്ഞുകൊണ്ട് അവൾ അവന്റെ അടുക്കൽ പ്രവേശിച്ചു. അവൻ അവളോട് ക്ഷമിക്കുകയും, അവൾ സന്തോഷപൂർവ്വം തിരികെ പോകുകയും ചെയ്തു.

നിന്റെ പാദക്ഷാളനം ചെയ്ത പാപിനിക്ക് ശെമയോന്റെ വീട്ടിൽവച്ച് പാപമോചനം നൽകിയതുപോലെ വിശുദ്ധ മദ്ബഹായിൽ നിന്റെ തിരുശരീരവും, തിരുരക്തവും ഉൾക്കൊള്ളുന്ന പരിശുദ്ധ സഭയ്ക്കും പുണ്യം നൽകണമേ.

എല്ലാറ്റിന്റെയും ജീവനും, രക്ഷകനുമായവനേ, എല്ലാറ്റിൽനിന്നും എല്ലാറ്റിനാലും നിനക്ക് സ്തോത്രം. നിനക്കും, നിന്റെ പിതാവിനും പരിശുദ്ധാത്മാവിനും അനശ്വരവും, അഭിനവവുമായ സ്തോത്രം.

## ഹൂലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാ ദുഷ്ടൻ തൻ ചിത്തേ തിന്മ നിനയ്ക്കുന്നു
തൻ മാനസേ ദൈവഭയമില്ല - ഹാലേലുയ്യാ.

വായന : യോഹ 6 : 41-63

ഹാലേലുയ്യാ, ഹാലേലുയ്യാ, ഹാലേലുയ്യാ, ദൈവമേ... പേജ് 50

കരുണയുള്ള ദൈവമേ, നിന്റെ കരുണയാൽ ഞങ്ങളോടു കരുണ ചെയ്യണമേ.

നാം ദൈവത്തിന്റെ മക്കളായിത്തീരുവാൻ അവർ ജീവിച്ചിരുന്നപ്പോൾ നമ്മെ പഠിപ്പിച്ചവരായ നമ്മുടെ പിതാക്കന്മാരെ കുർബ്ബാനകളിലും, പ്രാർത്ഥനകളിലും നാം ഓർക്കണം. അഴിവില്ലാത്ത ലോകമായ സ്വർഗ്ഗത്തിൽ നീതിമാന്മാരോടും, പുണ്യവാന്മാരോടുംകൂടെ ദൈവപുത്രൻ അവരെ ആശ്വസിപ്പിക്കും. കർത്താവേ, കൃപ ചെയ്തു ഞങ്ങളെ സഹായിക്കണമേ.

## മറിയാമിന്റെ സ്തോത്രഗീതം : ലൂക്കോ 1 :46-55

മറിയാം പറഞ്ഞതെന്തെന്നാൽ എന്റെ ദേഹി കർത്താവിനെ പുകഴ്ത്തുന്നു, എന്റെ ആത്മാവ് എന്നെ ജീവിപ്പിക്കുന്നവനായ ദൈവത്തിൽ സന്തോഷിച്ചു.

എന്തെന്നാൽ, അവൻ തന്റെ ദാസിയുടെ താഴ്മയെ നോക്കിക്കണ്ടിരിക്കുന്നു. കണ്ടാലും ഇതുമുതൽ സകല വംശങ്ങളും എനിക്ക് ഭാഗ്യം തരും.

എന്തെന്നാൽ, ശക്തിമാനും, തന്റെ നാമം പരിശുദ്ധവും ആയിരിക്കുന്നവൻ വലിയ കാര്യങ്ങൾ എങ്കൽ പ്രവർത്തിച്ചിരിക്കുന്നു.

അവന്റെ കരുണ അവനെ ഭയപ്പെടുന്നവരുടെമേൽ തലമുറകളായും വംശങ്ങളായും ഉണ്ടാകുന്നു





അവൻ തന്റെ ഭുജംകൊണ്ട് ജയം ഉണ്ടാക്കി തങ്ങളുടെ ഹൃദയ വിചാരത്തിൽ അഹങ്കാരികളായവരെ ചിതറിച്ചു.

അവൻ ബലവാന്മാരെ സിംഹാസനങ്ങളിൽനിന്ന് മറിച്ചിടുകയും, താഴ്മയുള്ളവരെ ഉയർത്തുകയും ചെയ്തു.

അവൻ വിശപ്പുള്ളവരെ നന്മകൾകൊണ്ട് സമ്പൂർണ്ണരാക്കുകയും, സമ്പന്നന്മാരെ വ്യർത്ഥമായി അയയ്ക്കുകയും ചെയ്തു

നമ്മുടെ പിതാക്കന്മാരായ അബ്രഹാമിനോടും, അവന്റെ സന്തതിയോടും എന്നേക്കുമായി അരുളിച്ചെയ്തിരുന്നപ്രകാരം അവൻ തന്റെ ദാസനായ ഇസ്രയേലിനെ സഹായിക്കുകയും, തന്റെ കരുണയെ ഓർക്കുകയും ചെയ്തു.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

## മാവൂർബോ

ദൈവമേ, നിന്റെ തിരുശരീരവും തിരുരക്തവും തെരഞ്ഞെടുക്കപ്പെട്ട ശിഷ്യർക്ക് മാളികയിൽവച്ച് സ്നേഹപൂർവ്വം നീ നൽകി. ഇതിൽ നിന്ന് ഭക്ഷിക്കുകയും, പാനം ചെയ്യുകയും ചെയ്യുവിൻ എന്ന് നീ അവരോട് അരുളിച്ചെയ്തു.

മിശിഹാ,ഞാൻ കഷ്ടപ്പെടുന്നതിനുമുമ്പ് നിങ്ങളോടൊന്നിച്ച് ഭക്ഷിക്കുവാൻ അതിയായി ആഗ്രഹിച്ചു എന്ന് സ്നേഹപൂർവ്വം നിന്റെ ശിഷ്യന്മാരോട് നീ അരുളിച്ചെയ്തു. പരിശുദ്ധാത്മാവിനെയും, നിത്യജീവനെയും അവർക്കു നൽകുമെന്നും നീ വാഗ്ദാനം ചെയ്തു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

കർത്താവ് ശിഷ്യന്മാരോടൊപ്പം ഭക്ഷണത്തിനിരുന്നു. ദാസനെപ്പോലെ വെള്ളമൊഴിച്ച് അവരുടെ പാദങ്ങൾ അവൻ കഴുകി. ഇപ്രകാരം നിങ്ങൾ പ്രവർത്തിക്കുവിൻ എന്ന് അവൻ കല്പിക്കുകയും ചെയ്തു.

## മസ്മൂറാ 132

സഹോദരന്മാർ ഒരുമിച്ചു വസിക്കുന്നത് എത്ര നല്ലതും എത്ര മനോഹരവുമാകുന്നു.

അത് അഹറോന്റെ തലയിലും, താടിയിലും - അതേ, അവന്റെ അങ്കിയുടെ നെഞ്ചിൽ വീണുകിടക്കുന്ന അവന്റെ താടിയിലും - ഒലിക്കുന്ന തൈലംപോലെയും, സെഹിയോൻ മലമേൽ പൊഴിയുന്ന ഹെർമ്മോൻ മഞ്ഞുപോലെയും ആകുന്നു.

എന്തെന്നാൽ അവിടെ കർത്താവ് എന്നേക്കും അനുഗ്രഹവും ജീവനും കല്പിച്ചു.

ദൈവമേ, സ്തുതി നിനക്കു യോഗ്യമാകുന്നു.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

## എനിയോനോ

ദൈവമാതാവിനു പ്രകീർത്തിയും, അവളുടെ പ്രാർത്ഥനയാൽ നമുക്കു സഹായങ്ങളും ഉണ്ടാകട്ടെ.

നീതിമാന്മാർക്ക് പ്രകീർത്തിയും അവരുടെ പ്രാർത്ഥനയാൽ നമുക്കു സഹായങ്ങളും ഉണ്ടാകട്ടെ.





ദീർഘദർശിമാരുടെയും, ശ്ലീഹന്മാരുടെയും, സഹദേന്മാരുടെയും പ്രാർത്ഥന നമുക്കു കോട്ടയായിരിക്കട്ടെ.

കർത്താവേ, നിന്റെ സഹദേന്മാരുടെ തുറമുഖത്തിനും, നിന്റെ സ്നേഹിതന്മാരുടെ കൂടാരങ്ങൾക്കും ഞങ്ങളെ യോഗ്യരാക്കണമേ.

ദയയുള്ളവനും, കരുണ നിറഞ്ഞിരിക്കുന്നവനുമേ, നിന്റെ ന്യായവിസ്താര ദിവസത്തിൽ ഞങ്ങളോട് കരുണചെയ്യണമേ.

തന്നെ വിളിക്കുന്ന പാപികൾക്ക് തന്റെ കരുണയെ വിരോധിക്കാത്തവൻ വാഴ്ത്തപ്പെട്ടവനാകുന്നു.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

കർത്താവേ, വിശ്വാസമുള്ള സഭയുടെ മക്കൾക്ക് നല്ല പ്രകീർത്തിയുണ്ടാകണമേ.

നിന്റെ ശ്രേഷ്ഠത ഉദിക്കുന്ന ദിവസത്തിൽ അവർ നിന്റെ വലതുഭാഗത്ത് നില്ക്കുമാറാകണമേ.

കന്യകയായ ദൈവമാതാവേ, എല്ലാ കാലത്തും, എല്ലാ നേരത്തും നിന്റെ പ്രാർത്ഥന ഞങ്ങൾക്ക് കോട്ടയായിരിക്കണമേ.

കർത്താവേ, എല്ലാ നാഴികയിലും ഞങ്ങൾക്കായി കെണികളെ വയ്ക്കുന്ന ദുഷ്ടനെ നിന്റെ വിശുദ്ധരുടെ പ്രാർത്ഥനയാൽ ഞങ്ങളിൽനിന്ന് മായിച്ചുകളയണമേ.

ഞങ്ങളുടെ കർത്താവായ യേശുമിശിഹാ, നിന്റെ സ്ലീബാ ഞങ്ങൾക്ക് കോട്ടയായിരിക്കുകയും, അതിൽ ഞങ്ങൾ മറയ്ക്കപ്പെടുകയും ചെയ്യണമേ.

വചനമായ യേശുതമ്പുരാനേ, ജീവനോടെ ഇരിക്കുന്ന വരെ നിന്റെ സ്ലീബായാൽ കാത്തുകൊള്ളുകയും, മരിച്ചു പോയവരെ നിന്റെ കരുണയാൽ പുണ്യപ്പെടുത്തുകയും ചെയ്യണമേ.

നാം ജീവനോടിരിക്കുന്ന നാൾ ഒക്കെയും എല്ലാ യ്പ്പോഴും പിതാവിനെയും, പുത്രനെയും, പരിശുദ്ധാത്മാ വിനെയും സ്തുതിച്ച് ആരാധിച്ച് മഹത്ത്വപ്പെടുത്തണം.

ഏറ്റവും കരുണയുള്ളവനായ ഞങ്ങളുടെ ദൈവമേ, നീ എഴുന്നെള്ളുന്ന ആ നിന്റെ വലിയ ദിവസത്തിൽ നിന്റെ വലതുഭാഗത്ത് ഞങ്ങളെ നിറുത്തണമേ.

ഈ സമയത്ത് നിനക്ക് സ്തുതി പാടുവാൻ ഞങ്ങളെ നീ യോഗ്യരാക്കിയിരിക്കകൊണ്ട് നിന്റെ രാജ്യം അനുഭ വിക്കുവാനും ഞങ്ങളെ യോഗ്യരാക്കണമേ.

ഞങ്ങളുടെ മരണത്തിന്റെയും, ജീവന്റെയും നാഥനായ കർത്താവേ, നിന്റെ കൃപ ഞങ്ങൾക്കുണ്ടായി ഞങ്ങ ളുടെയും, ഞങ്ങളുടെ മരിച്ചുപോയവരുടെയും, ആത്മാക്ക ളോട് കരുണ ചെയ്യണമേ.

കർത്താവേ, കൃപചെയ്തു സഹായിക്കണമേ.

### മസ്മൂറാകൾ 248, 149, 150

ഉറങ്ങിയവരേ നിങ്ങൾ ഉണർന്നെഴുന്നേറ്റു സ്തുതിപ്പിൻ... പേജ് 51

## നാലാം കൗമാ

### കൗമാ

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീരാത്രൗ ✠✠✠





### എക്ബൊ

കുരിശാൽ രക്ഷിക്കപ്പെട്ട ജനതകളേ, ദുർഭഗന് അയ്യോ കഷ്ടമെന്ന് പ്രഖ്യാപിക്കുവിൻ.

കുറിയേ... കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

### പ്രുമിയോൻ - സെദറാ

### കോലോ - 1

സകല ജനതകളേ, ഇതു കേൾക്കുവിൻ, സകല ഭൂവാ സികളേ, ഇതു ശ്രദ്ധിക്കുവിൻ! ജറുസലേം തന്റെ നാഥന് ഉപദ്രവം പ്രതിപകരമായി ചെയ്തിരിക്കുന്നു. ഭയങ്കര സമു ദ്രത്തെ ഭാഗിച്ച് അവൻ അവളെ അതിൽക്കൂടി കടത്തിവിട്ടു. അവളാകട്ടെ അവൻ ധരിച്ചിരുന്ന വസ്ത്രം ഉരിഞ്ഞ് വിഭ ജിച്ചു. മരുഭൂമിയിൽ അവൾക്കു മന്നാ കൊടുക്കുകയും, പാറയിൽനിന്ന് വെള്ളം ഒഴുക്കുകയും ചെയ്തിട്ടും സ്കീപ്പായിൽവച്ച് വെള്ളം ചോദിച്ചപ്പോൾ കയ്പും, ചൊറു ക്കായുമാണ് അവൾ അവനു നൽകിയത്. സ്വന്തം നാഥനെ ക്രൂശിച്ചവൾക്ക് ഉന്മൂലനാശം വരുത്തിയവൻ വാഴ്ത്തപ്പെ ട്ടവനാകുന്നു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

ദൈവം മോശയോട് അരുളിച്ചെയ്തു: സഭയ്ക്ക് ആവ ശ്യമായ കല്പനകൾ ഉൾക്കൊള്ളുന്ന രണ്ടു കല്പലകകൾ നീ എടുത്തുകൊണ്ടു പോവുക. എന്റെ മുമ്പാകെ പര

സംഗം ചെയ്യുകയും, ഈജിപ്തുകാരുടെ മാംസഭക്ഷണം സ്വീകരിക്കുകയും, ഉന്നതത്തിൽനിന്നുള്ള മന്നാ നിരസിക്കുകയും ചെയ്ത ജറുസലേമിനെ ഞാൻ വെറുക്കുന്നു. എന്റെ പ്രീതി അതിൽനിന്ന് നീക്കിക്കളയുകയും, ജനതകളുടെ ഇടയിൽ ചിതറിപ്പോകുവാനായി അതിനെ ഞാൻ കൈവിടുകയും ചെയ്തു. എന്റെ വത്സലപുത്രന് സഭയെ ഞാൻ വിവാഹനിശ്ചയം ചെയ്തിരിക്കുന്നു. അവൻ അതിനുവേണ്ടി മരിക്കുകയും, തന്റെ കുറ്റമില്ലാത്ത രക്തത്താൽ ലോകത്തെ രക്ഷിക്കുകയും ചെയ്യും.

മൊറിയോ റാഹേം...

## എത്രോ

## കോലോ - 2

മഹാപുരോഹിതൻ വലിയ പെരുന്നാളിൽ ഇപ്രകാരം പ്രവചിച്ചു:ലോകം ജീവിക്കുന്നതിന് ശ്രേഷ്ഠാചാര്യൻ മരിക്കുക എത്രയും നല്ലതാകുന്നു. മിശിഹാ എല്ലാവരെയും സ്വാതന്ത്ര്യപ്പെടുത്തുമെന്നത് ഇതിനാൽ വ്യക്തമാകുന്നു. ഇതാ സഭയും, അതിന്റെ മക്കളും അവന് സ്തുതി പാടുന്നു.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

കർത്താവ് അരുളിച്ചെയ്തു: എന്റ ശിഷ്യന്മാരേ, അജ്ഞരായ ജനത്തിൽനിന്ന് ഞാൻ പീഡയേല്ക്കുന്നതിനെപ്പറ്റി നിങ്ങൾ ദുഃഖിക്കേണ്ട. പീഡകളാൽ ദുഷ്ടനെയും, മരണത്തെയും ജയിച്ച് നാശത്തിൽ പഴകിപ്പോയ ആദാമിന്റെ സ്വരൂപത്തെ ഞാൻ നവീകരിക്കും.





## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. പീഡാനുഭവ ദിവസത്തിൽ പെസഹാ ഒരുക്കാൻ മിശിഹാരാജാവ് രണ്ടു ശിഷ്യരെ അയച്ചു. മുമ്പ് ദൃഷ്ടാന്തീകരിച്ച രഹസ്യം മായിച്ചുകളഞ്ഞ് അത് അവൻ തന്റെ ശരീരത്തിൽ പൂർത്തീകരിച്ചു.
2. രക്തത്താൽ മലിനപ്പെട്ട കൊലപാതകരുടെമേൽ കായേന്റെ അടയാളം മുദ്രിതമായിരിക്കുന്നു. കൊല്ലപ്പെട്ടവൻ മൗനിയാകുകയും, അവന്റെ രക്തം നിലവിളിക്കുകയും ചെയ്യുന്നു. കൊലപാതകത്തെപ്പറ്റി ഹൃദയത്തിൽ അറിഞ്ഞുകൊണ്ടാണ് കുറ്റമില്ലാത്ത രക്തം ഭൂമിയിൽ ചിന്തിയത്.
3. ക്രൂശകരായ അഹങ്കാരികളുടെമേൽ കോപത്തോടൊപ്പം അഗ്നിവർഷം ചൊരിയുവാനും, അവനെ മരത്തിൽ തൂക്കിയ ജനം നശിക്കാതിരിക്കുവാനും അവന്റെ മഹാശക്തി മാലാഖമാരെ തടഞ്ഞു.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ... എന്ന രീതി)

കർത്താവേ കൃപചെയ്യണമേ,
വലിയൊരു നിൻ ഹാശായതിനാൽ

ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. ഈ പരിശുദ്ധ ദിവസം നമ്മുടെ രക്ഷകൻ കുഞ്ഞാടിനെ ഭക്ഷിച്ചു. തന്റെ ബലിയെ സൂചിപ്പിച്ചിരുന്ന ന്യായപ്രമാണ രഹസ്യങ്ങൾ പൂർത്തിയാക്കി. തന്റെ മരണത്താൽ പാപികളെ ജീവിപ്പിച്ചവനും, തന്നെ അയച്ചവനും സ്തുതി. ✠ സർവ്വേശാ...

2. സ്നേഹിതരെ അവൻ ഭക്ഷണത്തിനിരുത്തി. അവരെ ശുശ്രൂഷിക്കുവാൻ അവൻ എഴുന്നേറ്റു. അപ്പം മുക്കി യൂദായ്ക്കു കൊടുത്തു. ചെന്നായ് വേർപിരിഞ്ഞു പോകുകയും, കുഞ്ഞാടുകൾ അവിടെ തുടരുകയും ചെയ്തു. ✠ സർവ്വേശാ...

കർത്താവേ കൃപ ചെയ്യണമേ... ✠ സർവ്വേശാ...

## മദ്റോശോ

**ഊനീസോ :** കുരിശാൽ രക്ഷിക്കപ്പെട്ട ജനതകളേ, ദുർഭഗന് അയ്യോ കഷ്ടമെന്ന് പ്രഖ്യാപിക്കുവിൻ

അവൻ ശിഷ്യസമൂഹത്തിൽ ആയിരുന്നു. പുഷ്ടിയുടെ പുൽപ്പുറങ്ങളിൽ അവൻ മേഞ്ഞു നടന്നു. സൗഭാഗ്യ മേശയിൽനിന്നു ഭക്ഷിക്കുകയും, ജീവജലം കുടിക്കുകയും ചെയ്തു. നിഷ്കളങ്കനും നല്ലവനുമായ ആ കുഞ്ഞാട് ചെന്നായ് ആയി രൂപാന്തരപ്പെടുകയും ഇടയനെ കടിച്ചുകീറുകയും ചെയ്തു.





പന്തിരുവരായ ശ്ലീഹന്മാരുടെ ഗണത്തിൽ അവന്റെ സിംഹാസനം സജ്ജീകൃതമായിരുന്നു. അവനോട് അസൂയ തോന്നിയ സാത്താൻ കൗശലപൂർവ്വം കെണി വയ്ക്കുകയും അവനെ ശ്വാസം മുട്ടിച്ച് കുഴിയിൽ തള്ളിയിടുകയും ചെയ്തു.

കൊലപാതകരോട് രഹസ്യമായി കൂട്ടുകെട്ടുണ്ടാക്കി തിന്മകളുടെ വിഭാഗത്തോട് അവൻ ഒട്ടിച്ചേർന്നു. ശ്ലീഹന്മാരാകുന്ന കുഞ്ഞാടുകളെ ഉപേക്ഷിച്ച് കടിച്ചു കീറുന്ന ചെന്നായ്ക്കൾക്ക് കൂട്ടാളിയായിത്തീർന്നു. രഹസ്യമായി സൽപ്രകാശത്തെ ത്യജിച്ച് അന്ധകാരത്തോട് ഒട്ടിച്ചേർന്നു.

തിരുരക്തത്താൽ ലോകത്തെ വിലയ്ക്കുവാങ്ങിയവനെ വിറ്റ്, അവൻ വിലവാങ്ങി. ഇതാ സ്വർഗ്ഗം കോപിച്ചിരിക്കുന്നു. ഭൂമി കോപാവിഷ്ടമായിരിക്കുന്നു. തങ്ങളുടെ ഉടയവനെ വിലയ്ക്കുവാങ്ങുവാൻ ധൈര്യപ്പെട്ട കൊലപാതകിയെക്കുറിച്ച് സ്വർഗ്ഗവും, ഭൂമിയും കോപിച്ചിരിക്കുന്നു.

വഞ്ചകനായ ശിഷ്യാ, എന്തിന് നീ എന്നെ ചുംബനം കൊണ്ട് ഒറ്റിക്കൊടുത്തു? ശെമയോനെപ്പോലെ നിന്നെ ഞാൻ തെരഞ്ഞെടുത്തതല്ലേ? തോമ്മായെപ്പോലെ നിന്നെ ഞാൻ സ്നേഹിച്ചതല്ലേ? യോഹന്നാനെപ്പോലെ നിന്നെ ഞാൻ ബഹുമാനിച്ചതല്ലേ? എന്നെ ഉപേക്ഷിച്ച് ഒറ്റിക്കൊടുക്കുവാൻ എന്താണ് കാരണം?

വഞ്ചകനായ യൂദായേ, എന്റേതുപോലെയുള്ള സ്നേഹം നീ മറ്റാരിൽ കണ്ടിട്ടുണ്ട്? ഞാൻ നിന്റെ കാൽ കഴുകിയതല്ലേ? ഇനി ഞാൻ എന്താണു ചെയ്യേണ്ടത്?

സർവ്വ വിധത്തിലും നിന്നെ ഞാൻ ബഹുമാനിച്ചു. നീയോ, മരണത്തിനെന്നെ ഏല്പിച്ചുകൊടുത്തു. അയ്യോ! നിനക്കു ദുരിതം!

വത്സല ശിഷ്യന്മാർക്കുള്ള സ്നേഹത്തിൽ എന്തു കുറവാണ് ഞാൻ വരുത്തിയത്? മറ്റുള്ളവരോടൊപ്പം സിംഹാസനവും, സുവിശേഷവും ഞാൻ നിനക്കു തന്നതല്ലേ? അവരേക്കാളധികം ഞാൻ നിനക്ക് നിയമനവും തന്നതല്ലേ? നീ ആയിരുന്നല്ലോ പണസഞ്ചി വഹിക്കുന്ന വീട്ടുകാര്യസ്ഥൻ.

എന്നോട് ഇഷ്ടമുള്ള നിനക്ക് ഞാൻ ഗുരുവായിരുന്നില്ലേ? എന്നാൽ ഇപ്പോൾ നീ എന്നെ വഞ്ചിച്ച കൂട്ടുകാരനായിരിക്കുന്നു. നീ എന്റെ എതിരാളിയുടെ കൂട്ടുകാരനായിരിക്കുന്നു. ഇനിമേൽ നീ എന്റെ ശത്രുവാണ്. ഞാൻ വലത്തേതിന്റെ നാഥനാണ്. നീ ഇടത്തേതിന്റെ തലവനും. ഹാ! നിനക്കു ദുരിതം!

ഞാൻ ഒരു സംഘത്തെ സമ്പാദിച്ചതുപോലെ നീയും ഒരു സംഘത്തിന്റെ തലവനായിരിക്കുന്നു. ഞാൻ ശിഷ്യന്മാരെ തെരഞ്ഞെടുത്തു. നീയോ ക്രൂശകരെ തെരഞ്ഞെടുത്തു. ഞാൻ കീപ്പായെയും, യോഹന്നാനെയും തെരഞ്ഞെടുത്തു. നീയോ ഹന്നാനെയും, കയ്യാപ്പായെയും തെരഞ്ഞെടുത്തു. ഹാ! നിനക്കു ദുരിതം!

ആകാശവും, ഭൂമിയും അവയിലുള്ള സർവ്വവും കൊലപാതകിയായ യൂദായെക്കുറിച്ച് വിലപിക്കുകതന്നെ ചെയ്യും. ശിഷ്യസമൂഹം വേദനയോടെ പറയും: ഇതാ മോഷ്ടാക്കൾ പതിയിരുന്ന് അപഹരിച്ച ആത്മീയ വ്യാപാരി!





**മാലാഖമാരുടെ സ്തുതി** പേജ് 59

**മോറാനേശുമിശിഹാ**

**കൗമാ**

മ്ശിഹാ തവ പെസഹായാൽ മുൻ
പെസഹായിൻ കുഞ്ഞാ-ടിനെ മായിച്ചോനേ
നിൻ പെസഹായാലേ, മോദിപ്പിച്ചേകൂ കാരുണ്യം.✠✠✠

**വിശ്വാസപ്രമാണം**

❖

# വ്യാഴം പ്രഭാതം

## ആരംഭവും കൗമായും

മ്ശിഹാ തവ പെസഹായാൽ മുൻ
പെസഹായിൻ കുഞ്ഞാ-ടിനെ മായിച്ചോനേ
നിൻ പെസഹായാലേ, മോദിപ്പിച്ചേകൂ കാരുണ്യം. ✠✠✠

## മസ്മൂറാ 51

ദൈവമേ നിന്റെ കൃപയിൻ പ്രകാരം....... പേജ് 3

## എനിയോനോ - 1

(ഏമോദ്കീസോ.../ ഭാഗ്യം തേ മിശിഹാതൻ... എന്ന രീതി)

1 ഈ ദിവസം നാഥൻ-വെളിവാക്കിയ മർ-മ്മം
ശോകം പാ-രം ശ്ലീഹർക്കുളവാ-ക്കി
ദേവാ ദയ ചെയ്തീടണമേ.

2 തൻ മൃതിയിൻ-ഓർമ്മയ്ക്കായ് തനുരക്ത-ങ്ങൾ
പന്തിരുവർക്കായ് സസ്നേഹം നൽകിയ
ദേവാ ദയ ചെയ്തീടണമേ.

3 സ്രാപ്പേന്മാർ ഭയമൊടു സ്തുതി ചെയ്വോ-നെ
പാപിനി നർദീൻ തൈലം പൂശിയ
ദേവാ ദയ ചെയ്തീടണമേ.

4 പെസഹായിൻ കുഞ്ഞാടിനെ മൃതിയാൽ നീ-ക്കി
ശിഷ്യന്മാർക്കായ് തനുരക്തം നൽകിയ
ദേവാ ദയ ചെയ്തീടണമേ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...





5 രക്ഷകനാം-നാഥൻ മർത്യതയാർന്നോൻ
ബലിയോടൊ-പ്പം ശ്രേഷ്ഠാചാര്യൻ-താൻ
ദേവാ ദയ ചെയ്തീടണമേ. കുറിയേലായിസോൻ

## മസ്മൂറാ 63

എന്റെ ദൈവമേ, നീ എന്റെ ദൈവമാകുന്നു... പേജ് 64

## എനിയോനോ - 2

മരണത്തിനുമുമ്പ് ശരീരത്തിന്റേയും, രക്തത്തിന്റേയും രഹസ്യത്തിൽ ശിഷ്യന്മാർക്ക് അപ്പവും, വീഞ്ഞും വിഭജിച്ചുനൽകിയ മിശിഹാതമ്പുരാനേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു; ഞങ്ങളോട് കരുണയുണ്ടാകണമേ.

നിന്റെ പെസഹായാൽ പെസഹായുടെ കുഞ്ഞാടിനെ മായിച്ചുകളയുകയും, പഴയകാര്യങ്ങൾ നിവർത്തിക്കുകയും ചെയ്തു. ശിഷ്യന്മാർക്ക് നിന്റെ ശരീരം വിഭജിച്ചുനൽകിയ ദൈവമേ, നീ വാഴ്ത്തപ്പെട്ടവനാകുന്നു. നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു; ഞങ്ങളോട് കരുണയുണ്ടാകണമേ.

ശിഷ്യന്മാർക്ക് രഹസ്യം വെളിപ്പെടുത്തിക്കൊടുക്കുകയും, അവരിൽ ഒരുവൻ നിന്നെ ഏൽപിച്ചുകൊടുക്കുമെന്ന് അത്താഴസമയത്ത് അവരോടു പറയുകയും ചെയ്ത ദൈവമേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു; ഞങ്ങളോട് കരുണയുണ്ടാകണമേ.

അബ്രഹാം നിന്റെ രഹസ്യത്തെ ശുശ്രൂഷിച്ചു. ഇസഹാക്കിനെ നീ കൊലയിൽനിന്ന് രക്ഷിക്കുകയും മനസോടെ കഷ്ടാനുഭവത്തിനായി വരികയും ചെയ്തു. ദൈവമേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു; ഞങ്ങളോട് കരുണയുണ്ടാകണമേ.

സ്നേഹംമൂലം കഷ്ടതയും താഡനവും ഏൽക്കുകയും ആദാമിനേയും മക്കളെയും രക്ഷിക്കുകയും ചെയ്ത ദൈവമേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു; ഞങ്ങളോട് കരുണയുണ്ടാകണമേ.

പാത്രത്തിൽ വെള്ളമൊഴിച്ച് അരയിൽ തൂവാലചുറ്റി ശിഷ്യന്മാരുടെ പാദങ്ങൾ കഴുകിയവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ദൈവമേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു; ഞങ്ങളോട് കരുണയുണ്ടാകണമേ. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

സ്വർഗ്ഗീയരാജാവേ, നിന്റെ സഭയിൽ കനിയണമേ. അതിന്റെ കൊമ്പിനെ മഹത്വത്തിൽ ഉയർത്തണമേ. അതു നിന്നെയും നിന്റെ പിതാവിനെയും പരിശുദ്ധാത്മാവിനെയും സ്തോത്രം ചെയ്ത് കീർത്തിക്കുമാറാകട്ടെ. കുറിയേലായിസോൻ

## മസ്മൂറാ 19

ആകാശങ്ങൾ ദൈവത്തിന്റെ മഹത്വത്തെ... പേജ് 66

## എനിയോനോ – 3

(ശ്മായോനെ ശുബ്ഹോ സൊമറിൻ.../ മിശിഹാ ജീവിച്ചെഴുന്നേറ്റു... എന്ന രീതി)

1 രക്ഷക പീ-ഡാ-സഹനത്തിൽ
സോദരരേ-വരുവിൻ കേഴാം
സീയോനിൽ- കുരിശിൻ ചുവട്ടിൽ
പാപത്തിനു കണ്ണീരൊഴുക്കാം.

2 ഞങ്ങൾക്കാ-യേറ്റോരു താഴ്മ
സ്തുതിച്ചിടുവാൻ കഴിവാർക്കുണ്ട്





ആദാമിൻ പാപം മൂലം
കനിവൊടു താൻ കഴുമരമേറി.

3 മിസറേമീ-ന്നത്ഭുത പൂർവ്വം
നിർഗതമാം-മുന്തിരിവള്ളി
കണ്ടാലും-ശൂന്യതയാർന്നൊരു
പഥികരതിൽ-വിഹരിക്കുന്നു.

4 തോട്ടത്തീ-ന്നതിനെ നീക്കി
ജാതികളിൽ-ചിതറിച്ചേവം
തിരുസഭയെ-വരണം ചെയ്ത
നിന്നെയവൾ-കീർത്തിക്കുന്നു.

5 രക്ഷകസ-ന്നിധിയാർന്നേവം
ശിഷ്യന്മാർ ചോദിച്ചിന്നാൾ
കർത്താവേ-എവിടെയൊരുക്കും
നിൻപേർക്കായ്-പെസഹാ ഞങ്ങൾ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

6 നാഴികയാ-യെന്നോർത്തപ്പോൾ
നാഥൻ നീ-ചൊല്ലിയയച്ചു
അത്താഴം-പരിചൊടൊരുക്കാൻ
കീപ്പായോ-ഹന്നാന്മാരെ.

കുറിയേലായിസോൻ

## ഏശയ്യ 42:10–13, 45:8

കർത്താവിന് ഒരു പുതിയ പാട്ടിനെയും... പേജ് 69

## എനിയോനോ – 4

(കെതോ ദൗഹാസ് ബബറീസോ.../ ഗോഗുൽത്തായിൽ സോദരരേ...)

1 ചെറുതായോനാം വലിയവനേ!
താനേ മാനവനായോ-നേ!
നിൻവധപരമാം ഹാശായ്ക്കായ്
ക്ഷണമീ ഞങ്ങൾക്കേകീ നീ
നിൻ കൃപയെ സ്തോത്രം ചെയ്‌വാൻ
നൽകുക സോപ്പായാൽ-വെ-ൺമ

2 ഗുരുനാഥൻ ശി-ഷ്യന്മാരാം
ശി-ഷ്യരോടാജ്ഞാപിച്ചേ-വം
ലിഖിതം സർവ്വം നിറവേറ്റാൻ
പോയ് മാളികയിൽ വിധിപോലെ
മുൻകുറിയാകും പെസഹാതൻ
കുഞ്ഞാടതിനെയൊരു-ക്കീടാൻ.

3 ഭക്ഷിപ്പാനും നുകരാനും
നൽ-കി തൻ മെയ് രക്ത-ങ്ങൾ
തന്നെ-യെപ്പോഴുമോർക്കേണ്ടും
മർമ്മം നാഥൻ വെളിവാക്കി
തമ്മിൽ നോക്കി ശിഷ്യന്മാർ
വിറകൊണ്ടാശ്ചര്യം – കൂറി.

4 നിഴലുകൾ പൊരുളു-കളെ നോക്കി
ദൃഷ്ടാന്തങ്ങൾ സത്യത്തെ
ഉപമാനങ്ങൾ – രൂപങ്ങൾ
ഗൂഢാർത്ഥങ്ങൾ നിഴലുകളും
മഹിമാരാജാധീശ്വരനാം
തന്നിൽ സാക്ഷാൽ നിറവേറി.





5 ഈശോ നിൻ-കാരുണ്യത്താൽ
ഹാശായിൽ പങ്കേകേ-ണമേ
നിൻ ഹാശായിൽ ക്ലേശിപ്പാൻ
മൂകപ്രകൃതികളും ചേർന്നു
ഹാ സുതയാതന – ദാരുണമാം
പ്രിയരേ വരുവിനതിൽ-ചേരാം. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

6 മഹിമാവിൽ രാ-ജേശ്വരനാം
താതാത്മജ വിമലാത്മാ-വാം
സത്യൈകൻ ദൈവത്തിനായ്
എല്ലാ നാവുകളും നവമാം
സ്തുതിയും സ്തോത്രവുമെപ്പോഴും
മേന്മേലർപ്പിച്ചീ-ട-ട്ടെ.

കുറിയേലായി സോൻ.

## മസ്മൂറാ 14:16 – എനിയോനോ – 5

ദൈവമില്ല എന്ന് മൂഢൻ തന്റെ ഹൃദയത്തിൽ പറയുന്നു. അവൻ വഷളത്തമുള്ളവനാകുന്നു. അവൻ വെറുക്കത്തക്ക പ്രവൃത്തികൾ ചെയ്യുന്നു.

1 ഈ ദിവസം നമ്മുടെ കർത്താവ് അപ്പം മുക്കി സ്കറിയോത്തയ്ക്ക് കൊടുത്തു. അവനാണ് കർത്താവിനെ ഏൽപിച്ചുകൊടുക്കുന്നതെന്ന് അവർ ഗ്രഹിച്ചു.

ഗുണം ചെയ്യുന്നവൻ ആരുമില്ല; തിരിച്ചറിഞ്ഞ് ദൈവത്തെ അന്വേഷിക്കുന്നവൻ ഉണ്ടോ എന്ന് അറിയുവാൻ കർത്താവ് സ്വർഗ്ഗത്തിൽനിന്ന് മനുഷ്യപുത്രന്മാരെ നോക്കി.

2 ഈ ദിവസം മുക്കിക്കൊടുത്ത അപ്പത്താൽ വഞ്ചകൻ ആരെന്ന് അറിയപ്പെട്ടു. അവനിൽ നിഗൂഢമായിരുന്ന അസൂയ ശക്തിപ്പെടുകയും ചെയ്തു.

എല്ലാവരും വഴിതെറ്റി ഒരുപോലെ പാപികളായിത്തീർന്നു. നന്മ ചെയ്യുന്നവൻ ഇല്ല. ഒരുത്തൻ പോലുമില്ല.

3 ഈ ദിവസം ദൈവത്തിന്റെ ജീവനുള്ള കുഞ്ഞാട് പെസഹാ ആചരിച്ചു. ബലിയായിത്തീരുവാൻ സ്വമനസാ തന്നെത്തന്നെ ഏൽപിച്ചുകൊടുത്തു.

അപ്പം ഭക്ഷിക്കുന്നതുപോലെ എന്റെ ജനത്തെ ഭക്ഷിച്ചുകൊണ്ട് അകൃത്യം ചെയ്ത് എല്ലാവരും കഴിയുന്നു. അവർ കർത്താവിനെ അന്വേഷിക്കുന്നില്ല.

4 ഈ ദിവസം തന്റെ ശരീരം ഭക്ഷിക്കുകയും, രക്തം പാനം ചെയ്യുകയും, തന്നിൽ വിശ്വസിക്കുകയും ചെയ്യുന്നവൻ എന്നേക്കും നിലനിൽക്കുമെന്ന് നമ്മുടെ കർത്താവ് തന്റെ ശിഷ്യരോടരുളിച്ചെയ്തു.

അവർ വളരെ ഭയപ്പെട്ടു. എന്തെന്നാൽ കർത്താവ് നീതിമാന്മാരുടെ തലമുറയിലാണുള്ളത് എന്ന് അവർ കണ്ടു.

5 ഈ ദിവസം അത്താഴസമയത്ത് യോഹന്നാൻ സ്വഗുരുവിന്റെ മാറിൽ ചാരിക്കിടന്നു. സ്വർഗ്ഗത്തിൽ ഈറേന്മാർ അദ്ഭുതപ്പെട്ട് അവന് ഭാഗ്യം ആശംസിച്ചു.

ദരിദ്രന്റെ നിരൂപണത്തെ അവർ പരിഹസിച്ചു. എന്തെന്നാൽ, ദരിദ്രരുടെ ആശ്രയം കർത്താവിലാകുന്നു.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...





6 ഈ ദിവസം സകലവും ജീവിപ്പിക്കുന്നവന്റെ കൈകാലുകളിൽ തറയ്ക്കാൻ ജനം കുന്തവും ആണികളും ഒരുക്കി. ആമ്മീൻ.

## മസ്മൂറാ 113

പ്രകാശത്തിന്റെ സ്രഷ്ടാവിനു സ്തുതി... പേജ് 73

## എനിയോനോ - 6

സഭയുടെ മക്കൾ ആ വലിയ പ്രഭാതത്തിൽ നിന്നെ സ്തോത്രം ചെയ്യുകയും, നിന്നെ സ്നേഹിച്ച നീതിമാന്മാരൊടൊന്നിച്ച് സന്തോഷിക്കുകയും, നിന്നെ മഹത്ത്വപ്പെടുത്തി ഇപ്രകാരം ആലപിക്കുകയും ചെയ്യട്ടെ. ദൈവമേ, നിനക്കു സ്തുതി.

ഈ ദിവസം ശ്ലീഹന്മാർക്ക് നിന്റെ ശരീരവും, രക്തവും നീ നൽകുകയും, പുതിയ കൽപന അവരെ ഭരമേൽപ്പിക്കുകയും ചെയ്തു. അവർ ഇപ്രകാരം ആലപിക്കുന്നു. ദൈവമേ, നിനക്കു സ്തുതി.

കർത്താവേ, നിന്റെ ശരീരത്താലും, രക്തത്താലും പുണ്യപ്പെട്ട സഭയും, മക്കളും സന്തോഷിച്ച് നിന്നെ മഹത്ത്വപ്പെടുത്തിക്കൊണ്ട് ഇപ്രകാരം ആലപിക്കുന്നു. ദൈവമേ, നിനക്കു സ്തുതി.

ഈ ദിവസം ബലികളാൽ നിന്നെ ആഘോഷിച്ച എല്ലാ മേല്പട്ടക്കാരും നിന്നെ സ്തോത്രം ചെയ്ത് ഇപ്രകാരം ആലപിക്കട്ടെ. ദൈവമേ, നിനക്കു സ്തുതി.

തന്റെ ശരീരവും, രക്തവും നമുക്കു ഭക്ഷണമായി നൽകിയവനെ നാം സ്തോത്രം ചെയ്യണം. അവന്റെ രാജ്യ

ത്തിൽ ഇപ്രകാരം പ്രഘോഷിക്കുവാൻ അവൻ നമ്മെ ക്ഷണിച്ചിരിക്കുന്നു: ദൈവമേ, നിനക്കു സ്തുതി.

തന്റെ പുണ്യരക്തത്താൽ നമ്മെ സ്വതന്ത്രരാക്കിയവന് സഭ അതിന്റെ മക്കളോടൊപ്പം സ്തുതി ആലപിച്ച് ഇപ്രകാരം പറയട്ടെ: ദൈവമേ, നിനക്കു സ്തുതി.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

സഭയുടെ എല്ലാ മക്കളും നിനക്കു സ്തുതി ഉദ്ഘോഷിക്കട്ടെ. എന്തെന്നാൽ, നീ അവരെ മാർഗ്ഗലംഘനത്തിൽ നിന്നും രക്ഷിച്ചു. എല്ലാവരും ഇപ്രകാരം ആലപിക്കുന്നു: ദൈവമേ, നിനക്കു സ്തുതി. കുറിയേലായിസോൻ

### മത്താ 5:312 – എനിയോനോ – 7

ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ; എന്തെന്നാൽ, സ്വർഗരാജ്യം അവരുടേതാകുന്നു.

1 നമ്മുടെ രക്ഷയ്ക്കുവേണ്ടി താൻ മരണം വരിക്കാനിരിക്കുന്നു എന്ന് നമ്മുടെ കർത്താവ് തന്റെ കഷ്ടാനുഭവത്തെക്കുറിച്ചും, സ്കീപ്പായെക്കുറിച്ചും തന്റെ പന്തിരുവർക്ക് വെളിപ്പെടുത്തിയ രഹസ്യം എത്രയോ മഹനീയമാകുന്നു.

ദുഃഖിച്ചിരിക്കുന്നവർ ഭാഗ്യവാന്മാർ; എന്തെന്നാൽ അവർ ആശ്വസിപ്പിക്കപ്പെടും. സൗമ്യതയുള്ളവർ ഭാഗ്യവാന്മാർ; എന്തെന്നാൽ, അവർ ഭൂമിയെ അവകാശമായി അനുഭവിക്കും.





2 തനിക്കു പെസഹാകുഞ്ഞാടിനെ ഒരുക്കുവാൻ ശെമയോൻ കീപ്പായെയും, യോഹന്നാനെയും പറഞ്ഞയച്ച സർവ്വ സൃഷ്ടികളുടെ ഉടയവനും, മിശിഹായുമായ പുത്രൻതമ്പുരാന്റെ ശബ്ദം എത്രയോ മഹനീയമാകുന്നു.

നീതിക്കായി വിശന്നു ദാഹിക്കുന്നവർ ഭാഗ്യവാന്മാർ; എന്തെന്നാൽ അവർ തൃപ്തരാകും. കരുണയുള്ളവർ ഭാഗ്യവാന്മാർ; എന്തെന്നാൽ അവരുടെമേൽ കരുണയുണ്ടാകും.

3 ഈ ദിവസം തനിക്കു പാർക്കാൻ ഇടമില്ലാതിരുന്നതുകൊണ്ട് ഉയരത്തിന്റെ നാഥൻ തനിക്കത്താഴം ഒരുക്കുവാൻ രണ്ടു ശിഷ്യന്മാരെ അയച്ചു.

ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ; എന്തെന്നാൽ അവർ ദൈവത്തെ കാണും. സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ; എന്തെന്നാൽ അവർ ദൈവത്തിന്റെ പുത്രന്മാരെന്ന് വിളിക്കപ്പെടും.

4 ഈ ദിവസം കർത്താവ് തന്റെ ശിഷ്യന്മാരോടു പറഞ്ഞു: മെസ്രേമിൽവച്ച് മോശ സൂചിപ്പിച്ച പെസഹാ നിങ്ങളോടൊന്നിച്ച് ഭക്ഷിക്കുവാൻ വാഞ്ഛയോടെ ഞാൻ ആഗ്രഹിച്ചു. എന്നിൽ പഴയതെല്ലാം പൂർത്തിയായി പുതിയത് ഉരുവാകും.

നീതി നിമിത്തം പീഡിപ്പിക്കപ്പെടുന്നവർ ഭാഗ്യവാന്മാർ; എന്തെന്നാൽ, സ്വർഗ്ഗരാജ്യം അവരുടേതാകുന്നു. എന്റെ നിമിത്തം മനുഷ്യർ നിങ്ങളെ നിന്ദിക്കുകയും നിങ്ങളെ പീഡിപ്പിക്കുകയും നിങ്ങൾക്കു വിരോധമായി സകല ദുഷ്ക്കാര്യങ്ങളെയും വ്യാജമായി പറയുകയും ചെയ്യുമ്പോൾ

നിങ്ങൾ ഭാഗ്യവാന്മാർ; അപ്പോൾ നിങ്ങളുടെ പ്രതിഫലം സ്വർഗ്ഗത്തിൽ വർദ്ധിച്ചിരിക്കകൊണ്ട് നിങ്ങൾ സന്തോഷിച്ച് ആനന്ദിപ്പിൻ.

5 കന്യാവ്രതക്കാരനായ യോഹന്നാൻ ദൈവപുത്രന്റെ മാറിൽ ചാരിക്കിടന്നു. ഇപ്രകാരം മേലുള്ളവരുടെ മുമ്പിൽ താഴെയുള്ളവരെ ഉയർത്താൻ താൻ ഇഷ്ട പ്പെടുന്നു എന്നും പാപം ചെയ്യുന്നതിനുമുമ്പ് നമ്മുടെ വർഗ്ഗത്തെ ഇത്രയുംതന്നെ താൻ സ്നേഹിച്ചിരുന്നു എന്നും കാണിച്ചുതന്നു. ബാറെക്മോർ.

പിതാവിനും.... ആദിമുതൽ....

6 പിതാവിനു സ്തുതി. ദോഷികളായ ഞങ്ങളുടെ അടുക്കൽ വന്ന് കഷ്ടതയും, സ്കീപ്പായും സഹിച്ച്, ആദാമിനെ അവന്റെ അവകാശമായ പറുദീസയിലേക്ക് തിരിപ്പിച്ച പുത്രനു വന്ദനം. പരിശുദ്ധാത്മാവിനു മഹത്ത്വം.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ - 1

(കൂക്കോയോ നാലാം രാഗം/ ഒമറിൻ സോബേ.../ബാലകരോടായ്... എന്ന രീതി)

മാളിക തന്നിലനുഷ്ഠിച്ച വിരുന്നതിമഹനീയം
ശിഷ്യർ പന്തിയിരിക്കുമ്പോൾ ശുശ്രൂഷി-ച്ചുടയോൻ
എഴുന്നേറ്റുതാൻ-കൈകൾ കഴുകി
പാവന കയ്യാൽ ശുദ്ധിയവർക്കേകി
പ്രാർത്ഥനയോടെ ഖണ്ഡിച്ചാ തിരുമെയ് ശിഷ്യർക്കായ്





രക്ഷാനിണമാം കാസായും ഭാഗിച്ചെല്ലാർക്കും
ഹാ - സ്തുതി തൻ കൃപയതിനും. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

സാക്ഷാൽ ഗുരുവേ വിട്ടകലെ യൂദാ പോയപ്പോൾ
കരയും കടലും ദുഃഖം പൂ-ണ്ടതിലുള്ളവയെല്ലാം
അതിതാപത്തോ-ടവയേവം ചൊന്നു
ശ്ലീഹായെ നീ എങ്ങോട്ടോടുന്നു
പകലതു വിട്ടി-ട്ടന്തിന്നായ്-രാവിനെ സ്നേഹിച്ചു
ഉലകിൽ വന്നോ-രുയിരതിനെ നഷ്ടമതാക്കി നീ
ഹാ - നഷ്ടം നിനക്കെന്നും. മൊറിയോ റാഹേം...

## എത്രോ

### കോലോ - 2

ഭക്ഷണം കഴിഞ്ഞപ്പോൾ കർത്താവ് തന്റെ പീഡാനുഭവത്തിന്റെ രഹസ്യം കുഞ്ഞാടുകളായ ശിഷ്യന്മാർക്ക് വെളിപ്പെടുത്തി. യുവാവായ യോഹന്നാൻ അടുത്തുവന്ന് അവന്റെ നെഞ്ചിൽചാരി. കർത്താവേ! നിന്നെ ഏൽപിച്ചു കൊടുക്കുന്നവൻ ആരാകുന്നു എന്നു ചോദിച്ചു. അവന് അടയാളം കൊടുത്തുകൊണ്ട് കർത്താവ് അരുളിച്ചെയ്തു:എന്നോടൊന്നിച്ച് പാത്രത്തിൽ കൈ മുക്കുന്നവൻ മരണത്തിനായി എന്നെ ഏൽപിച്ചുകൊടുക്കും.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

ഈ ദിവസം നമ്മുടെ കർത്താവ് പരിശുദ്ധ കൈകളാൽ കാസാ എടുത്ത് സ്തോത്രം ചെയ്ത് ശുദ്ധീകരിച്ച് ശിഷ്യന്മാർക്ക് കൊടുത്തു. ഇത് എന്റെ ജീവരക്തമാകുന്നു. നിങ്ങ

ളെല്ലാവരും ഇതിൽനിന്ന് പാനം ചെയ്യുവിൻ. നിങ്ങൾക്കും, സ്വീകരിക്കുന്ന എല്ലാവർക്കുംവേണ്ടി സ്വർഗ്ഗരാജ്യത്തിൽ ഇതു നിത്യജീവൻ ക്ഷണിച്ചുവരുത്തുന്നു.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. ഇസ്രേൽ മക്കൾ തൻ വിടുതലിൻ
ഓർമ്മയതാകും പെസഹായ്ക്കായ്
മോശ, അഹറോൻ എന്നപോലെ
ഇന്നേദിവസം അയയ്ക്കപ്പെട്ടു
ശെമഒാൻ കേപ്പാ യോഹന്നാനും.

2. സീനായ് മലയിൽ ഇടിനാദത്തിൻ
കാഹളധ്വനിയിൽ മേഘതമസ്സിൽ
അവരോഹിതനാൽ ശോഭിതമോശ
മാളികയിൽ പന്തിരുവർക്കായി
അവൻ മെയ്നിണവും ഭാഗിച്ചേകി.

3. രഹസ്യങ്ങൾതൻ കുഞ്ഞാടായോൻ
ദൃഷ്ടാന്തങ്ങൾ നിറവേറ്റുന്നോൻ
ജ്ഞാനത്തികവും ബലിയർപ്പകനും
ശ്രേഷ്ഠാചാര്യാ! സ്തുതിബഹുമാനം
നിന്നെയയച്ചോൻ വാഴ്ത്തപ്പെട്ടോൻ.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ





## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ..... എന്ന രീതി)

കർത്താവേ കൃപചെയ്യണമേ
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. ഈ മഹിമാവിൻ പെരുന്നാളിൽ
പെസഹാ ഭക്ഷിച്ചീടാനും
മുൻരഹസ്യം നിറവേറ്റാനും
കുഞ്ഞാടതിനെ ഒരുക്കാനും
സത്യസ്വരൂപൻ ഗുരുവാം നീ
ശിഷ്യന്മാരെയയച്ചല്ലോ
പാവനമാമിപ്പെരുന്നാളിൽ
ആടിനെവച്ചവർ തിരുമുമ്പിൽ
ദൈവികകുഞ്ഞാടാം നിന്നെ
വീക്ഷിപ്പാനതു യോഗ്യമതായ്
മോശയെ നീ ആനന്ദിക്ക
അഹറോനേ നീ വിരമിക്ക
വാളും കത്തിയുമില്ലാത്ത
സൂചനയാം പെരുന്നാ-ളി-തുതാൻ. ✠ സർവ്വേശാ...

2. മനുജപ്രിയനേ നിനക്കു സ്തുതി
വാനവമാനവരീന്നു സ്തുതി
വാനവരീന്നും സാത്താനും
മാനവരീന്നും യൂദായും

വിട്ടതിനാലിരു ഭാഗമതും
ദുഃഖിതരായ് സ്തുതിയേറ്റുന്നു
സ്ക്കീപ്പായാൽ രക്ഷിതസഭയും
പകരം നിന്നെ വാഴ്ത്തീടും
തെറ്റിൽനിന്നും നീ വീണ്ട
ജാതികളും നിൻ സ്തുതി പാടും
കുരിശാൽ വിടുതൽ നേടിയതാം
ലോകം നന്ദി കരേറ്റീടും
നിനക്കും താതനുമാത്മന്നും
സ്തുതിയും സ്തോത്രവുമേ-റ്റീ-ടും.✠ സർവ്വേശാ...

കർത്താവേ കൃപ ചെയ്യണമേ.✠ സർവ്വേശാ...

### ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ-ഹാ ദുഷ്ടൻ തൻ ചിത്തേ തിന്മ നിനയ്ക്കുന്നു
തൻ മാനസേ ദൈവഭയമില്ല - ഹാലേലുയ്യാ.

വായന : ലൂക്കോ 22:1-13 യോഹ 13:31-35

### മാനീസോ

കർത്താവേ നിന്നെ സ്തോത്രം ചെയ്യുന്ന... പേജ് 77

### കൗമാ

മ്ശിഹാ തവ പെസഹായാൽ മുൻ
പെസഹായിൻ കുഞ്ഞാ-ടിനെ മായിച്ചോനേ
നിൻ പെസഹായാലേ, മോദിപ്പിച്ചേകൂ കാരുണ്യം. ✠✠✠

### വിശ്വാസപ്രമാണം

❖



# വ്യാഴം മൂന്നാംമണി

### ആരംഭവും കൗമായും

മ്ശിഹാ തവ പെസഹായാൽ മുൻ
പെസഹായിൻ കുഞ്ഞാ-ടിനെ മായിച്ചോനേ
നിൻ പെസഹായാലേ, മോദിപ്പിച്ചേകൂ കാരുണ്യം. ✠✠✠

### എനിയോനോ

നിന്റെ മരണത്തിന്റെയും, പുനരുത്ഥാനത്തിന്റെയും ഓർമ്മ നിന്റെ ശരീരത്താലും, രക്തത്താലും അനുഷ്ഠിക്കുവാൻ ശിഷ്യരോടു കല്പിച്ചവനായ ദൈവമേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു; ഞങ്ങളോട് കരുണയുണ്ടാകണമേ.

നിന്റെ പെസഹായാൽ പഴയതിനെ പൂർത്തിയാക്കുകയും, പുതിയതിനെ ആരംഭിക്കുകയും, വിശുദ്ധിയുള്ളതും, സജീവവുമായ ജീവരക്തത്താൽ അതിനെ സ്ഥിരപ്പെടുത്തുകയും ചെയ്ത ദൈവമേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു; ഞങ്ങളോട് കരുണയുണ്ടാകണമേ.

കർത്താവേ, നിന്റെ പരിശുദ്ധ പെസഹായുടെ ഈ പെരുന്നാളിൽ നിന്റെ ദാനങ്ങൾകൊണ്ട് സഭയെ സമ്പന്നമാക്കുകയും, ആനന്ദംകൊണ്ട് അതിനെ നിറയ്ക്കുകയും ചെയ്യണമേ. ദൈവമേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു; ഞങ്ങളോട് കരുണയുണ്ടാകണമേ.

തന്റെ പെസഹായാൽ സഭയിൽനിന്നും, അതിന്റെ മക്കളിൽനിന്നും സംഹാരകനെ തടഞ്ഞവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ഇതാ അവൾ നിനക്കു മഹത്ത്വം പാടുന്നു. ദൈവമേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു; ഞങ്ങളോട് കരുണയുണ്ടാകണമേ. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

കരുണ നിറഞ്ഞവനായ മിശിഹാ! ഞങ്ങളുടെ കടങ്ങൾ നീ പരിഹരിക്കുകയും തെറ്റുകൾ ക്ഷമിക്കുകയും ചെയ്യണമേ. നിന്നെയും നിന്റെ പിതാവിനെയും പരിശുദ്ധാത്മാവിനെയും സ്തുതിക്കുവാൻ ഞങ്ങളുടെ ബോധങ്ങളെ പ്രകാശിപ്പിക്കണമേ.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ – സെദറാ

### കോലോ – 1

നമ്മുടെ കർത്താവ് ഇളയവൻ മുതൽ മൂത്തവൻവരെ ശിഷ്യരുടെ പാദങ്ങൾ കഴുകി. ശെമയോന്റെ അടുക്കൽ ചെന്നപ്പോൾ അവൻ പറഞ്ഞു:കർത്താവേ നീ എന്റെ പാദങ്ങൾ കഴുകരുതേ. കർത്താവ് അവനോട്:എന്റെ ഹിതത്തിനെതിരായി നിന്നാൽ നിനക്ക് എന്നോടൊപ്പം പങ്കില്ലഎന്നു പറഞ്ഞു. കീപ്പാ പരിഭ്രമിച്ച് അവനോട് പറഞ്ഞു: എന്റെ തലയും എന്റെ ശരീരവും കഴുകി വെടിപ്പാക്കണമേ. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

ദൈവം സീനായ് മലയിൽവച്ച് വലിയവനായ മോശയെ





മേഘത്തിലും കൂരിരുട്ടിലും മഹത്ത്വവും തേജസും അണിയിച്ച് സംസാരിച്ചു. തന്റെ മഹത്ത്വദർശനത്തിൽ മോശയെ തേജസണിയിച്ചവൻ തിരുമനസായതിനാലും, നമ്മിൽ നിന്നുള്ളവനായതിനാലും ഇന്നു മാളികയിൽ വിനയത്തോടെ തന്റെ ദാസരുടെ പാദങ്ങൾ കഴുകി.

മൊറിയോ റാഹേം...

## എത്രോ

### കോലോ – 2

കർത്താവേ, നിന്നെ ഒറ്റിക്കൊടുത്ത യൂദായുടെ കാലുകളെ നീ സ്നേഹപൂർവ്വം കഴുകിയല്ലോ. അത് എത്രയോ അത്ഭുതമാകുന്നു. അവന്റെ പുറമേയുള്ള ചെളി നീ തുടച്ചുകളഞ്ഞെങ്കിലും അവന്റെ ഹൃദയത്തിൽനിന്ന് അസൂയയാകുന്ന ചെളി കഴുകപ്പെട്ടില്ല. അവനു ഹാ! കഷ്ടം!

ബാറെക്മോർ.

പിതാവിനും... ആദിമുതൽ....

വെള്ളവും, വീഞ്ഞും കലർത്തിയ കാസാ എടുത്ത് സ്തോത്രം ചെയ്ത് ശുദ്ധീകരിച്ച് അവൻ ശിഷ്യർക്ക് നൽകിക്കൊണ്ട് അരുളിച്ചെയ്തു:നിങ്ങളെല്ലാവരും ഇതിൽനിന്ന് വാങ്ങി പാനം ചെയ്യുവിൻ, ഇത് എന്റെ ജീവരക്തമാകുന്നു. എന്റെ മരണത്തിന്റെയും, ഉയിർപ്പിന്റെയും ഓർമ്മയ്ക്കായി ഇപ്രകാരം നിങ്ങൾ ചെയ്യുവിൻ.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡാ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. മെദ്രേസമിലെ കുഞ്ഞാടതിൻ
രഹസ്യമിന്നു പൂർത്തിയായി
ജീവകുഞ്ഞാടിന്നാൾ തൻ മെയ്
ഭാഗിച്ചേകി പന്തിരുവർക്കായ്
തിരു രക്തത്താൽ മോദിപ്പിച്ചു.

2. പന്തിരുവർ തൻ സംഘം വിട്ട്
ശിഷ്യൻ ചേർന്നു ക്രൂശകരോടായ്
നിർമ്മലനാകും ഗുരുവിനെ ഒറ്റി
തെറ്റിന്നാഴം അറിഞ്ഞില്ലവൻ
തൻ പ്രകാശം ഇരുളാക്കിയോൻ.

3. മഹിതാചാര്യാ മിശിഹാനാഥാ
വാഴ്ത്തപ്പെട്ടോൻ നീ എന്നേയ്ക്കും
സർവ്വസ്തുതിയും യോഗ്യം നിനക്ക്
നീ സഹിച്ചു വഞ്ചകനെ
താതാ പുത്രാ റൂഹാ സ്തോത്രം.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.

മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ..... എന്ന രീതി)

കർത്താവേ കൃപചെയ്യണമേ
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാ-ജ്യ-ത്തും. ✠





സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. പരമാർത്ഥികളാം ശിഷ്യന്മാർ
ജീവൻ പകരും നിർമ്മലമാം
അപ്പമശിച്ചതു മിശിഹാ തൻ
ദിവ്യശരീരമതെന്നറിവൂ
വീഞ്ഞിൻ പാനപാത്രമതും
എടുത്തു കലർത്തി വാഴ്ത്തിയവൻ
ശുദ്ധീകരിച്ചതു സകലർക്കായ്
ചിന്തപ്പെടുന്നൊരു ര-ക്തമതാ-യ്. ✠ സർവ്വേശാ...

2. ലോകർക്കായ് ചിന്തപ്പെടുമെൻ
സത്യമതാം രക്തമിതല്ലോ
പാനം ചെയ്യുവിനിതിൽനിന്ന്
പുതിയ ഉടമ്പടി തൻ രക്തം
ദേവാലയമതിൽ സംഘമതായ്
ചേരുമ്പോഴീക്കണ്ടതുപോൽ
എന്നോർമ്മയ്ക്കായ് ചെയ്തിടുവിൻ
എന്നവരോടുടയോ-ന-രുളി. ✠ സർവ്വേശാ...

3. പരിശുദ്ധൻ നീ പരിശുദ്ധൻ
നിൻ ബഹുമാനം സ്തുത്യം താൻ
ഉഗ്രന്മാരാം സ്രോപ്പേന്മാർ
വാഴ്ത്തുന്നോനെ സ്തോത്രം തേ
കനിവായ് എളിമപ്പെട്ടു നീ
കഷ്ടത മരണം താഴ്മയ്ക്കായ്
ദുഷ്ടന്മാരോടുള്ളലിവിൽ
അതിരില്ലാത്തവനേ-സ്തോ-ത്രം. ✠ സർവ്വേശാ...

4. സൃഷ്ടികൾ തന്നുടെ സൗന്ദര്യം
മഹിമയുമാർന്നവനേ സ്തോത്രം
സൃഷ്ടികളെല്ലാറ്റിൽനിന്നും
എന്നെന്നും സ്തുതി അങ്ങേക്കായ്
താവക രക്തശരീരങ്ങൾ
കൈക്കൊണ്ടവരിൽ നിന്നു സ്തുതി
നിനക്കും നിന്നെ അയച്ചോനാം
താതന്നും സ്തുതി റൂഹായ്ക്കും
പാപികളാമടിയാർക്കെന്നും
മോചനവും ഉണ്ടാ-ക-ട്ടെ. ✠ സർവ്വേശാ...
കർത്താവേ കൃപ ചെയ്യണമേ... ✠ സർവ്വേശാ...

### ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ-ഹാ വൈരികളെനിക്കെതിരെ ദോഷമുരച്ചു
എപ്പോൾ മരിച്ചവൻ നാമമില്ലാതാകും. ഹാലേലുയ്യാ.

വായന : മർക്കോ 10:32-34 യോഹ 12:23-3

### കൗമാ - വിശ്വാസപ്രമാണം

❖



# വ്യാഴം - ആറാംമണി

### ആരംഭവും കൗമായും

മ്ശിഹാ തവ പെസഹായാൽ മുൻ
പെസഹായിൻ കുഞ്ഞാ-ടിനെ മായിച്ചോനേ
നിൻ പെസഹായാലേ, മോദിപ്പിച്ചേകൂ കാരുണ്യം.✠✠✠

### എനിയോനോ

(ഏമ്മൊദ് കീസോ... / ഭാഗ്യം തേ മിശിഹാതൻ... എന്ന രീതി)

1 തൻ മൃതിയിൻ-സ്മരണയ്ക്കായ് ശിഷ്യർക്ക്
തനുരക്ത-ങ്ങൾ സസ്നേഹം നൽകിയ
ദേവാ ദയ ചെയ്തീടണമേ.

2 വാനതിലീ-റേന്മാർ ശുശ്രൂഷിക്കെ
പാരിൽതൈ-ലം പാപിനി പൂശിയ
ദേവാ ദയ ചെയ്തീടണമേ.

3 കനിവോടുമാ-നവനായ് പാപം പോക്കാൻ
തൻ തിരുമെ-യ്യും നിണവും തന്നോനേ
ദേവാ ദയ ചെയ്തീടണമേ.

4 ഞങ്ങൾക്കായ്-തനുരക്തങ്ങൾ നൽകി
മൃതിയില്ലായ്മയെ നൽകിയവൻ വന്ദ്യൻ
ദേവാ ദയ ചെയ്തീടണമേ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

5 കൃപ നിറയും മിശിഹാ നിൻ ക്ലേശത്താൽ
സഭതൻ കൊമ്പി-ന്നുന്നതി നൽകേണം
ദേവാ ദയ ചെയ്തീടണമേ.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ - 1

ഈ പെരുന്നാളിൽ ശിഷ്യന്മാർ യേശുവിനെ സമീപിച്ച് ഇപ്രകാരം താത്പര്യപൂർവ്വം സംസാരിച്ചു: മെസ്രേമിൽവച്ച് മോശ സൂചിപ്പിച്ച കുഞ്ഞാട് ഇതാ സജ്ജമായിരിക്കുന്നു. ഇതിനാലാണ് കഠിനഹൃദയനായ ഫറവോനിൽനിന്ന് ഹെബ്രായജനം രക്ഷപ്രാപിച്ചത്. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

നമ്മുടെ കർത്താവും, പന്തിരുവരും മാളികയിൽ ഭക്ഷണത്തിനിരുന്നു. താൻ അപ്പമെടുത്തു വാഴ്ത്തി ശ്ലീഹന്മാർക്ക് കൊടുത്തു. സ്ത്രോത്രത്തിന്റെ കാസായും കലർത്തി വാഴ്ത്തി, "ഇത് കടങ്ങളുടെ പരിഹാരത്തിനായി എല്ലാവർക്കും വേണ്ടി നല്കപ്പെടുന്ന ജീവനുള്ള രക്തമാകുന്നു."

### കോലോ - 2

സ്നേഹപൂർവ്വം താണിറങ്ങിവന്ന് മനുഷ്യനായിത്തീരുകയും, മാളികയിൽവച്ച് ശിഷ്യന്മാരോടൊപ്പം പെസഹാ ഭക്ഷിക്കുകയും, നാശത്തിൽ പഴകിപ്പോയ ആദാമിനെ രക്ഷിക്കുകയും ചെയ്ത ഏകജാതനായ ദൈവത്തെ നാം സ്തോത്രം ചെയ്തു വന്ദിക്കണം. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...





സത്യ ഇടയാ, നിന്റെ തിരുവിലാവിൽനിന്ന് ഒഴുകിയ രക്തത്താൽ രക്ഷപ്രാപിച്ച സഭ നിന്നോട് അപേക്ഷിക്കുന്നു. നിന്റെ താഴ്മയാൽ സമാധാനവും, ശാന്തിയും അതിൽ വസിപ്പിക്കണമേ. എല്ലാവരും നിന്റെ കൃപയെ സ്തോത്രം ചെയ്യട്ടെ.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. മോശേ നിൻ പെ-സഹാ ഭക്ഷിക്കും
ദിവ്യകുഞ്ഞാടതിനെ കാൺക
രഹസ്യങ്ങൾ തൻ ശില്പി നീയോ
മാളിക തന്നിലത്താഴത്തിൽ
നിറവേറി നിൻ സാദൃശ്യങ്ങൾ

2. ഇസ്രേലീന്നും മുൻപെസഹാ
ഉപരോധിച്ചു സംഹാരകനെ
നിൻ മെയ് രക്തം നൽകി സഭയ്ക്കായ്
ദുഷ്ടർക്കെതിരെ കോട്ടയതാക
ഋണപാപങ്ങൾ മോചിക്കേണമേ

3. നിൻ സ്വരൂപ സൃഷ്ടിയാമെൻ
ആത്മം നിന്നെ വാഴ്ത്തീടട്ടെ
നിർമ്മല കീർത്തന-മെന്നും പാടും
നിൻ മെയ്ക്ലേശാൽ രക്ഷിച്ചതിനെ
നിന്നെ അയച്ചോൻ വാഴ്ത്തപ്പെട്ടോൻ

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.

മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(മിശിഹോ ദേസോ ല്ഹാശോ... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്ക്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക.✠
സർവ്വേശാ കൃപ ചെയ്യേണമെ
നാഥാ ദയ ചെയ്തീടേണമേ

1. ഈയപ്പം മമതനുവെന്നോതി ആർ കൈക്കൊള്ളും?
കൈയ്ക്കൊള്ളാത്തോനില്ലിഹ പാർത്താൽ ശ്ലീഹ-സ്ഥാനം
ശ്ലീഹന്മാരേവം തിന്നതിനെ-താനുള്ളപ്പോൾ
ജീവൻപോകാതെങ്ങിനെയപ്പം മെയ്യായ്ത്തീരും
ജീവൻപോകാതെങ്ങിനെ തൻ മെയ് ശ്ലീഹർക്കേകി
ഹതനല്ലായ്കയിൽ എങ്ങിനെ തീർന്നാൻ ഹതനെപ്പോലെ
ജീവൻ നിൽക്കാതാരവിടെ തൻമെയ് ഭാഗിച്ചു.✠
സർവ്വേശാ...

2. ഭക്ഷിപ്പോൻ തൻ മെയ്യവരമ്പേ ഭക്ഷിക്കുന്നു
കല്പിക്കുന്നോൻ തൻ രക്തമതും പാനം ചെയ്വൂ
സംസാരിക്കുന്നോനേ ഹതനെന്നോർത്തീടുന്നു
ശിഷ്യർക്കെല്ലാം ഭക്ഷണമായോൻ കൂടുണ്ടെന്നും
നിബിവാക്യങ്ങൾ നിറവേറ്റിയവൻ താതൻ സ്തുത്യൻ
തന്മെയ്യും തൻ രക്തമതും പന്തിരുവ-ർക്കായി
ഭക്ഷിപ്പാനായ് കല്പിച്ചേകിയ പുത്രൻ വന്ദ്യൻ
പൂർത്തിയാക്കും പാവനറൂഹാ സ്തോത്രാർഹൻ താൻ.✠
സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി.✠
സർവ്വേശാ...





## മദ്റോശോ

**ഊനീസോ :** പന്തിരുവർക്കു മാളികയിൽവച്ച് തന്റെ ശരീരം ഭാഗിച്ചുകൊടുത്ത മിശിഹാ വാഴ്ത്തപ്പെട്ടവനാകുന്നു.

മെസ്രേമിൽവച്ച് സമാപിച്ച അവസാന സന്ധ്യയേ! നിനക്കു ഭാഗ്യം. നിന്നിൽവച്ച് നമ്മുടെ കർത്താവ് ചെറിയ പെസഹാ ഭക്ഷിച്ചു. അവൻ തന്നെയാണ് വലിയ പെസഹാ. അവൻ പെസഹായോട് പെസഹായെ ചേർത്തു. പെരുന്നാളിനോട് പെരുന്നാളും. കടന്നുപോയ പെസഹായ്ക്കു പകരം കടന്നുപോകാത്ത നവമായ പെസഹാ വന്നു. അങ്ങനെ രഹസ്യം നിറവേറുകയും ചെയ്തു.

നീതിമാന്മാരുടെ സ്ഥലമേ, നിനക്ക് ഭാഗ്യം. നിന്നിൽ വച്ച്, നമ്മുടെ കർത്താവ് തന്റെ ശരീരം വിഭജിച്ചു. സീനായ് മലയിൽവച്ച് മൂശ മുഖാന്തരം ലഘുവായ നിയമം നല്കപ്പെട്ടു. ദൃശ്യവും, സൃഷ്ടി മുഴുവൻ നിറഞ്ഞിരിക്കുന്നതും, മഹത്തരവും, വലിയതുമായ നിയമം ഈ ചെറിയ ഭവനത്തിൽനിന്ന് പുറപ്പെട്ട് ഭൂമിയെ മുഴുവൻ നിറച്ചിരിക്കുന്നു.

ഭാഗ്യമുള്ള ചെറുസമൂഹമേ, നിസാരമായ നീ സൃഷ്ടികൾക്കു മുമ്പിൽ സംസ്ഥാപിതമായിരിക്കുന്നു. സൃഷ്ടി മുഴുവൻ സീമകൾവരെ നിന്നാൽ നിറഞ്ഞിരിക്കുന്നു. അനുഗ്രഹീത കതിരിൽനിന്നുള്ള അപ്പം നിന്നിൽവച്ച് മുറിക്കപ്പെട്ടതിനാലും, മറിയാമിൽനിന്നുള്ള മുന്തിരിച്ചാറ് നിന്നിൽവച്ച് രക്ഷകന് കാസയായി പകർന്നതിനാലും നീ ഭാഗ്യവതിയാകുന്നു.

സത്യകുഞ്ഞാടായ പെസഹാകുഞ്ഞാടിനെ സ്വീകരിച്ച ഭവനമേ, നിനക്കു ഭാഗ്യം. നിർമ്മലവും, സൗഖ്യദായകവുമായ നിന്റെ മടിത്തട്ടിൽ ആശ്വാസമരുളുന്ന രഹസ്യം വസിക്കുന്നു. താല്ക്കാലിക കുഞ്ഞാടിനെ നീക്കി ദൈവകുഞ്ഞാടിനെ പ്രദാനം ചെയ്യുന്ന അതുല്യമായ പെസഹാ നിന്നിൽവച്ച് അനുഷ്ഠിക്കപ്പെടുന്നു.

ദൈവപുത്രനായ മിശിഹായും, അവനെ ചുറ്റിനില്ക്കുന്ന സഹോദരങ്ങളും വിജയമകുടംചൂടി നിന്റെ ഉള്ളിൽ വസിക്കുന്നതിനാൽ ചെറിയ ഭവനമേ, നിനക്കു ഭാഗ്യം. പരിശുദ്ധി തന്നെയായ അവൻ സവിശേഷതയാർന്ന നിർമ്മല കുസുമമാണ്. ആ സഹോദരങ്ങളെല്ലാവരും ശ്രേഷ്ഠ കുസുമങ്ങളാണ്. എന്നാൽ, ഒരു കുസുമം നിപതിക്കുകയും, അതിന്റെ സൗരഭ്യം നഷ്ടപ്പെട്ടുപോകുകയും ചെയ്തു.

### ഹൂലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാ വൈരികളെനിക്കെതിരെ ദോഷമുരച്ചു
എപ്പോൾ മരിച്ചവൻ നാമമില്ലാതാകും. ഹാലേലുയ്യാ

വായന : മർക്കോ 14 : 1 – 2, ലൂക്കോ 7 : 36 – 50

### കൗമാ

മ്ശിഹാ തവ പെസഹായാൽ മുൻ
പെസഹായിൻ കുഞ്ഞാ-ടിനെ മായിച്ചോനേ
നിൻ പെസഹായാലേ, മോദിപ്പിച്ചേകൂ കാരുണ്യം. ✠✠✠

### വിശ്വാസപ്രമാണം

❖



# വ്യാഴം ഒൻപതാംമണി

### ആരംഭവും കൗമായും

മ്ശിഹാ തവ പെസഹായാൽ മുൻ
പെസഹായിൻ കുഞ്ഞാ-ടിനെ മായിച്ചോനേ
നിൻ പെസഹായാലേ, മോദിപ്പിച്ചേകൂ കാരുണ്യം. ✠✠✠

### എനിയോനോ

തന്റെ ശ്രേഷ്ഠതയെ താഴ്ത്തി ശിഷ്യരുടെ പാദങ്ങൾ കഴുകി അവരെ വിനയം പഠിപ്പിച്ച മിശിഹാ വാഴ്ത്തപ്പെട്ടവനാകുന്നു. ദൈവമേ, നിന്റെ സന്നിധിയിൽ ഞാൻ അടുത്തുവരുന്നു. എന്നോട് കരുണയുണ്ടാകണമേ.

പ്രകൃത്യാ പീഡാതീതനായിരിക്കെ ആദാമിന്റെ രക്ഷയ്ക്കുവേണ്ടി മനസാ പീഡ സഹിക്കാൻ വന്നവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ദൈവമേ, നിന്റെ സന്നിധിയിൽ ഞാൻ അടുത്തുവരുന്നു. എന്നോട് കരുണയുണ്ടാകണമേ.

പ്രകൃത്യാ ദൈവമായിരിക്കെ മനുഷ്യനായി വന്ന് വിധിക്കപ്പെടുകയും സ്വന്തം വിധിയാൽ ഞങ്ങളുടെ ന്യായവിധി നീക്കിക്കളയുകയും ചെയ്തവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ദൈവമേ, നിന്റെ സന്നിധിയിൽ ഞാൻ അടുത്തുവരുന്നു. എന്നോട് കരുണയുണ്ടാകണമേ.

സ്വർഗ്ഗീയ രാജാവേ, നിന്റെ സഭയുടെമേൽ കരുണ തോന്നണമേ. ദയാപൂർവ്വം അതിൽനിന്ന് ശിക്ഷകളും, കോപദണ്ഡനങ്ങളും നീക്കിക്കളയണമേ. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

കർത്താവേ, കൃപാപൂർവ്വം ഞങ്ങൾക്കെല്ലാവർക്കും മോചനം നല്കണമേ. നിന്റെ കരുണയുടെ ജീവപ്രദമായ സോപ്പായാൽ ഞങ്ങളുടെ മാലിന്യങ്ങളെല്ലാം വെണ്മയാക്കണമേ. ഞങ്ങൾ സദാ നിന്റെ കൃപയെ സ്തോത്രം ചെയ്യുവാൻ ഇടയാക്കണമേ.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ - 1

പ്രാബല്യത്തോടെ സമുദ്രങ്ങൾ ബന്ധിച്ചവൻ എഴുന്നേറ്റ് പാത്രത്തിൽ വെള്ളമൊഴിച്ചു. പുറംകുപ്പായംപോലെ പ്രകാശം ധരിച്ചിരിക്കുന്നവൻ അരയിൽ തൂവാല ചുറ്റി. സജീവനും, ദഹിപ്പിക്കുന്ന അഗ്നിയുമായവൻ ശിഷ്യരുടെ പാദങ്ങൾ കഴുകുവാൻ കുനിഞ്ഞു. ഈറേന്മാർ തന്റെ പ്രഭയിൽ വിറയ്ക്കുന്നു. എന്നാൽ, അവനോ ശെമയോന്റെ മുമ്പിൽ തലകുനിച്ചു. അവന്റെ താഴ്മയ്ക്ക് സ്തുതി. തൃക്കയ്യാൽ ആഴങ്ങൾ ബന്ധിക്കുന്നവൻ അല്പജലംകൊണ്ട് തിരുസഭയെ വിശുദ്ധീകരിച്ചു. അവൾ അവന് സ്തുതി പാടുന്നു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ....





ശ്ലീഹന്മാരുടെ തലവനായ ശെമയോനോട് അടുത്തുവന്ന് ക്ഷാളനം ഏല്ക്കുക എന്ന് കർത്താവ് അരുളിച്ചെയ്തു. അവന്റെ പ്രാഭവം കണ്ട് ശെമയോൻ പരിഭ്രമിച്ചുപറഞ്ഞു:കർത്താവേ, നീ ഒരിക്കലും എന്റെ കാലുകൾ കഴുകരുത്. യേശു പറഞ്ഞു: ഞാൻ നിന്നെ കഴുകുന്നില്ലെങ്കിൽ നീ എനിക്ക് അന്യനായിത്തീരും. ശെമയോൻ പ്രതിവചിച്ചു:എന്റെ കാലുകളും, കൈകളും ശിരസും കഴുകുക. ഞാനങ്ങനെ നിനക്കുള്ളവനായിത്തീരട്ടെ. മൊറിയോ റാഹേം...

## എത്രോ

### കോലോ - 2

അത്താഴസമയത്ത് മാളികയുടെ വാതിൽക്കൽ സാത്താൻ പതുങ്ങിക്കിടക്കുന്നുണ്ടായിരുന്നു.നമ്മുടെ കർത്താവ് തന്റെ ശരീരവും രക്തവും ശ്ലീഹന്മാർക്കായി വിഭജിച്ചപ്പോൾ അപ്പം മുക്കി യൂദായ്ക്കു കൊടുത്തു. ആ ശിഷ്യൻ ഗുരുവിനെ ഉപേക്ഷിച്ചുപോയി. നാഥനെ ഒറ്റിക്കൊടുക്കുന്നവൻ അവനാണെന്ന് മറ്റു ശിഷ്യന്മാരെല്ലാവരും അറിഞ്ഞു. അങ്ങനെ അവൻ സഭയ്ക്ക് അന്യനായിത്തീർന്നു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

കരയും കടലും യൂദായെക്കുറിച്ചു കരഞ്ഞു. അവൻ മാളികയിൽനിന്ന് പുറപ്പെട്ടു പോയപ്പോൾ ശത്രു വാതില്ക്കൽ നില്പുണ്ടായിരുന്നു. ശത്രുതയും വെറുപ്പും അവനിൽ നിറച്ചു. അവൻ പോയി ഗുരുവിനെ വിലയ്ക്കു കൊടുത്തു. തൂങ്ങിച്ചാകുവാനുള്ള കയറു വാങ്ങിച്ചു.

ഗുരുവിന്റെ വിലവാങ്ങിച്ച കൈയ് അവനിലേക്കുതന്നെ തിരിഞ്ഞ് അവനെ ഞെരുക്കി. അവന്റെ അതിക്രമം അവന്റെ തലയിലേക്കുതന്നെ തിരിച്ചുവിട്ടവൻ വാഴ്ത്തപ്പെട്ടവനാകുന്നു.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. വഞ്ചകയൂദാ-തൻ പാദങ്ങൾ
കഴുകി നാഥൻ മലിനത മാറ്റി
ഹതനായില്ലവൻ എന്നാൽ വഞ്ചന
ഹൃദയേ നിന്നും നീങ്ങാത്തതിനാൽ
വിസ്മയമാർന്നു വാനും ഭൂവും.

2. ദാസന്മാരാ വിരുന്നിനിരിക്കെ
രാജാവവരെ ശുശ്രൂഷിച്ചു
അത്താഴമതും അതിമഹനീയം
താതൻ സവിധേ മനുജരെയേറ്റാൻ
താഴ്മതൻ വൻ മാതൃക നൽകി.

3. നിർമ്മല കുഞ്ഞാടുകളേ നിങ്ങൾ
ഇടയന്നായി വീണകൾ മീട്ടൂ
നിങ്ങൾക്കായി സ്വയം ബലിയായി
തിരുമെയ്‌രക്തം പങ്കിട്ടേകി
വന്ദ്യൻ താതാത്മജനോടൊപ്പം.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ





## മാർ യാക്കോബിന്റെ ബോവൂസോ

(മ്ശിഹോ ദേസോ ല്ഹാശോ... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്ക്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. വിസ്മയനീയം ദൈവപുത്രൻ തന്റെ താഴ്മ
തൻ രൂപം യഥാസ്ഥിതികാട്ടാൻ കഴിയില്ലാർക്കും
ഭീയാർന്നീടുന്നു സൂക്ഷിച്ചുനോക്കാൻ നിന്നെ
നിൻ വൃത്താന്തമതും ഞാനെങ്ങനെ ചൊല്ലീടേണ്ടു ✠
സർവ്വേശാ...

2. നിന്നെ വാഴ്ത്തീടാൻ അഗ്നിരഥം വെമ്പൽ കൊൾകെ
നീ ദാസൻപോൽ ശിഷ്യർ മുമ്പിൽ പാത്രം പേറി
ഗബ്രിയേൽ നിൻമുമ്പിൽ കുമ്പിട്ടാരാധിക്കെ
നീയോ ശിഷ്യർ തൻ പാദങ്ങൾ കഴുകുന്നത്ഭുതം ✠
സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി. ✠
സർവ്വേശാ...

## ഹൂലോലോ-ഏവൻഗേലിയോൻ

ഹാ-ഉ-ഹാ വൈരികളെനിക്കെതിരെ ദോഷമുരച്ചു
എപ്പോൾ മരിച്ചവൻ നാമമില്ലാതാകും. ഹാലേലുയ്യാ.

വായന : മത്തൊ 26 : 1 – 19 യോഹ 14 : 15 – 24

**കൗമാ**

മ്ശിഹാ തവ പെസഹായാൽ മുൻ
പെസഹായിൻ കുഞ്ഞാ-ടിനെ മായിച്ചോനേ
നിൻ പെസഹായാലേ, മോദിപ്പിച്ചേകൂ കാരുണ്യം. ✠✠✠

**വിശ്വാസപ്രമാണം**

❖



# ദുഃഖവെള്ളി - സന്ധ്യ

**ആരംഭവും കൗമായും**

ഹാശായാൽ പാപം പോക്കി രക്ഷിച്ച മിശിഹാ
കനിവോടീ കർമം കൈക്കൊൾക ✠✠✠

**പ്രാരംഭപ്രാർത്ഥന**

**മസ്മൂറാ 51**

ദൈവമേ നിന്റെ കൃപയിൻ പ്രകാരം.... പേജ് 3

**എനിയോനോ - 1**

(ദ്ഹൗ ദഹവോ ബുകറോ.../ ഞങ്ങൾക്കായ് മാനവ ജഡമാർന്ന.../
പീഡകളെ മാനുഷ ജഡമാർന്ന... എന്ന രീതി)

1. ഞങ്ങൾക്കായ് മനസാ മാനവനായ് ത-നുവിൽ
പീഡ സഹിച്ചോനെ ദേവാ ദയചെയ്തീടണമേ.

2. രഹസ്യങ്ങൾ ഉപമകൾ സാദൃശ്യം ഇ-വയെ
തന്നിൽ നിറവേറ്റിയ ദേവാ ദയചെയ്തീടണമേ.

3. രക്ഷയിവർക്കേകാൻ പാതകിപോൽ ന്യാ-യ
വേദിയിലാനീതൻ ദേവാ ദയചെയ്തീടണമേ.

4. തിരുമനസ്സാൽ ഞങ്ങൾ രക്ഷയ്ക്കായ് കൊ-ല
ചെയ്യപ്പെട്ടോനേ ദേവാ ദയ ചെയ്തീടണമേ.

5. സകലത്തിൻ വിധിനായകനായോൻ ന്യാ-യ
രഹിതം വിധിയേറ്റു ദേവാ ദയചെയ്തീടണമേ.
ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

6. വഞ്ചകനാം ശിഷ്യൻ ഏല്പിച്ചു നി-ന്നെ
കുരിശുമരത്തിനായ് ദേവാ, ദയചെയ്തീടണമേ.
കുറിയേലായിസോൻ

## മസ്മൂറാകൾ 141, 142, 119, 117

കർത്താവേ, നിന്നെ ഞാൻ വിളിച്ചു... പേജ് 7

## എനിയോനോ - 2

(സ്ളീ മൊറിയോ ബ്റഹമേ / എൻ നാഥാ നിൻ കൃപ നിന്നെ... എന്ന രീതി)

1. നിബിതൻ ദർശന ദൃഷ്ടാന്തം
ഇന്നീ സന്ധ്യയിൽ നിറവേറി
തെളിവായവയുടെ മർമ്മങ്ങൾ,
ഈ വെളിപാടിന്നറിവാലെ.

2. സോദരരിൽ നിന്നെന്നെപ്പോൽ
ഒരു നിബിയെ ഞാൻ നിയമിക്കും
അവനെ കൈക്കൊള്ളാത്തവനെ
ജനതയിൽ നിന്നും പിൻതള്ളും.

3. ദൈവമിവൻ താൻ നിബിയുമിവൻ,
ആചാര്യൻ താൻ ബലിയുമിവൻ
അർപ്പകനും കൈക്കൊൾവോനും
രഹസ്യപ്പൂർണ്ണതയും തന്നെ.





4. ഇന്നീ സന്ധ്യയിൽ മാളികയിൽ
മിശിഹാ പെസഹാ ഭക്ഷിച്ചു
ശിഷ്യർക്കായവനേല്പിച്ച
രഹസ്യങ്ങളിലവർ മോദിച്ചു.

5. അപ്പം വാഴ്ത്തി നുറുക്കിക്കൊ-
ണ്ടെന്റെ ശരീരമിതെന്നോതി
വീണ്ടും വാഴ്ത്തി സ്തോത്രം ചെയ്-
തെന്നുടെ രക്തമിതെന്നോതി. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

6. ഗുരുവോടൊത്താ ശിഷ്യന്മാർ,
രഹസ്യത്തിൽ പങ്കാളികളായ്
സ്തുതിയോടൊലിവിൻ മലയേറി,
ഉപദേശങ്ങൾ കൈക്കൊണ്ടു.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

## കോലോ - 1

(കൂക്കോയോ നാലാം രാഗം/ഒമറിൻ സോബേ.../ബാലകരോടായ്...എന്ന രീതി)

1. മൂശാനിബിയുടെ നാളുകളിൽ പന്ത്രണ്ടു ഗോത്രക്കാർ
ഭുജിച്ചു അതിനെയാചരിപ്പാൻ അരുൾ ചെയ്തഖിലേശൻ
ഇന്നീ സന്ധ്യക്കീശന്റെ മേശ
സ്വച്ഛമതായി വിരിച്ചിട്ടിരിക്കുന്നു
ഇസ്രയേൽ ഗോത്രസമുൽഭൂതർ പന്ത്രണ്ടു ശിഷ്യന്മാർ

നിത്യരഹസ്യാഘോഷത്തിൽ ഉറ്റങ്ങിരിക്കുന്നു
ഹാ-അന്തിക്കീ-ദിനത്തിൽ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

2. നൂതനസംഗതി വെളിവാക്കി സത്യപ്രതിമകളേ
മുദ്രകളേയും കർത്താവീ അന്തിക്കുശിഷ്യർക്കായ്
ഭരമേല്പിച്ചു ഞാൻ നിങ്ങളുടെ മുമ്പിൽ
ചെയ്തിട്ടുള്ള സാദൃശ്യം നിങ്ങൾ
താഴ്മയോടനുകരിച്ചെൻ ശിഷ്യ സത്തമരായിരിക്ക
എന്നീവണ്ണം താനരുളി സന്ധ്യ വന്നപ്പോൾ
ഹാ-ഉ-ഹാ
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## എത്രോ

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്..... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡാ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. സത്യകുഞ്ഞാടത്താഴത്തിൽ
ഭാഗിച്ചേകി തൻതിരുഗാത്രം
പീഡാരഹസ്യം വെളിവാക്കുകയാൽ
പരമാർത്ഥികളാം ശിഷ്യന്മാരോ
തൻ വേർപാടിൽ ദുഃഖിതരായി.

2. പീഡകൾ കുരിശിൻ മരണവുമീ ഞാൻ
ഏല്ക്കാൻ പോകുന്നെന്നവനോതി
അന്യായമായി സപ്രേന്മാർക്ക് പീഡകർക്ക്





എന്നെ കൊലയ്ക്കായ് നിങ്ങളിലേകൻ
ഒറ്റിക്കൊടുക്കും എന്നുരചെയ്തു.

3. ഉയരം ആഴം ഇവയുടെയെല്ലാം
പരമാധികാരി ലോകേശൻ താൻ
ഭൂഭാഗമെല്ലാം പാലിപ്പോനാം
സർവ്വസ്തുതിയും കൈക്കൊൾവോനാം
ഉടയോനെ നാം വാഴ്ത്തീടേണം.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(മ്ശിഹോ ദേസോ ല്ഹാശോ..... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക. ✠

സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. രഹസ്യമതെല്ലാമീ രഹസ്യത്താൽ നിറവേറിയല്ലോ
പെസഹാ കുഞ്ഞാടിൻ കൈപ്പിന്റെ പൊരുളും വെളിവായ്;
ശിഷ്യന്മാരിൽ കയ്പുളവാക്കി വധവൃത്താന്തം
പെസഹാ കുഞ്ഞാടിൻ സന്ധ്യയതോ കയ്പായ് തീ-ർന്നു. ✠

സർവ്വേശാ...

2. മോശാ മിസറേമിൽ അർപ്പിച്ച കുഞ്ഞാടുമൂലം
തൻ സുത ഹാശാ സൂചിപ്പിച്ച താതൻ സ്തുത്യൻ

തൻ ക്നൂമായിൽ കഷ്ടതയേറ്റ പുത്രൻ വന്ദ്യൻ
എല്ലാം പാവനമാക്കീടുന്ന റൂഹാ സ്തുത്യൻ. ✠

സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി. ✠

സർവ്വേശാ...

### ഹൂലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാഎന്നെ കാളകളനവധി വലയം ചെയ്തു
എന്നെ വളഞ്ഞു ബാശാൻ കൂറ്റന്മാർ-ഹാലേലുയ്യാ

വായന : ലൂക്കോ 22 : 1 - 30

മോറാനേശുമിശിഹാ

### കൗമാ

ഹാശായാൽ പാപം പോക്കി രക്ഷിച്ച മിശിഹാ
കനിവോടീ കർമ്മം കൈക്കൊൾക ✠✠✠

### വിശ്വാസപ്രമാണം

**ഹൂത്തോമോ** പേജ് 17

❖



# ദുഃഖവെള്ളി - സൂത്താറ

### ആരംഭവും കൗമായും

ഹാശായാൽ പാപം പോക്കി രക്ഷിച്ച മിശിഹാ
കനിവോടീ കർമം കൈക്കൊൾക ✠✠✠

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

### പ്രുമിയോൻ - സെദറാ

### കോലോ - 1

(കൂക്കോയോ നാലാം രാഗം/ഒമറിൻ സോബേ.../ബാലകരോടായ്...എന്ന രീതി)

ഗോത്രത്തലവൻ ആദാമിൻ വിധി തീർക്കാനായി
ഇന്നീ സന്ധ്യയിൽ കർത്താവ് നിന്നൂ വിധിനിലയേ
ഹന്നാനിരുന്നു കയ്യാപ്പാ വിധിച്ചു
ജനമാർത്തല്ലോ'ഇവൻ മരണാർഹൻ'എന്ന്
സ്വന്തജനത്തെ രക്ഷിപ്പാൻ വന്നോരു ദൈവസുതൻ
അവരിൽ നിന്നും ഇവയെല്ലാം മനസാലെ സഹിച്ചു
ഹാലേലുയ്യാ അവനുടെ തിരുനാമം സ്തുത്യം.

ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

ദൈവാത്മജനെ കൊല്ലാനായ് വിസ്താരം ചെയ്കെ
വഴി ഓരോന്നും കയ്യാപ്പാ നോക്കിക്കാണുകയായ്

കുഷ്ഠം നീക്കി ശാബതു ദിവസത്തിൽ
ഇങ്ങനെ നിയമം-ലംഘിച്ചീ മനുഷ്യൻ എന്ന്
സാക്ഷികൾ കള്ളം ചൊന്നേവം ഇതുകേട്ടുടനെയവർ
ആർത്തുവിളിച്ചു മരണാർഹൻ ഇവനെന്നുച്ചത്തിൽ
ഹാലേലുയ്യാ രക്ഷകനെന്നേക്കും സ്തോത്രം.

## കോലോ - 2

(പ്തഹലി തറയെ/സ്തുത്യൻ പുനരുത്ഥാനത്തെ... എന്ന രീതി)

1. ഇന്നേദിവസം കർത്താവ്
ശിക്ഷണമേകാൻ ശിഷ്യർക്കായി
വിനയമൊടവരുടെ പാദങ്ങൾ
കഴുകുന്നതുകണ്ടീറേന്മാർ
വിസ്മിതരായി സ്വർഗത്തിൽ
സ്രോ-പ്പേന്മാരും ക്രൂബകളും ദൂതന്മാരഖിലം
സംഭ്രമമാർന്നു വിറച്ചല്ലോ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

2. ലോകത്തിൻ രക്ഷയ്ക്കായി
ക്രൂശിൽ തൂക്കപ്പെട്ടൊരുനാഥൻ
സ്വന്തജനത്തിനു പകരമതായ്
തൻ രക്തം വിലയായി നൽകി
ഭൂസ്വർഗങ്ങളെ ഒന്നാക്കി
ഉത്തമനാഥാ നിൻ ക്രൂശിൽ അഭയം പ്രാപിപ്പാൻ
എളിയവരിവരിൽ കൃപ ചെയ്ക.





## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്..... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡാ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. ഇന്നേദിവസം സന്ധ്യാനേരം
ഹാശാ സ്ലീബാ മരണമതെല്ലാം
വെളിവാക്കുകയായ്-ശിഷ്യരൊടായി
എന്നേക്കൊല്ലാൻ നിങ്ങളിലേകൻ
ഒറ്റിക്കൊടുക്കും എന്നുരചെയ്തു

2. ഇന്നീ സന്ധ്യയ്ക്കോതി നാഥൻ
പെസഹായിതിനെ നിങ്ങളുമൊത്ത്
ഭക്ഷിക്കാനായ്-വാഞ്ഛിച്ചേൻ ഞാൻ
നിബിയർ ചൊന്ന പ്രവചനമെല്ലാം
നിറവേറുകയായ് ഇങ്ങനെയെന്നിൽ.

3. സഭതൻ ആട്ടിൻ കൂട്ടമേ, നിങ്ങൾ
സ്തുതിപാടിടുവീൻ കർത്തന്നായി
നല്ലോരിടയൻ-താനെന്നോതി
ഈ കുഞ്ഞാട് സുതുതനാം പുത്രൻ
തനുരക്തത്താൽ നമ്മെ വീണ്ടു.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.

മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ... എന്ന രീതി)

കർത്താവേ കൃപചെയ്യണമേ,
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാ-ജ്യ-ത്തും. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. വാനൂഴികൾ നിറയുന്നവന്
അവ രണ്ടും വസനം മാത്രം
തൻമുമ്പിൽ വിറകൊള്ളുന്നു
വാനവദൂതഗണം മുഴുവൻ;
പാപത്തിൻ കാഠിന്യത്താൽ
അവനെ പാടെ പുറംതള്ളി
തിരുമനസാലെ വന്നവനായ്
മരണമൊരുക്കി സ്വന്ത-ജനം. ✠ സർവ്വേശാ...

2. സ്വയമേ ഭൂവിൽ താണിറങ്ങി
അഗതിസമം ഭവനം തേടി
രഹസ്യാത്മകമാം പെസഹായെ
ഭോജനമാക്കിയ മിശിഹായേ
അനവരതം സ്തുതി അങ്ങേയ്ക്കും
അങ്ങെയയച്ച താതന്നും
പുകഴ്ചകൾ പരിശുദ്ധാത്മന്നും
ഉണ്ടാകട്ടെ എ-ന്നേ-യ്ക്കും. ✠ സർവ്വേശാ...





കർത്താവേ കൃപ ചെയ്യണമേ... സർവ്വേശാ...

കുറിയേ... കുറിയേ... കുറിയേ...

**മസ്മൂറാകൾ 91, 121** പേജ് 22

**മാനീസോ** പേജ് 24

**കൗമാ**

ഹാശായാൽ പാപം പോക്കി രക്ഷിച്ച മിശിഹാ
കനിവോടീ കർമ്മം കൈക്കൊൾക ✠✠✠

**വിശ്വാസപ്രമാണം**

❖

# ദുഃഖവെള്ളി - രാത്രി

## ആരംഭവും കൗമായും

ഹാശാ വ്യഥയാർന്നുള്ളൊരു നിൻ പ്രാർത്ഥനയാൽ
മിശിഹാ പ്രാർത്ഥന കേട്ടാശിസരുളണമേ.✠✠✠

## പ്രാരംഭപ്രാർത്ഥന

ഉറക്കമില്ലാത്ത ഉണർവ്വുള്ളവനായ കർത്താവേ... പേജ് 27

## മസ്മൂറാ 109 - എനിയോനോ

എന്റെ മഹത്ത്വത്തിന്റെ ദൈവമേ, നീ മൗനമായിരിക്കരുതേ. എന്തെന്നാൽ, അസത്യ നാവാലും, ദ്വേഷതയുടെ ശബ്ദത്താലും അവർ എന്നോടു സംസാരിച്ചു.

(മ്ശിഹോ ദമ്‌ലാക്.../ വാനവർ മാനോർ...)

1. ഉത്തമസോദ-രരേ ഉണർന്നു
   പ്രാർത്ഥിപ്പിൻ കരുണയ്ക്കായി
   മർത്യകുമാരൻ കുരിശേൽക്കാ-
   നൊത്തമുഹൂർത്തമടു-ത്തല്ലൊ.

നന്മയ്ക്കുപകരം തിന്മയും, സ്നേഹത്തിനു പകരം ദ്വേഷവും അവർ എനിക്കു നൽകി.

2. ആ മിശിഹാതൻ പ്രാർത്ഥനയി-
   ലുണ്മയിൽ കാത്തി-രിപ്പാനോതി





   എൻമനപീഡകളേറുകയാ-ൽ
   കാൺമൂ മുമ്പിൽ മരണത്തെ.

എന്റെമേൽ കുറ്റമാരോപിക്കുന്നവർക്ക് ഞാൻ നിന്ദാപാത്രമാണ്. അവർ എന്നെ കാണുമ്പോൾ പരിഹാസപൂർവ്വം തലകുലുക്കുന്നു.

3. ഉറക്കം കൂടാ-തുള്ള പിതാ-
   സുതനുണർവ്വോടെ-ഈരാവിൽ
   നിന്നീമൃതികര കാസായെ
   നീക്കാൻ നരനെപ്പോൽ കേണു.

എന്റെ ദൈവമായ കർത്താവേ, എന്നെ സഹായിക്കണമേ, അങ്ങയുടെ കാരുണ്യത്തിനൊത്തവിധം എന്നെ രക്ഷിക്കണമേ.

4. വിദ്വേഷം പൂണ്ടവരിന്നീ
   രാവിൽ ക്രിസ്തു-വിനെപ്പിടിപ്പാൻ
   തൃക്കൈരോഗം നീക്കിയവർ
   കൈകളിൽ വാളുമെടുത്തു വന്നു.

കർത്താവേ, ഇത് അങ്ങയുടെ കരമാണെന്നും അവിടുന്നാണ് ഇത് ചെയ്തതെന്നും അവർ അറിയട്ടെ.

5. പുച്ഛിക്കാൻപ-രിഹാസിനിയീ
   രാവിൽത-ന്നുടെ തലകുനിച്ചു
   യൂദന്മാരുടെ രാജാവേ!
   വന്ദനമെന്നവർ നിന്ദിച്ചു.

അവർ ശപിച്ചുകൊള്ളട്ടെ; എന്നാൽ അവിടുന്ന് അനുഗ്ര

ഹിക്കണമേ. എന്റെ എതിരാളികൾ ലജ്ജിതരാകട്ടെ. അങ്ങയുടെ ദാസൻ സന്തുഷ്ടനാകട്ടെ.

6. താൻ മിശിഹായെ അറിയില്ലെ-
ന്നാണയിട്ടു ശെ-മഓൻകീപ്പാ
പിന്നീടവനോർത്തു കരഞ്ഞു
ഓർത്താലാരു കരഞ്ഞീടാ.

എന്റെ അധരങ്ങൾ കർത്താവിന് ഏറെ കൃതജ്ഞത അർപ്പിക്കും. ജനക്കൂട്ടത്തിനു നടുവിൽ ഞാൻ അവിടുത്തെ പ്രകീർത്തിക്കും.

7. സ്ലീബായെ ഏറ്റുപറഞ്ഞ
സഭയേ നീ അതിഭാഗ്യവതീ
രക്ഷ ലഭിച്ചു കുരിശാലെ
ലജ്ജിതരായി ക്രൂശിച്ചോർ. ബാറെക്മോർ.
ശുബ്ഹോ... മെൻഓലം...

മരണശിക്ഷയ്ക്ക് വിധിക്കുന്നവരിൽ നിന്നു രക്ഷിക്കുവാൻ അഗതിയുടെ വലത്തുവശത്ത് അവിടുന്നു നിൽക്കും.

8. ന്യായാസനസവിധേ ദൈവം
ദ്രോഹിസമാനം ഈ രാവിൽ
ഏറ്റുകുറ്റം കവിളിൽ ഹാ
തല്ലേറ്റടിമത്തം-നീ-ക്കി.

## ഒന്നാം കൗമാ

### എക്ബൊ

തന്റെ ബലിയാൽ സകല ബലികളും, യാഗങ്ങളും മായിച്ചുകളഞ്ഞ നല്ലവൻ വാഴ്ത്തപ്പെട്ടവനാകുന്നു.





കുറിയേ... കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ - 1

(കൂക്കോയോ നാലാം രാഗം/ ഒമറിൻ സോബേ.../ ബാലകരോടായ്... എന്ന രീതി)

ജനകൻ തന്നുടെ വാഗീശൻ ന്യായാധിപ സവിധേ
മിണ്ടാതജശിശുപോലെതാൻ നിൽക്കുന്നു സൃഷ്ടികളെ
ഇളക്കുന്നവന്റെ കന്നത്തവരടിച്ചു
വാനവരിളകി സ്രോപ്പകൾ പേടിച്ചു
കൊട്ടിച്ചിറകവരുച്ചത്തിൽ ക്രൂബകൾ കാൽമറച്ചു
ശരണാഗതരോടു ചൊന്നേശു-ഏറ്റിതു ഞാൻ മനസ്സാ
ഹാ- ഇദമോതി കൃപയാൽ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

ന്യായാധിപരുടെ മുൻപാകെ മിശിഹാ നിൽക്കുമ്പോൾ
കയ്യപ്പായവനോടീശൻ തെരഞ്ഞെടുത്ത മിശിഹാ
നീ തന്നെയൊ? ആണയുമിട്ടുടനെ
ഞാനാകുന്നു-എന്നവിടുന്നരുളി
കർത്താവേ! തന്നങ്കിയഹോ കീറിക്കയ്യാപ്പാ
സുരലോകാധിപനെ നിന്ദിച്ചയ്യോ ഹാ കഷ്ടം
ഹാ - ഇവ സഹിച്ചോൻ സ്തുത്യൻ സ്തുത്യൻ.
മൊറിയോ റാഹേം...

### എത്രോ

## കോലോ – 2

കൽഗുഹയിൽ ഉറങ്ങുന്ന ശിഷ്യരെ വിട്ട് യേശു പോയി പ്രാർത്ഥിച്ചു. പിതാവേ, കഴിയുമെങ്കിൽ ഇ ൗ കാസാ എന്നിൽനിന്ന് നീങ്ങിപ്പോകട്ടെ. എങ്കിലും എന്റെ ഇഷ്ടംപോലെയല്ല, നിന്റെ ഇഷ്ടംപോലെയാകട്ടെ എന്ന് പറഞ്ഞു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ....

ആ നാഴികയിൽ യേശു ക്രൂശകരോടു പറഞ്ഞു: കള്ളന്റെ നേരെയെന്നപോലെ എന്റെനേരെ നിങ്ങൾ വന്നിരിക്കുന്നു. നിത്യവും, ദേവാലയത്തിൽ നിങ്ങളോടൊപ്പം ഞാൻ ഉണ്ടായിരുന്നിട്ടും നിങ്ങൾ എന്നെ പിടിക്കാഞ്ഞതെന്ത്?

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾക്കായ് നീ-യേറ്റൊരു പീഡാ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. നിദ്രാഭംഗം വന്നീ രാവിൽ
ഗുരുശിഷ്യർക്കും ശത്രുക്കൾക്കും
സൈത്തിൻ കുന്നിൽ ദൈവസുതനെ
കൊല്ലാൻ ജനങ്ങൾ തേടീടുന്നു
ശിഷ്യർ പേടിച്ചോടീടുന്നു

2. സംഭ്രാന്തരായി നിൻ കുഞ്ഞാടുകൾ
സങ്കടവാർത്ത കേട്ടതുനേരം
ശത്രുക്കൾക്കായ് ശിഷ്യരിലേകൻ





നിന്നെ-യവർക്കു-കാണിച്ചീടും
എന്നാ-ദുഷ്ടൻ-ചെന്നറിയിച്ചു.

3. ഹവ്വാ കനിയെ-പറിച്ചതിനാലെ
പ്രാർത്ഥനയാവശ്യമതില്ലാത്തോൻ
ഇന്നീ-രാവിൽ തോട്ടം തന്നിൽ
കേണു-മിശിഹാ-ജീവമരമായ്
നിന്നു-അറിവിൻ തരുതൻസ്ഥാനെ.

4. ചതിയൻ യൂദാ തൻ ഗുരുവിന്റെ
വിലയീരാവിൽ തൂക്കിയറിഞ്ഞു
ഗുരുനാഥനെപ്പോൾ വന്നീടുമെന്നു
ചെയ്ത കരാറു ഫലിച്ചതുമൂലം
സന്തോഷിച്ചാർ ക്രൂശകരെല്ലാം.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.

മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(മ്ശിഹോ ദേസോ ല്ഹാശോ..... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്ക്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക.✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. പ്രാർത്ഥിക്കുമ്പോൾ ചേരും യത്നംമൂലം ശിഷ്യർ
എ-ന്തോ-തേണ്ടു എന്നുൾതാപാൽ നിദ്ര-പൂണ്ടു
നിദ്രാസക്തർ അലസന്മാരെ പ്രാർത്ഥിച്ചീടാൻ

നിർബന്ധിച്ചു നിദ്രാഭാരപ്പെട്ട ഭൃത്യർ
കൺമയങ്ങി-മൂന്നാം വട്ടം നാഥൻ-ചൊല്ലി
നമ്മൾക്കെഴുന്നേറ്റിപ്പോൾ പോകാം ക്ഷീണന്മാരേ. ✠

സർവ്വേശാ...

2. പ്രാർത്ഥിപ്പാൻ ഞങ്ങൾക്കായ് മുട്ടിന്മേൽ നിന്നങ്ങു
താതതുല്യൻ നീ മർത്യൻപോൽ പ്രാർത്ഥിച്ചല്ലോ
തന്നിമിത്തം ദേവാ സ്തോത്രമങ്ങു മർത്യൻ
താതനും ഞങ്ങൾക്കും തുല്യൻ പ്രാർത്ഥിപ്പൂ-നീ
കൈക്കൊൾവൂ നീ തൻമൂലം മർത്യനെപോൽ.

സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി. ✠

സർവ്വേശാ...

## മദ്‌റോശോ

**ഊനീസോ :** തന്റെ ബലിയാൽ സകല ബലികളും, യാഗങ്ങളും മായിച്ചുകളഞ്ഞ നല്ലവൻ വാഴ്ത്തപ്പെട്ടവനാകുന്നു.

പെസഹാകുഞ്ഞാടിനെ കൊന്ന മോശ ഈജിപ്തുകാരുടെ ഇടയിൽ പൂജിതനായി. എന്നാൽ, സത്യകുഞ്ഞാടിനെ നിഗ്രഹിച്ച ജനം ജനതകളുടെ ഇടയിൽ നിന്ദിതരാകുവാൻ കാരണമെന്ത്? തന്റെ ബലിയാൽ പുരോഹിതധർമ്മം അനുഷ്ഠിച്ച കർത്താവ് തന്റെ മരണത്താൽ അധികം ശ്രേഷ്ഠനാക്കപ്പെട്ടു. നമ്മുടെ കർത്താവ് ക്രൂശിക്കപ്പെട്ടു. മോശ ബഹുമാനിക്കപ്പെട്ടു. എന്നാൽ ജനം ചിതറിക്കപ്പെട്ടു.





ജനം കുഞ്ഞാടിനെ അറുത്തപ്പോൾ അവർക്ക് രക്ഷയും, ഈജിപ്തുകാർക്ക് മരണവും സംഭവിച്ചു. പിന്നീട് ജറുസലേമിൽവച്ച് കുഞ്ഞാടിനെ അറുത്തപ്പോൾ സ്വജനത്തിന് ശിക്ഷയും, വിജാതീയർക്ക് രക്ഷയും ഉണ്ടായി. ഞെരുക്കത്തിലായിരുന്നപ്പോൾ അവർ രക്ഷ പ്രാപിക്കുകയും, അസൂയയാൽ അവനെ കൊന്നപ്പോൾ നിർമ്മൂലമാക്കപ്പെടുകയും ചെയ്തു. നമ്മുടെ കുഞ്ഞാട് അത്ഭുതവാനാണ്. അവനാൽ സ്വജനം നിർമ്മൂലമാകുകയും വിജാതിയർ രക്ഷപെടുകയും ചെയ്തിരിക്കുന്നു.

ഞാൻ മനസാകുന്നു എന്നു പറഞ്ഞപ്പോൾ നീ എന്നെ പുണ്യപ്പെടുത്തി. എന്നാൽ, ഞാൻ പാപം ചെയ്ത് നിന്റെ പീഡാനുഭവത്തെ വിസ്മരിച്ചു. എന്റെ മനസിൽ നിന്റെ കുരിശുമരണം സ്ഥിരീകരിക്കപ്പെടാൻ എന്നെ നീതീകരിക്കണമേ. എന്റെ മനോമുകരത്തിൽ നിന്റെ കുരിശുമരണം ദർശിച്ച് ലജ്ജിതനാകുകയും നിന്റെ ആർദ്ര സ്നേഹത്തിൽ ദൃഷ്ടിപതിച്ച് ആശ്വസിക്കുകയും ചെയ്യട്ടെ. എപ്പോഴും ഇടവിടാതെ നിന്റെ ആഗമനം ഞാൻ പുകഴ്ത്തുമാറാകട്ടെ.

## ഹൂലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാ എന്നെച്ചുറ്റി ദ്രോഹികളേറെ
എന്നെ വളഞ്ഞു ദുഷ്ടന്മാരുടെ കൂട്ടം - ഹാലേലുയ്യാ.

വായന : മത്താ 26 : 31 - 46

## രണ്ടാം കൗമാ

### കൗമാ

മ്ശിഹാ-ഞങ്ങൾക്കായ് ന്യായാ-സനത്തിങ്കൽ
നിന്നെ വലിച്ചിഴച്ച സ്നേഹാൽ-വിധിപോക്കി
കടങ്ങൾ വിസ്മരിച്ചാശിഷമിങ്ങേകണമേ. ✠✠✠

### എക്ബൊ

(കും പൗലോസ് / റംസാ ദേശത്തിന്നൊരു നയവാൻ.... എന്ന രീതി)

പകയൊടു ദുഷ്ടന്മാർ - വിധി ചെയ്തോൻ ധന്യൻ
ബലിയായോൻ ധന്യൻ - രക്ഷിപ്പാനായി

കുറിയേ... കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

### പ്രുമിയോൻ - സെദറാ

### കോലോ - 1

(കൂക്കോയോ നാലാം രാഗം/ ഒമറിൻ സോബേ../ബാലകരോടായ്... എന്ന രീതി)

1. ശിഷ്യൻയൂദാ മിശിഹായെ പിടിപ്പാൻ ഒരുങ്ങിവന്നു
വിധിപ്പാനും വധിപ്പാനുമായി സേവ-കർ കൂട്ടം കൂടി
കർത്താവുരച്ചു-എന്തിന്നേന്തുന്നു
വടിവാളുകളെ-ആരെത്തേടുന്നു
തച്ചനൊരുത്തൻ നസറേയൻ-ഉപമകൾ പറയുന്നോൻ
മൂശാനിയമം പഴിക്കുന്നോൻ അവനെ കൊല്ലേണം
ഹാ-അതിനായിവർ വന്നു. ബാറെക്മോർ.
ശുബ്ഹോ... മെൻഓലം...





2. നീതിദിവാകരനീരാവിൽ ബന്ധിക്കപ്പെട്ടു
കൽത്തൂണിലാ ഹന്നാന്റെ മുൻപിൽ നിൽക്കുന്നു.
ഗബ്രിയേലും-മിഖായേലിവരും
വിറയ്ക്കുന്നമരൻ-കണ്ടുക്രൂരതയെ
മണലാൽ കടലിന്നതിരിട്ടോൻ മർത്യനെ രക്ഷിപ്പാൻ
കുറ്റവുമേറ്റു മൗനിയായ് ആക്ഷേപവുമേറ്റു
ഹാലേലുയ്യാ ബന്ധിതനായ്നിന്നു.
മൊറിയോ റാഹേം...

### എത്രോ

### കോലോ - 2

അത്താഴസമയത്ത് കർത്താവ് അവരോട് അരുളി ച്ചെയ്തു: നിങ്ങൾ എല്ലാവരും എന്നിൽ ഇടറി എന്നെ വിട്ട് ഓടിപ്പോകും. ശെമയോൻ കീപ്പാ പറഞ്ഞു: കർത്താവേ, നിനക്ക് ഇതു സംഭവിക്കാതിരിക്കട്ടെ. നിന്നോടുകൂടി മരി ക്കേണ്ടിവന്നാലും ഞാൻ നിന്നെ ഉപേക്ഷിക്കുകയില്ല. യേശു അവനോട് അരുളിച്ചെയ്തു:ശെമയോ നേ, നീ ആണ യിടേണ്ട. ഈ രാത്രിയിൽ നീ എന്നെ തള്ളിപ്പറയും. അവന്റെ അനുതാപം കൈക്കൊണ്ട് മനസലിഞ്ഞവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ....

സപ്രേന്മാരുടെയും, മഹാപുരോഹിതന്മാരുടെയും അടു ക്കൽനിന്ന് സൈന്യത്തെ കൂട്ടിക്കൊണ്ട് യൂദാ യേശുവി നെതിരെ പുറപ്പെട്ടു. സർവ്വസൃഷ്ടികളുടെയും മഹാപ്രകാ ശമായവനെ ഏല്പിച്ചുകൊടുക്കുവാൻ അന്ധകാര

സൈന്യത്തോടൊപ്പം അവൻ വന്നു. യേശുവിനെ ചുംബിച്ചുകൊണ്ട് 'ഗുരോ സമാധാനം' എന്നു പറഞ്ഞു. ക്രൂശകർ അവനെ പിടിക്കുകയും ചെയ്തു.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡാ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. ഈ രാത്രിയിൽ യൂദാ ക്രൂശകരിൽനിന്ന് ഗുരുവിന്റെ വിലവാങ്ങി. ഞാൻ ചുംബിക്കുന്നവനാണ് യേശു. അവനെ നിങ്ങൾ പിടിച്ചുകൊള്ളുവിൻ എന്ന് അവർക്ക് അടയാളം കൊടുത്തു.
2. സ്വഗുരുവിനെ വിറ്റു വില വാങ്ങിയ യൂദാ നിന്ദാപാത്രമാവുകയും ശിഷ്യഗണത്തിൽനിന്ന് വേർപിരിയുകയും ചെയ്തു.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ... എന്ന രീതി)

കർത്താവേ കൃപചെയ്യണമേ,
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠





സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. നമ്മുടെ കർത്താവ് അപ്പം മുക്കി യൂദായ്ക്ക് കൊടുത്തു. സാത്താൻ പ്രവേശിച്ച് അവനെ ക്രൂശകരുടെ അടുക്കലേക്ക് കൊണ്ടുവന്നു. വെറുക്കപ്പെട്ട അന്ധകാരമായ സാത്താൻ തന്റെ തോഴനായി നിഴലായ യൂദായെ കൂട്ടിക്കൊണ്ടുപോയി. അവൻ ദുഷ്ടഹൃദയത്തോടെ പ്രകാശമായ യേശുവിനെ ചുംബിച്ചു. അവന്റെ അധരങ്ങളിൽ സമാധാനവചനം ഉണ്ടായിരുന്നുവെങ്കിലും അവന്റെ ഹൃദയം വഹിച്ചിരുന്നത് വാളായിരുന്നു. അന്ധകാരം അതിന്റെ അധരം സൂര്യന്റെ അധരത്തോടു ചേർത്തുവച്ചു. എങ്കിലും, അതു പ്രകാശിച്ചില്ല. ഗുരോ സമാധാനം എന്നു അവൻ പറയുകയും സൈന്യം യേശുവിനെ വളയുകയും ചെയ്തു. ✠
സർവ്വേശാ...
2. എന്റെ ശിഷ്യാ, എന്നെ ദ്വേഷിക്കുകയും, ഒറ്റിക്കൊടുക്കുകയും ചെയ്യാൻ തക്കവണ്ണം നിനക്കെന്താണ് ഞാൻ കുറവു വരുത്തിയത്? എന്നെ കൊലയ്ക്കും, ക്രൂശാരോഹണത്തിനും ഏല്പിച്ചുകൊടുക്കുവാൻ തക്കവണ്ണം കയ്യാപ്പാ നിനക്ക് എന്തു നല്കി? പുരോഹിതന്മാർ കൈക്കൂലിയായി നിനക്ക് എന്തുമാത്രം സ്വർണ്ണം നൽകി? ഹന്നാൻ നിനക്ക് എന്തുമാത്രം പണം തന്നു? ഗുരുക്കന്മാർക്ക് ശിഷ്യൻ നല്കുന്ന സമ്മാനം ഇതാണോ? ശിഷ്യാ! നിന്നെ ആരാണ് വ്യാമോഹിപ്പിച്ചത്? നിന്റെ സഹോദരഗണത്തിൽനിന്ന് നിന്നെ ആർ

വേർതിരിച്ചു? വലതുഭാഗത്തുള്ളവനായിരുന്നിട്ടും നീ കൊലപാതകരോടു ചേർന്നു ഗൂഢാലോചന നടത്തി യല്ലോ! മനോഹര ദീപേഷ്ടിയായിരുന്ന നിന്നിൽ ദുഷ്ടൻ ഊതിയപ്പോൾ നീ കെട്ടുപോയല്ലോ! നിന്റെ കപ്പൽ ചിതറിപ്പോകുകയും നിന്റെ വ്യാപാരം നശിക്കു കയും ചെയ്തിരിക്കുന്നുവെന്ന് നീ അറിയുക. ✠

സർവ്വേശാ...

കർത്താവേ കൃപ ചെയ്യണമേ... ✠

## മദ്റോശോ

**ഊനീസോ :** ദുഷ്ടന്മാരാൽ അസൂയനിമിത്തം വിധി ക്കപ്പെട്ടവൻ അനുഗ്രഹീതനാകുന്നു. ഞങ്ങളുടെ രക്ഷ യ്ക്കുവേണ്ടി ബലിയായിത്തീർന്നവൻ ധന്യനാകുന്നു.

ഇടയൻ അടിയേൽക്കുകയും, ആടുകൾ ചിതറിയോടു കയും ചെയ്തു. ശ്ലീഹന്മാർ ചിതറുകയും, പരിഭ്രമിക്കു കയും ചെയ്തു. യൂദാ ക്രൂശകർക്ക് യേശുവിനെ ഏൽപ്പിച്ചുകൊടുത്തു. ശെമയോൻ ആണയിട്ട് അവനെ ഉപേക്ഷിച്ചു. അഗ്നിമയന്മാർ ശാന്തരായി കഴിഞ്ഞു. ശിഷ്യ ന്മാർ ഒളിവിൽ പോയി. ആത്മീയരും, അഗ്നിമയന്മാരുമായ സമൂഹങ്ങൾ സൗമ്യത പാലിച്ചു. ക്രൂശകരിൽനിന്ന് ഇപ്ര കാരമെല്ലാം സഹിക്കുവാൻ തിരുമനസായവന് സ്തുതി.

പകൽ ആയിരിക്കുന്നവനെ അവർ ഈ രാത്രിയിൽ ബന്ധിച്ചു. ഉടനെതന്നെ അവൻ തന്റെ രശ്മികൾ നീക്കി ക്കളഞ്ഞു. ഇടയനെ വെട്ടാൻവേണ്ടി വാൾ ഉയർത്തപ്പെട്ടു. ഉണർവ്വുള്ളവനായ അവൻ ജാഗ്രതയോടെ പ്രാർത്ഥിച്ചു.





മരണത്തെ ലക്ഷ്യംവച്ചുകൊണ്ട് യാത്രചെയ്ത ആ യോദ്ധാവ് മാർഗ്ഗമദ്ധ്യേ ക്ഷീണിച്ച് വിയർപ്പുകണങ്ങൾ തൂകി. തികച്ചും ഉണർവ്വുള്ളവനെ വിധിനിലയത്തിൽ കാണുന്ന ആർക്കാണ് ഈ രാത്രിയിൽ ഉറങ്ങാൻ കഴിയുക.

സൃഷ്ടികളെയെല്ലാം ബന്ധിച്ചിരിക്കുന്നവൻ ബന്ധിത നായി നിന്നു. സീമകളെ തന്റെ ആംഗ്യത്താൽ വഹിച്ചിരി ക്കുന്നവൻ, തന്റെ കല്പനയാൽ സ്വർഗ്ഗീയരിൽ ഭ്രമമുള വാക്കുന്നവൻ, രാജാക്കന്മാർക്കും വിധിയാളന്മാർക്കും മകുടം തീർക്കുന്നവൻ, ന്യായാധിപന്റെ മുമ്പിൽ ശിരസുന മിച്ചു നിന്നു. കുറ്റം ചെയ്തവരെ വിടുവിക്കുകയും, വിധി ക്കപ്പെടുകയുംചെയ്ത സകലത്തിന്റെയും നാഥനു സ്തുതി.

വധശിക്ഷ ഏൽക്കാൻ പോകുന്ന ജീവൻതന്നെ ആയവന്റെ പുത്രനായ കർത്താവ് തന്റെ പിതാവിന്റെ മുമ്പിൽ ഈ രാത്രിയിൽ പ്രാർത്ഥിച്ചു. ആ കുഞ്ഞാട് ബലി യായിത്തീരുവാൻവേണ്ടി കത്തിയെ ലക്ഷ്യമാക്കി പതുക്കെ നടന്നുനീങ്ങി. അവന്റെ ശക്തിയാൽ ലോകവും, സൃഷ്ടി കളും വിറകൊള്ളുന്നു. സ്വയം സമർപ്പിച്ചതുകൊണ്ടാണ് ക്രൂശകർക്ക് അവനെ ബന്ധിക്കുവാൻ കഴിഞ്ഞത്. ആദാ മിനുവേണ്ടി മരണം വരിക്കുവാൻ ഇപ്രകാരം തന്നെത്തന്നെ താഴ്ത്തിയവന് സ്തുതി.

ന്യായസ്ഥലത്ത് ശാന്തനായും, നിശബ്ദനായും സ്നേഹിതന്മാരോ, ശിഷ്യന്മാരോ കൂടെയില്ലാതെനിന്ന നാഥനെ നോക്കി വിവശതയോടെ മാറിലടിച്ചുകൊണ്ട് വിമ ലാംബിക ഇങ്ങനെ പറഞ്ഞു: പിതാവായ ദൈവത്തിനും,

സ്വന്തം മാതാവിനും ഏകജാതനായ പുത്രാ, നിന്നെപ്രതി ഞാൻ എങ്ങനെയാണ് വിലപിക്കേണ്ടത്? നിന്റെ പീഡാനുഭവം അതികഠിനമാണ്. കൂട്ടംചേർന്ന് വിലപിക്കുവാൻ എന്റെ സ്വാധീനത്തിൽ കന്യകാസംഘമില്ല.

പ്രവാചകന്മാരെ കൊല്ലുകയും, നീതിമാന്മാരുടെ രക്തം ചിന്തുകയും ചെയ്ത ജറുസലേമേ, എന്റെ മകനും, ദൈവവുമായവൻ നിന്നോടെന്തു തെറ്റു ചെയ്തു? അവനെ ഇപ്രകാരം വിധിചെയ്തു ശിക്ഷിച്ചത് എന്തിന്? ശക്തികളാലും, അടയാളങ്ങളാലും അവൻ നിന്നെ മിസ്രേമിൽനിന്ന് വിടുവിച്ചു. നിന്റെ മുമ്പിൽ അവൻ സമുദ്രം വിഭാഗിച്ചു. മേഘത്തൂണാൽ അവൻ നിന്നെ മറച്ചു. നിന്റെ അടിമനുകം അഴിച്ചുമാറ്റി. അവനെ നീ ന്യായസ്ഥലത്ത് ബന്ധിച്ചത് എന്തുകൊണ്ട്?

ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട ജനമേ, എന്റെ ഏകജാതനായ പുത്രൻ എന്ത് അപരാധത്താലാണ് ശിക്ഷിക്കപ്പെട്ടത്? തന്റെ കൽപനയാൽ നിങ്ങളുടെ കുഷ്ഠരോഗികൾക്ക് സൗഖ്യവും, തന്റെ വചനത്താൽ രോഗികൾക്ക് സ്വസ്ഥതയും നൽകി. വിധവയുടെ പുത്രനെ മാർഗ്ഗമദ്ധ്യേ അവൻ ഉയിർപ്പിച്ചു. അഴുകിപ്പോയ ലാസറിനെ തന്റെ ശബ്ദത്താൽ അവൻ എഴുന്നേൽപ്പിച്ചു. അവനെ വിധിനിലയത്തിൽ നിർത്തി ഇപ്രകാരം നിർദ്ദയമായി മർദ്ദിക്കുന്നതെന്തുകൊണ്ട്?

കുഞ്ഞാട് അവരുടെ മദ്ധ്യത്തിൽ നിന്നു. അവർ അവനെ ക്രൂരമായി മർദ്ദിച്ചു. കൊല്ലുന്നവന്റെ മുമ്പിൽ കുഞ്ഞാടെന്നപോലെ അവൻ നിശബ്ദം സൗമ്യമായി നിന്നു. ആട്





എന്നപോലെ നിശബ്ദം നിന്നു എന്ന ഏശയ്യായുടെ പ്രവചനം അങ്ങനെ നിറവേറി. ദൈവത്തിന്റെ കുഞ്ഞാട് എന്ന് യോഹന്നാൻ അവനെപ്പറ്റി പറഞ്ഞതും അങ്ങനെ പൂർത്തിയായി.

### ഹുലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാ എന്നെച്ചുറ്റി ദ്രോഹികളേറെ
എന്നെ വളഞ്ഞു ദുഷ്ടന്മാരുടെ കൂട്ടം-ഹാലേലുയ്യാ.

വായന : മർക്കോ 14 : 27 - 52

## മൂന്നാം കൗമാ

### കൗമാ

മ്ശിഹാ-തവ ശിക്ഷാവിധിയാൽ-അടിയാരുടെ
ശിക്ഷാവിധിനീക്കിയ നാഥാ-വിധിപോക്കി
കടങ്ങൾ-വിസ്മരിച്ചാശിഷമി-ങ്ങേകണമേ ✠✠✠

### എക്ബൊ

(ഹോനൗ യർഹോ... /ഞങ്ങൾക്കായ് നീ...എന്ന രീതി)

പാടേറ്റോനാം ദൈവസുതാ തേ
സ്തോത്രം ഞങ്ങൾ ചെയ്യുന്നീശാ.

കുറിയേ... കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

### പ്രുമിയോൻ - സെദറാ

## കോലോ – 1

(കൂക്കോയോ നാലാം രാഗം/ ഒമറിൻ സോബേ.../ ബാലകരോടായ്... എന്ന രീതി)

കുക്കുടശബ്ദം കേട്ടു ശീമോൻ-തൻതെറ്റിനെയോർത്തു
ഇന്നലെസുരസഖനിവനിന്നോ ക്രൂശകരുടെ ബന്ധു
ദാവീദുസുതാ-എൻപിഴമായ്ക്കണമേ
മുമ്പൊരുനാളിൽ-ആഴിയിൽ വച്ചയ്യോ
ആർത്തിയോടിവനർത്ഥിച്ചപ്പോളു-ത്തരമരുളിഭവാൻ
ഇപ്പോഴും കൃപ തോന്നണമേ-എന്നേവം കേണു
ഹാ- കണ്ണീർ അവൻ വാർത്തു. ബാറെക്മോർ.
ശുബ്ഹോ... മെൻഓലം...

കയ്യാപ്പായുടെയരമനയിൽ-ശെഓൻ നിൽക്കുന്നു
ഉച്ചത്തിൽ കേണിടുന്നു ശിഷ്യന്മാർ ഗണമെ
പ്രാർത്ഥിച്ചീടിൻ ഞാൻ പിഴകൾ പെട്ടേൻ
തള്ളിപ്പറഞ്ഞേൻ-ഗുരുവേ മൂന്നുകുറി
വാനൂഴികളെ വിലപിപ്പിൻ എൻപേർക്കായ് ദൈവം
വാതിലടച്ചാലാരഭയം നൽകീടും നാഥാ
ഹാ- കൃപചെയ്യ്കടിയാരിൽ. മൊറിയോ ാഹേം...

## എത്രോ

## കോലോ – 2

ഈ രാത്രിയിൽ ക്രൂശകർ അടുത്തുവന്ന് നിന്നെ പിടിക്കുകയും, ശിഷ്യന്മാർ നിന്നെ വിട്ട് ഓടിപ്പോകുകയും ചെയ്തു. അവർ നിന്നെ വളഞ്ഞു. കൊലപാതകിയെപ്പോല നിന്നെ അവർ കൊണ്ടുപോയി വധിച്ചു. തുപ്പലാൽ അവർ തിരുമുഖം അശുദ്ധപ്പെടുത്തി. എല്ലാവിധ പരിഹാസ





ങ്ങൾകൊണ്ട് നിന്റെ ചെവി അവർ നിറച്ചു. ഞങ്ങളെ രക്ഷിക്കുവാൻ ഞങ്ങളുടെ വർഗ്ഗത്തിനുവേണ്ടി ഇവയെല്ലാം സഹിച്ചവനേ, നിനക്കു സ്തുതി. ബാറെക്മോർ.

പിതാവിനും... ആദിമുതൽ....

ആദാം തോട്ടത്തിൽവച്ച് ഉരിഞ്ഞുകളഞ്ഞ വസ്ത്രങ്ങൾക്കു പകരം ഈ രാത്രിയിൽ അവർ നിന്നെ ദുഃഖവസ്ത്രങ്ങൾ ധരിപ്പിച്ചു. ആദാം തോട്ടത്തിൽവച്ച് ദുഃഖം നിറഞ്ഞവനായി. നീയും തോട്ടത്തിൽവച്ച് ദുഃഖം പൂണ്ടു. എന്തെന്നാൽ, നിന്റെ സ്നേഹം ഇവയ്ക്കു നിന്നെ നിർബന്ധിച്ചു. ദാസന്മാർക്കുവേണ്ടി ഇവയെല്ലാം കരുണയോടെ സഹിച്ച നാഥൻ വാഴ്ത്തപ്പെട്ടവനാകുന്നു.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡാ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. യൂദാ ഒറ്റിക്കൊടുക്കുന്നു, ശെമയോൻ തള്ളിപ്പറയുന്നു. പുരോഹിതന്മാർ പരിഹസിക്കുന്നു. അവന്റെ തലയിൽ അടിക്കുന്നു. മുഖത്തു തുപ്പുന്നു. ഇവയെല്ലാം സഹിച്ച അവന്റെ കരുണയ്ക്കു സ്തുതി. അവൻ കോപിച്ചില്ല. അവരോ അവനെ കൊന്നു.
2. ഈ രാത്രിയിൽ ശിഷ്യപ്രധാനന്റെ അടുക്കൽ ഒരു സ്ത്രീ വന്ന് നീയും അവന്റെ ശിഷ്യരിൽ ഒരുവനല്ലേ?എന്നു ചോദിച്ചു. ഞാൻ ആ മനുഷ്യനെ അറിയുന്നില്ല എന്ന് ആണയിട്ട് അവൻ തള്ളിപ്പറഞ്ഞു.

3. ഈ രാത്രിയിൽ അവർ വിളക്കു കത്തിച്ച് പ്രകാശത്തിന്റെ രാജാവായ നിന്നെ വിധിച്ചു. നീ പ്രകാശത്തിൽ വസിക്കുന്നവനാണ്. പിതാവിനോടും, പരിശുദ്ധ റൂഹായോടുംകൂടി നീ വന്ദ്യനാകുന്നു. ക്രൂശകരിൽനിന്നും, ശിഷ്യരിൽനിന്നും സ്കീപ്പായും കഷ്ടതയും നീ സഹിച്ചു. ഒരുവൻ നിന്നെ ഏല്പിച്ചുകൊടുത്തു. മറ്റൊരുവൻ നിന്നെ തള്ളിപ്പറഞ്ഞു. ജനം നിന്നെ നിരസിച്ചു. നിന്റെ തിരുനാമത്തിനു സ്തുതി.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(മ്ശിഹോ ദേസോ ല്ഹാശോ..... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്ക്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. മരിക്കേണ്ടിവന്നാലും തള്ളിപ്പറയുകയില്ലാ എന്ന് ഉറപ്പുനൽകിയവൻ ഞാൻ അറിയുന്നില്ല എന്ന് മൂന്നു പ്രാവശ്യം ആണയിട്ട് ശപഥം ചെയ്തു. മാനുഷിക രീതിയിൽ തള്ളിപ്പറയുവാൻ അവൻ നിർബന്ധിതനായി. അങ്ങനെ ചെയ്തില്ലായിരുന്നെങ്കിൽ രക്ഷകനോടൊപ്പം അവനെയും അവർ ക്രൂശിക്കുമായിരുന്നു. ക്രൂശാരോഹണത്തിൽ കർത്താവിന് അവൻ തോഴനാകാതിരിക്കുവാൻ അവനെ ഞാൻ അറിയുന്നില്ല എന്ന് തള്ളിപ്പറഞ്ഞുകൊണ്ട് അവൻ ഓടിപ്പോയി. ✠

സർവ്വേശാ...



2. ക്രൂശിക്കപ്പെട്ടവൻ ഏകൻ മാത്രമാണ്. അവനോടൊപ്പം മറ്റൊരുവൻ ആവശ്യമില്ല. തള്ളിപ്പറഞ്ഞുകൊണ്ട് ഓടിയപ്പോൾ ശിമയോൻ സത്യവാനെപ്പോലെ പ്രവർത്തിക്കുകയായിരുന്നു. തള്ളിപ്പറഞ്ഞില്ലായിരുന്നെങ്കിൽ നാഥന്റെ സ്ഥാനം കൈവശപ്പെടുത്തി അവനോടൊപ്പം സ്കീപ്പായിൽ കേറാൻ ആവശ്യപ്പെടുന്ന അഹങ്കാരിയാവുമായിരുന്നു. ക്രൂശിക്കപ്പെടാനുള്ളവൻ തന്നെക്കാൾ വലിയവനാണെന്ന് അറിഞ്ഞതുകൊണ്ട് അവനെ തള്ളിപ്പറയുകയും, സ്വയം അഹങ്കാരത്തിൽനിന്ന് രക്ഷപെടുകയും ചെയ്തു. ✠

സർവ്വേശാ...

3. ശപ്തനും, അന്യനുമാകാനും, സ്കീപ്പായിൽ പുത്രന് സഖിയാകാതിരിക്കുവാനും അവൻ തുനിഞ്ഞു. തന്റെ അളവിൽ കവിഞ്ഞവനായി നില്ക്കുവാൻ ആവശ്യമായിരുന്നില്ല. ഗോഗുൽത്തായിൽ രക്ഷകനോടൊപ്പം അവൻ തറയ്ക്കപ്പെടുവാൻ പാടില്ലായിരുന്നു. അവന്റെ വായിൽനിന്നും പുറപ്പെട്ട ശാപവാക്ക് അവനെ അശുദ്ധനാക്കി. എന്നാൽ, അവന്റെ മിഴികളിൽ നിന്നൊഴുകിയ കണ്ണുനീർ അവന്റെ ശരീരം കഴുകി. തന്റെ സൗന്ദര്യം നഷ്ടപ്പെട്ടുപോയെങ്കിലും അത്യുച്ചത്തിൽ കരഞ്ഞ് അതിനെ കണ്ടെത്തുകയും, അവന്റെ കരുണയ്ക്ക് സ്തോത്രം പാടുകയും ചെയ്തു. ✠

സർവ്വേശാ...

4. ശിമയോനെ പുത്രന്റെ ശ്ലീഹായാക്കിത്തീർത്ത പിതാവിനു സ്തുതി. തള്ളിപ്പറഞ്ഞശേഷം കണ്ണുനീർമൂലം അവനെ സ്വീകരിച്ച പുത്രന് വന്ദനം. സിംഹാസനം നൽകി അവനെ പ്രധാനിയാക്കിത്തീർത്ത റൂഹായ്ക്ക് സ്തോത്രം. സംക്ഷേപിക്കാനാവാത്ത മിശിഹാ വാഴ്ത്തപ്പെട്ടവനാകുന്നു.✠ സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി.✠
സർവ്വേശാ...

## മദ്റോശോ

**ഊനിസോ :** ഞങ്ങൾക്കുവേണ്ടി കഷ്ടതയനുഭവിച്ച ദൈവപുത്രാ, നിനക്കു സ്തുതി.

ഈ രാത്രിയിൽ ഏകജാതൻ പീഡയനുഭവിച്ചു. സകല സൃഷ്ടിയിലും സൂര്യൻ അന്ധകാരമയമായി. ചന്ദ്രൻ ഇരുണ്ടു. പ്രകാശം ഓടിയൊളിച്ചു. പകൽ ഇല്ലാതായി. ദൈവപുത്രന്റെ അന്ത്യം അവയെ എല്ലാം നിയന്ത്രിച്ചു.

ഈ രാത്രിയിൽ മത്തായിയെ കാണാതായി. തോമാ ഓടിയൊളിച്ചു. യാക്കോബ് ഓടിമറഞ്ഞു. ശിമയോൻ തള്ളിപ്പറഞ്ഞു. ചെന്നായ്ക്കൾ കൂട്ടംകൂടി. കുഞ്ഞാടുകൾ ചിതറിയോടി. ഇടയൻ ബന്ധിതനായി. ആടുകൾ കള്ളന്മാർക്ക് അടിമപ്പെട്ടു.

പരാക്രമശാലി ഭാരം വഹിച്ചു. അങ്ങനെ അവൻ ന്യായാസനത്തിൽനിന്ന് ആദാമിനുവേണ്ടി ചോദ്യം ചെയ്യപ്പെട്ടു. എല്ലാ കുറ്റവും അവൻ സ്വയം ഏറ്റെടുത്തു. ആദാമിന്റെ സകല കുറ്റങ്ങൾക്കും അവൻ സ്വയം ഏൽപ്പിച്ചു കൊടുത്തു.





## ഹുലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാ എന്നെച്ചുറ്റി ദ്രോഹികളേറെ
എന്നെ വളഞ്ഞു ദുഷ്ടന്മാരുടെ കൂട്ടം - ഹാലേലുയ്യാ.

വായന : മത്തായി 27 : 1 - 14; ലൂക്കാ 22 : 31 - 62;
യോഹ 18 : 12 - 15

## നാലാം കൗമാ

### കൗമാ

മ്ശിഹാ തവ കവിളിൽ ദാസൻ വിധിസമയം
പ്രഹരം-തന്നയ്യോ-കഠിന-വിധിസമയം
ദയയും ചേർത്താശിഷമടിയാർക്കേകണമേ.✠✠✠

### എക്ബൊ

(ഹൊക്ത്തീലൂ ബ്മെസറേൻ / തലമുറകൾ തോറും... എന്ന രീതി)

സൂചനകൾ സർവ്വം സ്വയമാം ബലിയാൽ
നിറവേറ്റിയ കുഞ്ഞാ-ടേറ്റം സ്തുത്യൻ.
കുറിയേ... കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

### പ്രുമിയോൻ - സെദറാ

## കോലോ – 1

(കൂക്കോയോ നാലാം രാഗം/ ഒമറിൻ സോബേ.../ബാലകരോടായ്... എന്ന രീതി)

ന്യായജ്ഞർക്കരികെ നി-ന്നൂ ഇന്നന്തിക്കീശൻ
ആദാമാ-മാദ്യപിതാവിൻ വിധിയെ താനൊഴിച്ചു
അട്ടഹസിച്ചാക്കൂട്ടം-അവൻ വ-ധ്യൻ
എന്നോ-തുന്നു താൻ മനസ്സാ-സഹിച്ചു
പാപം പൂണ്ടോ-രീജനത്തെ രക്ഷിപ്പതിനാ-യി
ആ-ദേവസുതൻ നരനായിട്ടീ പീഡകളേറ്റു
ഹാ-ഉ-ഹാ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

കയ്യപ്പാ-ദൈവാത്മജനിൽ കൊലക്കുറ്റം-ചാർത്താൻ
നോക്കി-ക്കള്ള സാക്ഷികളും-വന്നി-ട്ടോതുന്നു
ന്യായാജ്ഞകളെ ലംഘിച്ചീശദിനെ
രോ-ഗശാന്തി-നൽകുന്നതു കണ്ടു
മരണത്തിന്നവനർഹൻ താൻ എന്നാ ജനമെല്ലാം
ഒന്നിച്ചട്ടഹസിച്ചയ്യോ കുറ്റം-വിധിക്കു-ന്നു
ഹാ-ഉ-ഹാ. മൊറിയോ റാഹേം...

## എത്രോ

## കോലോ – 2

അന്ധകാരപുത്രന്മാർ നീതിസൂര്യനെ വീശിപ്പിടിക്കുവാൻ പുറപ്പെട്ടു. അവന്റെ പ്രഭയിൽ അവർ ഭ്രമിച്ചു വീണുപോയി. ആ നിർമ്മലൻ അവരോടു സംസാരിച്ചു. അപ്പോൾ ശക്തിപ്രാപിച്ച് അവർ നിലത്തുനിന്ന് എഴുന്നേറ്റു. വഞ്ചകനായ യൂദാ അടുത്തുചെന്ന് ഗുരോ സമാധാനം എന്നു





പറഞ്ഞു. അവർ അവന്റെമേൽ കൈവച്ചു. ആ അക്രമികൾക്ക് യാതൊരു പരിഭ്രമവും ഉണ്ടായില്ല. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

മഹാസമുദ്രത്തിന് മണലുകൊണ്ട് അവൻ അതിർത്തി നിശ്ചയിക്കുന്നു. പ്രബല തിരമാലകൾ ഉയർന്നാലും അതിർ ലംഘിക്കുവാൻ കഴിയുന്നില്ല. അധർമ്മികൾ ബലമായി അവനെ പിടിക്കുവാൻ പുറപ്പെട്ടു. അവന്റെ ശക്തി പുറപ്പെട്ട് അവരെ നിലത്തു വീഴിച്ചു. എന്നാൽ പ്രവചനം പൂർത്തിയാക്കുവാൻ അവൻ സ്വയം അവരുടെ കൈകളിൽ ഏല്പിച്ചു കൊടുത്തു.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. ന്യായാധിപന്യായാധിപനിന്നീ
രാവിൽ വിധിയേറ്റീശസുതന്റെ
നാടേതെന്നും ചോദ്യം ചെയ്തു
സ്വസ്ഥാനേ പൂജ്യൻ എന്നാ ക്രൂബകൾ
നിന്നെ വാഴ്ത്തിപുകഴ്ത്തീടുന്നു.

2. ഇന്നീരാവിൽ ന്യായാപീഠേ
മണ്ണയനിരുന്നു അവൻ തൻ മുമ്പിൽ
ദൈവം നിന്നു സൃഷ്ടിക്കീശൻ
അവർതൻ ചോദ്യം കേട്ടൊരുകുറ്റം
തീണ്ടാതെങ്ങോ തലതാഴ്ത്തിനിന്നു.

3. സ്രാപ്പികളാരെ നോക്കി മുഖങ്ങൾ
പൊത്തീടുമോ ആ-നാഥനെ
പൗരപ്രധാനർ വിസ്തരിച്ചു
ശിക്ഷിച്ചയ്യോ സ്വന്തജനങ്ങൾ
തൻമുഖപത്മം തന്നിൽതുപ്പി.

4. സൃഷ്ടികൾ വാഴ്ത്തും തമ്പുരാനെ
ദിവ്യബുദ്ധിസർവ്വാധികാരം
ഇവയാൽ തിങ്ങികൃപയും വാഴ്‌വും
തൂകും സുതനെ തൻ താതനോടും
റൂഹായോടും വാഴ്ത്തിസ്തുതിക്കാം.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ..... എന്ന രീതി)

കർത്താവേ കൃപചെയ്യണമേ,
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. ദുഷ്ടർ നമ്മുടെ നായകനെ
കയറിപിടിച്ചവർ ബന്ധിച്ചു
ന്യായസ്ഥലത്തേക്കാനയിച്ചു
നിറുത്തീ തങ്ങടെ മദ്ധ്യത്തിൽ. ✠ സർവ്വേശാ...





2. ശെമഓൻ കീപ്പാതൻഗുരുവെ
തള്ളിപ്പറയാൻ വേളവന്നു
ഈ രാവിൽ നീ മൂന്നുവട്ടം
തള്ളിപറയും എന്നുതന്നെ. ✠ സർവ്വേശാ...

3. കാലെ ദൈവം പറഞ്ഞിരുന്നു
ആ മൊഴിയെങ്ങനെ പാഴാകും
വാതിൽക്കാവൽക്കാരിയൊരാൾ
അവനോടിങ്ങനെ ചോദിച്ചു. ✠ സർവ്വേശാ...

4. മനുഷ്യാ നീയായേശുവിന്റെ
കൂട്ടരിലുള്ളൊരു ശിഷ്യനല്ലേ
അല്ലാ അറിയുകയില്ലവനെ
ആരെന്നായവനാണയിട്ടു . ✠ സർവ്വേശാ...

5. ദേവാ അങ്ങർഹിക്കും പോൽ
സ്തുതി ചെയ്‌വാനടിയന്നേതും
കഴിവില്ലെങ്ങൾക്കായി ഭവാൻ
താഡനമനവധിയേറ്റല്ലോ . ✠ സർവ്വേശാ...

കർത്താവേ കൃപചെയ്യണമേ,
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാജ്യത്തും. ✠ സർവ്വേശാ...

## മദ്‌റോശോ

**ഊനീസോ :** സ്വന്തം ബലിയാൽ സൂചനകളെല്ലാം നിറവേറ്റിയ കുഞ്ഞാടിനു സ്തുതി.

ഏകജാതന്റെ പീഡാനുഭവം സമീപസ്ഥമായിരിക്കുന്നു. അവന്റെ വധം കാണാൻ സഭ നമ്മെ അഹ്വാനം ചെയ്യുന്നു.

ഈ ദിവസം രാജപുത്രൻ നമുക്കുവേണ്ടി നിന്ദിക്കപ്പെടുവാൻ സ്വയം സമർപ്പിക്കുന്നു.

സത്യവിരോധിയായ ശിഷ്യൻ സത്യവിരോധികളെ കണ്ട് അവരെ സമീപിക്കുകയും, തന്റെ ഗുരുവിന്റെ വില അവരുമായി പറഞ്ഞൊക്കുകയും ചെയ്തു.

അവനെ ചതിയാൽ ചുംബിച്ചുകൊണ്ട് ഒറ്റിക്കൊടുത്തപ്പോൾ ഈറേ ദൂതന്മാർക്ക് അത്യധികമായ അത്ഭുതമുണ്ടായി.

ശെമയോൻ വേഗം വാളൂരി ദാസന്റെ ചെവി ഛേദിച്ചു.

അതെടുത്ത് കർത്താവ് സ്വസ്ഥാനത്തുവച്ച് മുറിവുണക്കിയിട്ടും ആ ധിക്കാരിക്ക് അനുതാപം തോന്നിയില്ല

ഞാൻ ആഗ്രഹിച്ച് എന്റെ പിതാവിനോടു ചോദിച്ചാൽ അനേകം സ്വർഗ്ഗീയ ദൂതന്മാരെ അവൻ അയച്ചുതരും.

പിതാവിന്റെ ആംഗ്യത്താൽ ക്രോബേന്മാരുടെ സൈന്യവും ഈറേന്മാരുടെ കൂട്ടവും അതിവേഗം വന്നെത്തും.

അവർ അത്ഭുതശക്തി പ്രാപിക്കുവാൻവേണ്ടി ഗുരുവായ കർത്താവ് പന്തിരുവരുടെമേൽ പരിശുദ്ധാത്മാവിനെ നിശ്വസിച്ചു.

ജറുസലേം നഗരത്തിൽ നിറവേറിയ നിന്റെ പീഡാനുഭവം വർണ്ണിക്കുവാൻ കർത്താവേ, ഞങ്ങൾക്ക് കൃപ നൽകണമേ.

ദൈവം മനുഷ്യരാൽ മർദ്ദിക്കപ്പെട്ടു. ഇതു കണ്ടപ്പോൾ ഈറേന്മാരുടെ ഹൃദയം കലങ്ങി.





ക്രൂശിക്കപ്പെടുവാൻവേണ്ടി കുരിശുചുമന്ന കർത്താവിനെ കണ്ട് സ്വർഗ്ഗം അതിന്റെ സ്വാഭാവിക ഗതിയിൽനിന്ന് ചഞ്ചലിച്ചു.

ക്രൂബേന്മാരുടെ ഒരു സമൂഹം ഉണ്ടാക്കിയതാകാം ഭൂമിയിൽ സംഭവിച്ച ഈ ചലനം.

അവനെ നോക്കുവാൻപോലും അർഹതയില്ലാത്ത ജനം കർത്താവിന്റെ കാതിൽ ദുഷിവചനം വർഷിച്ചു.

## ഹുലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാ എന്നെച്ചുറ്റി ദ്രോഹികളേറെ
എന്നെ വളഞ്ഞു ദുഷ്ടന്മാരുടെ കൂട്ടം - ഹാലേലുയ്യാ.
ഹാലേലുയ്യാ, ഹാലേലുയ്യാ, ഹാലേലുയ്യാ, ദൈവമേ... ✠✠✠

## മസ്മൂറാകൾ 148, 149, 150

ഉറങ്ങിയവരേ, നിങ്ങൾ ഉണർന്നെഴുന്നേറ്റ്... പേജ് 51

## കൗമാ

വിധിയാൽ വിധി തീർപ്പിനെ മായിച്ചോൻ മിശിഹാ
വിധിയിൽ-ചേർക്കരുതേ പിഴകൾ ഓർക്കരുതേ. ✠✠✠

## എക്ബൊ

ലോകരക്ഷയ്ക്കുവേണ്ടി ന്യായസ്ഥലത്ത് ബന്ധിക്കപ്പെട്ടവനും, മരത്തിൽ ക്രൂശിക്കപ്പെട്ടവനുമായ ജീവസുറ്റവന് സ്തുതി.

കുറിയേ... കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ - 1

(കൂക്കോയോ നാലാം രാഗം/ഒമറിൻ സോബേ.../ബാലകരോടായ്... എന്ന രീതി)

പീലാത്തോസിൻ-പത്നിയഹോ വിധിക്കല്ലവനെ നീ
നിന്നാത്മാ-വെ വിധിക്കുന്നോൻ കിട്ടും-തേ- ശിക്ഷകൾ
അഘമെല്ലാം നീ കൈകൾ കഴുകിയുടൻ
കളയുക രക്തം പകരം വീട്ടായ്‌വാൻ
പരിശുദ്ധനവൻ തൻ രക്തം മോചന ദ്രവ്യമല്ലോ
സർവ്വ ജനത്തിനുമതിനാലേ രക്ഷ കൈവന്നു
ഹാ-നിൻ സ്നേഹം സ്തുത്യം. ബാറെക്മോർ

ശുബ്ഹോ... മെൻഓലം...

വാനിൽ നിന്നാനരകത്തിൽ-ഞാൻ തള്ളപ്പെട്ടു
കഷ്ടമിതം-കേണുയൂദാ-പീഡാസന്തപ്തൻ
ആചാര്യനിൽനി-ന്നമരൻ തൻ വിലയായ്
മുപ്പതുവെള്ളി-ക്കാശും ഞാൻ വാങ്ങി
എന്റെ സഖാക്കൾ ലോകത്തെവിധിപ്പാ-നിരിക്കുമ്പോൾ
കഷ്ടമിരിപ്പിടമെന്റെ-തോ-എന്തിനിചെയ്യേണ്ടു
ഹാ-കഷ്ടമെനിക്കെന്നും.

മൊറിയോ റാഹേം...

### എത്രോ





### കോലോ - 2

(ഏനോനോ നുഹറോ.../ അഗ്ന്യാത്മീയന്മാരീറേരും...എന്ന രീതി)

1. പീലാത്തോസിൻ-വല്ലഭയീ
കായിതമെഴുതി-ഉത്തമനാം
ക്രിസ്തുവിനെ ശിക്ഷിക്കരുതേ
കിനാവിൽ കണ്ടേൻ-വാനവരെ
പാമ്പുകളെൻ-മെയ്യിൽ ചുറ്റി
എന്നെ വിഴുങ്ങാൻ-വായ് തുറക്കെ
ആ നിൻ പീഡിതനോടിച്ചു
ഈ രാവിൽ രക്ഷിച്ചവളെ
നീ-യവനെ-ഹിംസിക്കരുതേ. ബാറെക്മോർ.
ശുബ്ഹോ... മെൻഓലം...

പുത്രേശ്വരനെ വിധിച്ചവനെ
ഈ നീതി-പ്രഭുരക്തത്തിൽ
പങ്കെനിക്കില്ല-എന്നോതി
കൈ നീ കഴുകി-ജനമപ്പോൾ
ഞങ്ങൾമേലും-സുതർമേലും
കുറ്റം ചേർന്നെട്ടെന്നോതി
ആയവരെ ചിതറിച്ചു നീ-
അജ്ഞരാം ജാതികൾക്കായ്
രാജ്യം നൽകിയവൻ ധന്യൻ.

### ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡാ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. ആദാമിന്നങ്ങേകി വസ്ത്രം
മുൾമുടി-മലിനർ-പകരം നൽകി
കന്നത്തൊരുത്തൻ ദോഷിയടിച്ചു
തന്മരണത്താൽ സ്വാതന്ത്ര്യത്തെ
ആദാമിന്നായ് ദാനം ചെയ്തു.

2. ആദി നരന്റെ-യാർത്തിയൊഴിച്ച
പൂജിത-നെ കോൽ-കൊണ്ടവർത-ല്ലി
മൂ-ടി-വ-ദനം ചെയ്തു ശകാരം
മൃതരെ വാക്കാലങ്ങുയിർപ്പിച്ചു
കടൽക്കോളടക്കി നാഥാ സ്തോത്രം.

3. വാഴ്ത്തപ്പെട്ട ദേവതനൂജാ
തിരുകരുണയ്ക്കായ് സ്തോത്രം സ്തോത്രം
ഞങ്ങൾക്കായി സ്നേഹ മൂർത്തെ
അടിയും വിധിയും ഏറ്റ ഭവാനും
താതനുമാത്മാവിന്നും സ്തോത്രം.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(മ്ശിഹോ ദേസോ ല്ഹാശോ..... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്ക്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക.✠

സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.





1. ആ-ടു-കൾക്കായിടയൻ ഈ രാവിൽ അടികൾ ഏറ്റു
ആടെല്ലാമോടിപ്പോയ് മത്തായ്, തോമ്മാ, യാക്കോബ്
ഈ ശിഷ്യന്മാരോടി, തള്ളിപ്പറഞ്ഞു കീപ്പാ
മൗനം പൂണ്ടു ദൈവപുത്രൻ ധൂർത്തർ മുമ്പിൽ✠
സർവ്വേശാ...

2. കർത്താവേ! നീ വൻ സ്നേഹത്താൽ ക്ലേശം-പാ-രം
ദു-ഷ്ടന്മാരീന്നേറ്റതു പാർത്താൽ സ്തുത്യം-ത-ന്നെ
നിൻ-ഹാശായിൻ വധുവാകും സഭ ദുഃഖി-ക്കു-ന്നു
മോ-ദമുയിർപ്പിൽ സഭയുടെ മക്കൾക്കേകീ-ടേ-ണം✠
സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി. ✠
സർവ്വേശാ...

## സുഗീസോ : പീഡിതനായ ക്രിസ്തു

**ഊനീസോ :** ലോകരക്ഷയ്ക്കുവേണ്ടി ന്യായസ്ഥലത്ത് ബന്ധിക്കപ്പെട്ടവനും, മരത്തിൽ ക്രൂശിക്കപ്പെട്ടവനുമായ ജീവസുറ്റവന് സ്തുതി.

അവർ അവനെ വിധിക്കുകയും, അനേകം കുറ്റങ്ങൾ അവന്റെമേൽ ആരോപിക്കുകയും, വടികൊണ്ട് അടിക്കുകയും ചെയ്തു. ആർക്കാണ് ഉറങ്ങുവാൻ സാധിക്കുക?

സിംഹത്തെ കൊല്ലുവാൻ അവർ ഓടിയെത്തി. ക്ഷീണം മൂലം അവൻ മൗനിയായി നിലകൊണ്ടു. ആർക്കാണ് ഉറങ്ങുവാൻ സാധിക്കുക?

പ്രഭാപൂർണ്ണനായ സൂര്യനെ കാരാഗൃഹത്തിലാക്കി വാതിലടച്ചു. ആർക്കാണ് ഉറങ്ങുവാൻ സാധിക്കുക?

രക്ഷകൻ വിധിക്കപ്പെട്ടു. അസൂയമൂലം ക്രൂശിക്കപ്പെട്ടു. ജനം തങ്ങളുടെ നാഥനെ കൊന്നു. ആർക്കാണ് ഉറങ്ങുവാൻ സാധിക്കുക?

ഇടയൻ അടികൊണ്ടു. ആടുകൾ ചിതറിപ്പോയി. സ്നേഹിതർ ഓടി ഒളിച്ചു. ആർക്കാണ് ഉറങ്ങുവാൻ സാധിക്കുക?

ഉണക്കച്ചുള്ളിയായവൻ സിംഹാസനത്തിൽ ഇരിക്കുന്നു. തീജ്ജ്വാല നില്ക്കുന്നു. അവർ അവനെ ചോദ്യം ചെയ്തു. ആർക്കാണ് ഉറങ്ങുവാൻ സാധിക്കുക?

ശത്രുക്കൾ അവന്റെ ചുറ്റുംകൂടി. സ്നേഹിതർ ചിതറിപ്പോയി. അവൻ മാത്രം ബന്ധിക്കപ്പെട്ടു. ആർക്കാണ് ഉറങ്ങുവാൻ സാധിക്കുക?

ശക്തനായവൻ അകത്ത് കിടക്കുന്നു. ദുർബ്ബലരായവർ ആർത്ത് അട്ടഹസിക്കുന്നു. ലോകങ്ങളുടെ നാഥനുവേണ്ടി അവർ കുരിശു തയ്യാറാക്കുന്നു.

തങ്ങളുടെ വേദനകൾ സുഖപ്പെടുത്തുന്ന വൈദ്യനെ രോഗികൾ പിടികൂടി വിധിക്കാൻ ഏല്പിച്ചു. ആർക്കാണ് ഉറങ്ങുവാൻ സാധിക്കുക?

ഉഗ്രമായ അഗ്നിയിൽ പുൽക്കെട്ടുകൾ നിപതിച്ചാൽ എങ്ങനെയോ അതുപോലെ അവന്റെമേൽ ചാട്ടവാർ നിപതിച്ചു. ആർക്കാണ് ഉറങ്ങുവാൻ സാധിക്കുക?

ദൈവപുത്രനെ വെറുക്കുകയും, കള്ളനെ സ്വീകരിക്കുകയും ചെയ്തു. അവർ ദുഷ്ടനെ വിട്ടുകിട്ടുവാൻ ആഗ്രഹിച്ചു. ഇത് ഏറ്റവും വലിയ ഭോഷത്തമാണ്.





ദൈവപിതാവിന്റെ പുത്രൻ കൊല്ലപ്പെടട്ടെ. ബറബാസ് വിടുവിക്കപ്പെടട്ടെ എന്ന് ജനം ഭ്രാന്തമായി അട്ടഹസിച്ചു. ആർക്കാണ് ഉറങ്ങുവാൻ സാധിക്കുക?

അവൻ ചെയ്ത നന്മകൾക്ക് പ്രതിഫലമായി അവർ തിന്മകളുടെ പീഡകൾ അവനു നല്കി. ആർക്കാണ് ഉറങ്ങുവാൻ സാധിക്കുക?

ന്യായാധിപാ, അവനെ ക്രൂശിക്കുക, അവനെ ക്രൂശിക്കുക എന്ന് നിർദ്ദോഷിക്കെതിരെ അവർ ആർത്തു. അസൂയയാൽ അവന്റെ മേൽ അവർ കുറ്റം ചുമത്തി. ആർക്കാണ് ഉറങ്ങുവാൻ സാധിക്കുക?

രക്ഷകനെ തൂക്കിക്കൊല്ലുവാൻ അണലിക്കൂട്ടം നിഗൂഢമായ തിന്മ ആലോചിച്ചു. ആർക്കാണ് ഉറങ്ങുവാൻ സാധിക്കുക?

ഇന്ന് ജറുസലേമിൽ നടന്ന ഘോരകൃത്യം കണ്ട് ലോകവും അതിലെ സൃഷ്ടികളും ദുഃഖത്തിലാണ്ടു.

അവകാശിയായ പുത്രൻ തന്റെ പിതാവിന്റെ മുന്തിരിത്തോട്ടത്തിലേക്ക് അയക്കപ്പെട്ടു. വേലക്കാർ ലജ്ജകൂടാതെ അവനെ ബന്ധിച്ച് ക്രൂശിൽ തൂക്കി.

രാത്രിയിൽ ദുഷ്ടരായ പുരോഹിതന്മാർ അവന്റെമേൽ കുറ്റം ചുമത്തുകയും പകൽസമയത്ത് അവനെ കൊല്ലുവാൻവേണ്ടി ദേശാധിപതിയെ ഏല്പിക്കുകയും ചെയ്തു.

രാത്രിയിൽ അന്ധകാരത്തിന്റെ സന്തതികൾ അവനെ വിധിച്ച് കുറ്റം ചുമത്തി. പകൽസമയം അവർ യേശുവിനെ കുരിശിന്മേൽ ഉയർത്തി.

ദാവീദുരാജാവ് ഇപ്രകാരം പ്രവചിച്ചിരുന്നു: അവന്റെ വസ്ത്രങ്ങൾ അവർ ഭാഗിച്ചെടുത്തു അവന്റെ അങ്കിക്കു വേണ്ടി അവർ ചീട്ടിട്ടു.

പുരോഹിതൻ അഹങ്കാരത്തോടുകൂടിയിരുന്ന് കുറ്റം ചുമത്തിയപ്പോൾ, വിധിക്കപ്പെട്ട് അവന്റെ മുമ്പിൽ നില കൊണ്ട യേശുവേ, നിനക്കു സ്തോത്രം.

ദാഹശമനത്തിന് അവൻ വെള്ളം ചോദിച്ചു. എഴുതപ്പെട്ടിരുന്നതുപോലെ അവർ അവന് കയ്പുനീർ നല്കി.

പ്രകാശം അന്ധകാരത്തോടു വചിച്ചു. അവരോ അവനെ ബന്ധിച്ചു. ലോകത്തിനുവേണ്ടി സ്വന്ത ഇഷ്ടപ്രകാരം അവൻ കഷ്ടതകൾ ഏറ്റെടുത്തു.

സകലത്തിന്റെയും നാഥനോട് എണ്ണപ്പെടാനാകാത്ത വിധം അവർ തിന്മകൾ ചെയ്തു. ആണയിട്ട് അവർ അവനെ കുറ്റം വിധിച്ചു.

പാതകിയായ ജറുസലേം, പ്രവാചകന്മാരെ കൊല്ലുകയും, ശ്ലീഹന്മാരെ എറിയുകയും, ദൈവപുത്രനെ മരത്തിൽ തൂക്കുകയും ചെയ്തു.

എല്ലാറ്റിന്റെയും നാഥൻ ക്രൂശിക്കപ്പെടുന്നത് പരിശുദ്ധാത്മാവിന് സഹിക്കുവാൻ കഴിയുമായിരുന്നില്ല. അതിനാൽ, അവൻ ദൈവാലയത്തിന്റെ വാതിൽമറ കീറി. അങ്ങനെ ശുദ്ധസ്ഥലം ശൂന്യമായിത്തീർന്നു.

ഉന്നതത്തിലെ ഈറേന്മാരെ വിട്ടിറങ്ങി ഞങ്ങൾക്കു വേണ്ടി മരണം കൈവരിക്കുകയും, സ്വന്തം രക്തത്താൽ ജനതകളെ രക്ഷിക്കുകയും ചെയ്ത ദൈവപുത്രാ, നിനക്ക് സ്തോത്രം.





നിന്റെ പീഡകൾമൂലം ലോകത്തിന്റെ ശാപം നീങ്ങി. വന്ദ്യനായ പിതാവിന്റെ പുത്രനായ യേശുവേ, നിനക്ക് സ്തോത്രം.

**മാലാഖമാരുടെ സ്തുതി** പേജ് 59

**മോറാനേശുമിശിഹാ**

**കൗമാ**

ശെമഓൻ-തൻ-പിഴവാക്കിനെ-മോചിച്ചവനെ
നിന്നാ-ശ്രിതനടിയാന്നാശി-സ്സരുളണമേ. ✠✠✠

**വിശ്വാസപ്രമാണം**

❖

# ദുഃഖവെള്ളി - പ്രഭാതം

## ആരംഭവും കൗമായും

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീ ഉഷസ്സിൽ ✠✠✠

## മസ്മൂറാ 51

ദൈവമേ നിന്റെ കൃപയിൻ പ്രകാരം....... പേജ് 3

## എനിയോനോ - 1

(ദ്ഹൗ ദഹവോ ബുകറോ.../ ഞങ്ങൾക്കായ് മാനവ ജഡമാർന്ന.../
പീഡകളെ മാനുഷ ജഡമാർന്ന...എന്ന രീതി)

1. രക്ഷകനാം നീയൊരു പാതകിപോൽ
   ന്യായ-വേദിയിലാനീ-തൻ
   ദേവാ ദയ ചെയ്തീടണമേ.

2 അടിയാനാൽ കവിളിൽ അടിയേറ്റു
   പാപ-ദാസരെ വീണ്ടോനാം
   ദേവാ ദയ ചെയ്തീടണമേ.

3. തിരു ശിരസ്സിൽ കഠിനം അടിയേറ്റു
   പാപ-ചീട്ടു നശിപ്പിച്ചോൻ
   ദേവാ ദയ ചെയ്തീടണമേ.

4 മന്നവരും വിധി നൽകുന്നോരും
   തന്നെ-ക്കൊല്ലാൻ ചതിവായ് ചിന്തിച്ചു
   ദേവാ ദയ ചെയ്തീടണമേ.





5. കന്മഷമില്ലെന്നാലും മനുജർ
   ചാ-ർത്തിയ വിധി നീയേറ്റല്ലോ
   ദേവാ ദയ ചെയ്തീടണമേ. ബാറെക്മോർ.
   ശുബ്ഹോ... മെൻഓലം...

6 നീതിജ്ഞാ ശുദ്ധൻ നീ മനസാ
   ന്യാ-യം വിട്ടോരു വിധിയേറ്റല്ലോ
   ദേവാ ദയ ചെയ്തീടണമേ. കുറിയേലായിസോൻ

## മസ്മൂറാ 63

എന്റെ ദൈവമേ, നീ എന്റെ ദൈവമാകുന്നു... പേജ് 64

## എനിയോനോ - 2

(മ്ശിഹൊ ആലോഹൊ... എന്ന രീതി)

1. തൻ സ്നേഹത്താൽ ന്യായാധിപർ മദ്ധ്യേ
   കന്നത്തടിയേറ്റടിമത്തം-
   പോക്കിയ നൃപതേ കൃപചെയ്ക
   മിശിഹാ-തൃപ്പദസേ-വകരിൽ.

2. ഞങ്ങൾക്കു രക്ഷയ്ക്കായ് കുരിശിൽ
   തൂങ്ങി മൃതിയാലാമൃതിയെ
   പോക്കിയ നൃപതേ കൃപ ചെയ്ക
   മിശിഹാ-തൃപ്പദസേ-വകരിൽ.

3. ഞങ്ങൾ കൈവി-ട്ടോരു നൽ പ്രകൃതി
   തൻ തിരു പീഡാ താഴ്ചകളാൽ
   ഉദ്ധരിച്ചീശ്വര കൃപ ചെയ്ക
   മിശിഹാ-തൃപ്പദസേ-വകരിൽ.

4. താൻ മനസാ-കുരിശും കഷ്ടതയും
സഹിച്ചാദത്തെ മക്കളെയും-
തുണച്ചൊരു നൃപതേ കൃപ ചെയ്ക
മിശിഹാ-തൃപ്പദസേ-വകരിൽ.

5. താൻ മാത്രം പിഴ തീണ്ടാത്തോൻ
ദോഷികളിവർക്കായ് പിഴയേറ്റു
അടിമയൊഴിച്ചു കൃപ ചെയ്ക
മിശിഹാ-തൃപ്പദസേ-വകരിൽ. ബാറെക്മോർ.
ശുബ്ഹോ... മെൻഓലം...

6. തൻ മെയ്യിൽ കഷ്ടത കുരിശുമീ-
ഞങ്ങൾക്കായി കൈക്കൊണ്ട
രക്ഷക നൃപതേ കൃപ ചെയ്ക
മിശിഹാ-തൃപ്പദസേ-വകരിൽ. കുറിയേലായിസോൻ

## മസ്മൂറാ 35 - എനിയോനോ - 3

കർത്താവേ, എന്നിൽ കുറ്റം ആരോപിക്കുന്നവരിൽ നീ കുറ്റം ആരോപിക്കണമേ. എന്നോട് പൊരുതുന്നവരോട് നീ പൊരുതണമേ. കവചവും പരിചയും ധരിച്ച് എന്റെ സഹായത്തിന് വരണമേ.

(കോലോദ് ശുബ്ഹോ പുംമാലാഖേ.../ദൈവമുയിർത്തു മഹത്ത്വ...)

1. ഇന്നേ ദിവസം കുറ്റക്കാരെ രക്ഷിക്കാനാ-യ്
ന്യായാധിപ ന്യായാ-ധി-പതി
തൻ തല താഴ്ത്തി നിന്നു ന്യായ-സ്ഥലമതിൽ നീച-ർ
ചൊരിയും നിന്ദകൾ കൈ-യേറ്റു.





എന്റെ ആത്മാവിനെ അന്വേഷിക്കുന്നവർ ലജ്ജിച്ച് നാണിക്കും. എനിക്ക് ദോഷം വിചാരിക്കുന്നവർ പിന്തിരിഞ്ഞു ലജ്ജിക്കും.

2. ഇന്നേ ദിവസം യൂദർ പീലാത്തോസിൻ നേ-രെ
ഇവനെ ക്രൂശിക്കെ-ന്നാ-ർത്തു
ദോഷികൾ ബറബാസിന്നായ് പൊരുതി ഉത്തമസുതനെ
ക്രൂശിൽ തൂക്കിക്കൊ-ല്ലാനും.

അവർ എനിക്കായ് കെണികൾ ഒളിച്ചുവച്ചു; എന്റെ ആത്മാവിന് ഒരു വലയും വിരിച്ചു.

3. ഇന്നേ ദിവസം ഏറ്റു തുപ്പൽ നാഥൻ വദനേ-
പറുദീസാ ആദാ-മിനേ-കാൻ
പാപത്തിന്നുടെ ദാസ്യം തീർത്തു നമ്മെ കാപ്പാ-ൻ
പ്രഹരം ദാസനിൽ നി-ന്നേ-റ്റു.

കള്ളസാക്ഷികൾ എഴുന്നേറ്റ് ഞാനറിയാത്ത കാര്യം എന്നോട് ചോദിച്ചു. അവർ എന്നോട് നന്മയ്ക്കു പകരം തിന്മ വീട്ടി. മനുഷ്യരുടെയിടയിൽനിന്ന് എന്നെ അവർ നശിപ്പിച്ചു.

4. ഇന്നേ ദിവസം ശിഷ്യന്മാരുടെ സ്നേഹം മങ്ങീ-
ഗുരുവിനെ വിട്ടവരോ-ടി-പ്പോയ്
സത്യത്തിൻ ഗുരു ബന്ധിതനായി പീഡയുമേറ്റു
ക്രൂശകർ മധ്യേ നിൽ-ക്കു-ന്നു.

എന്റെ സങ്കടത്തിൽ അവർ കൂട്ടം കൂടി. എനിക്ക് വിരോധമായി സന്തോഷിച്ചു. ദീർഘനേരം എനിക്കെതിരായി അവർ സഭ കൂടി. ഞാൻ അറിഞ്ഞുമില്ല. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

5. ഇന്നേ ദിവസം സ്വന്തജനങ്ങൾ അട്ടഹസിച്ചു-
ക്രൂശിക്കവനെ ക്രൂ-ശി-ക്ക
തെറ്റിച്ചല്ലോ ശാബതു നിയമം ജനതതിയേയും
കൊല്ലിവനെ പീ-ലാ-ത്തോസേ.

## മസ്മൂറാ 69:20-30 - എനിയോനോ - 4

എന്റെ ഹൃദയത്തിന്റെ തകർച്ചയെ നീ വച്ചുകെട്ടി സൗഖ്യമാക്കണമേ.

1. സകല ജാതികളുമേ, സൃഷ്ടികളുടെ നാഥനോട് മത്സരക്കാർ എന്തു പ്രവർത്തിച്ചു എന്ന് ശ്രദ്ധിക്കുവിൻ. നിന്ദയുടെ സ്ലീബായിൽ അവർ അവനെ തൂക്കി. വരുവിൻ, നമുക്കവനെ മുട്ടുകുത്തി വന്ദിക്കാം.

അവരുടെ മേശ അവരുടെ മുൻപാകെ കെണിയായിരിക്കും. അവരുടെ പ്രതികാരം ഉതപ്പിനും കാരണമായിരിക്കും.

2. സകല ഭൂതലവാസികളുമേ, ശ്രദ്ധിക്കുവിൻ. അധർമ്മികൾ കൊലപാതകിയെ തെരഞ്ഞെടുക്കുകയും സൃഷ്ടികളുടെ നാഥനെ ക്രൂശിക്കുകയും ചെയ്തു. വരുവിൻ, നമുക്കവനെ മുട്ടുകുത്തി വന്ദിക്കാം.

അവിടുന്നു പ്രഹരിച്ചവനെ അവർ പീഡിപ്പിക്കുന്നു.

3. ആകാശത്തട്ടിൽ സൂര്യനും ചന്ദ്രനും ഇരുണ്ടുപോയി. സൃഷ്ടികൾ ദുഃഖിച്ചു. സ്രഷ്ടാവിനോടൊപ്പം സൃഷ്ടികളും കഷ്ടതയനുഭവിക്കുക യുക്തമായിരുന്നു. വരുവിൻ, നമുക്കവനെ മുട്ടുകുത്തി വന്ദിക്കാം.





ജീവന്റെ പുസ്തകത്തിൽനിന്നവർ മായിക്കപ്പെടട്ടെ. നിന്റെ നീതിമാന്മാരുടെകൂടെ അവർ എഴുതപ്പെടാതെയുമിരിക്കട്ടെ.

4. അവനു ദാഹിച്ചപ്പോൾ കയ്പു കലർത്തിയ ചൊറുക്കാ കൊടുത്തു. അതു കുടിച്ചിട്ട് ലിഖിതങ്ങളെല്ലാം നിറവേറി എന്ന് അവൻ പറഞ്ഞു. വരുവിൻ, നമുക്കവനെ മുട്ടുകുത്തി വന്ദിക്കാം.

ഞാൻ സംഗീതത്തോടെ ദൈവതിരുനാമത്തെ സ്തുതിക്കും. സ്തോത്രത്തോടെ അവനെ പുകഴ്ത്തുകയും ചെയ്യും.

5. പരേതർ ഉയിർത്തെഴുന്നേറ്റ് ഒരുമിച്ചുകൂടി. വിശുദ്ധർ അവനെ എതിരേൽക്കാൻ പുറപ്പെട്ടു. ഇവൻ സത്യമായും കർത്താവാകുന്നു എന്ന് അവർ അനേകരുടെ മുമ്പിൽ പ്രഖ്യാപിച്ചു. വരുവിൻ, നമുക്കവനെ മുട്ടുകുത്തി വന്ദിക്കാം. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

6. കർത്താവല്ലാതെ മറ്റാരുമല്ലല്ലോ ആലയത്തിന്റെ തിരശ്ശീല കീറിയത്. അശുദ്ധന്മാർ മലിനമാക്കിയ ആലയത്തിൽനിന്ന് പരിശുദ്ധാത്മാവ് നീങ്ങിപ്പോയി എന്ന് ഇതു സാക്ഷിക്കുന്നു.

## മസ്മൂറാ 54 - എനിയോനോ - 5

ദൈവമേ, നിന്റെ നാമത്തിൽ എന്നെ രക്ഷിക്കണമേ; എന്തെന്നാൽ അന്യന്മാർ എനിക്കെതിരായി നിന്നു.

(ല്കുൻ തൂബയ്ക്കൂൻ.../ ഇന്നാൾ നിൻ കബറിങ്കൽ...)

1. മിശിഹാ വന്ദ്യൻ-തവ പീഡകളാ-ൽ
   മരണത്തിൻ മരണം-ഒഴിവാക്കി
   ജഡത്യാഗത്താൽ ദുഷ്ടാത്മാക്കളെ ലജ്ജിപ്പിച്ച്
   നിന്നുടെകൂടെ-കഷ്ടതയാൽ പ്രഭ നേ-ടണമെങ്ങൾ.

കർത്താവേ, നിന്റെ നാമത്തെ ഞാൻ സ്തോത്രം ചെയ്യും. എന്തെന്നാൽ അതു നല്ലതാകുന്നു. സകല ദുഃഖത്തിൽനിന്നും നീ എന്നെ രക്ഷിച്ചിരിക്കുന്നു.

2. സഭതൻപേർക്കാ-യ് പീഡകളേറ്റു-
   തെറ്റിൽനിന്നതിനെ-വീണ്ടോനെ
   ഭിന്നത ശണ്ഠകളാകവെ നീക്കീട്ടന്ത്യംവരെ നിൻ-
   തിരുസഭ തന്നിൽ-ശാന്തിയെ നിവസിപ്പി-ച്ചീടണമേ.

ദുഷ്ടതയും വ്യാജവും അന്യായവും നിന്റെ ഉള്ളിലുണ്ട്. അതിന്റെ തെരുവുകളിൽനിന്ന് ചതിയും വഞ്ചനയും മാറുന്നില്ല.

3. ഇന്നേ ദിവസം-സൃഷ്ടികളാകെ-
   ദുഃഖം പൂണ്ടധികം-വിലപിച്ചു
   വിധിനിലയത്തിൽ പാതകനെപ്പോൽ നാഥൻനിന്നു-
   മൃതി കൈക്കൊണ്ടൂ-ശാശ്വത ജീവനിവ-ർക്കേകിടുവാൻ.

എന്തെന്നാൽ അവർ എന്നോടു ശണ്ഠയിലായിരുന്നു. ദൈവം കേട്ട് അവരെ എളിമപ്പെടുത്തട്ടെ.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...





4. ഗോഗുൽത്തായിൽ രക്ഷകനെ-
   പാതകനെപ്പോലെ ക്രൂശിച്ചു
   കൂരിരുളുണ്ടായ്, ഭൂമി കുലുങ്ങി മൃതരു നടുങ്ങി-
   സൃഷ്ടികളാകെ ദുഃഖം പൂണ്ടധികം-വിലപിച്ചു.

കുറിയേലായിസോൻ

## മസ്മൂറാ 22 - എനിയോനോ - 6

എന്റെ ദൈവമേ, എന്റെ ദൈവമേ, എന്തുകൊണ്ട് നീ എന്നെ ഉപേക്ഷിക്കുകയും കുറ്റകരമായ വാക്കുകൾമൂലം എന്റെ രക്ഷയെ എന്നിൽ നിന്നകറ്റുകയും ചെയ്തു!

1. സ്രോപ്പേന്മാർ 'പരിശുദ്ധൻ പരിശുദ്ധൻ' എന്നാഘോഷിക്കുന്നവനെ 'ക്രൂശിക്കുക ക്രൂശിക്കുക ' എന്ന് കയ്യാപ്പായുടെ കൂട്ടം ഇന്ന് ആർത്തുവിളിച്ചു.

എന്റെ ദൈവമേ, പകൽ മുഴുവൻ നിന്നെ ഞാൻ വിളിക്കുന്നു. നീ എനിക്കുത്തരം നൽകുന്നില്ല. രാത്രിയിലും നിന്നെ ഞാൻ വിളിക്കുന്നു. എനിക്കാശ്വാസം ലഭിക്കുന്നില്ല.

2. തന്റെ ബഹുമാനം വാഴ്ത്തപ്പെട്ടതാകുന്നു എന്ന് ക്രുബേന്മാർ പാടിപുകഴ്ത്തുന്നവനെ 'നീക്കിക്കളയുക, നീക്കിക്കളയുക' എന്ന് സ്വന്തജനം ഇന്ന് ആർത്തു വിളിച്ചു.

അവർ കൊഞ്ഞനം കാട്ടുകയും പരിഹസിച്ചു തലയാട്ടുകയും ചെയ്യുന്നു.

3. ആകാശം നിറഞ്ഞിരിക്കുന്നവനോട്, 'നിന്റെ സ്ഥലം ഏതാകുന്നു, എന്ന് ഹന്നാൻ ഇന്നു ചോദിച്ചു.

ബാശാനിലെ കാളകൾ എന്നെ വളഞ്ഞു.

4. സൃഷ്ടികളെ തന്റെ ശക്തിയാൽ വഹിച്ചിരിക്കുന്ന ബല വാനെ ഈ ദിവസം ഗോഗുൽത്തായിൽ മരത്തിന്മേൽ കയറ്റി അവർ ക്രൂശിച്ചു.

ഞാൻ വെള്ളംപോലെ ചിന്തപ്പെട്ടു.

5. ആദാമിനെ പൊടിമണ്ണിൽനിന്നും മെനഞ്ഞുണ്ടാക്കിയ വലതുകൈ, സ്കീപ്പായിൽവച്ച് ഇന്ന് ആണിതറച്ചു.

എന്റെ കൈകളും കാലുകളും അവർ തുളച്ചു. എന്റെ അസ്ഥികളെല്ലാം എനിക്ക് എണ്ണാവുന്ന വിധത്തിലായി.

6. മരത്തിൽവച്ച് 'എനിക്കു ദാഹിക്കുന്നു' എന്ന് ഇ ൗ ദിവ സം കർത്താവ് നിലവിളിച്ചപ്പോൾ കടൽ വിലപിച്ചു.

സിംഹത്തിന്റെ വായിൽനിന്ന് എന്നെ രക്ഷിക്കണമേ. ഉയർന്ന കൊമ്പിൽനിന്ന് എന്റെ ഹീനസ്ഥിതിയെയും രക്ഷി ക്കണമേ.

7. ഈ ദിവസം സപ്രേന്മാരും പ്രീശേന്മാരും പുരോഹി തന്മാരും അസൂയയാൽ നീതിമാനെക്കുറിച്ച് സത്യം സംസാരിക്കുവാൻ മനസ്സായില്ല. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

8. ഈ ദിവസം ദൈവപുത്രനെ ക്രൂശിച്ച സെഹിയോന് കഷ്ടം. അവനെ സ്വീകരിച്ച സഭയ്ക്കു ഭാഗ്യം. ഇതാ അവൾ അവനെ മഹത്ത്വപ്പെടുത്തുന്നു.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ





## പ്രുമിയോൻ – സെദറാ

### കോലോ – 1

(കൂക്കോയോ നാലാം രാഗം/ ഒമറിൻ സോബേ.../ ബാലകരോടായ്... എന്ന രീതി)

വെള്ളി ദിനത്തിൻ ഉദയത്തിൽ പാരിൻ രക്ഷകനാം
ദൈവാത്മജനെ കുരിശിപ്പാനവരുൽ-സുകരായി
പ്രകൃതി വിറച്ചൂ-ഭൂമി കുലുങ്ങി
പാറകൾ പിളർന്നു- കുന്നുകളും ഇളകി മറിഞ്ഞു
കബറു പൊളിഞ്ഞഥ മൃതരെല്ലാം മോചി-തരായ് വന്നു
രക്ഷകനെ കുരിശേറ്റിയൊരാ മർത്ത്യർക്കതി ദുരിതം
ഹാ-ഉ-ഹാ- സ്തോത്രം. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

ഗോഗുൽത്തായിൽ കുരിശിന്മേൽ ലോകൈ-ക രക്ഷകനാം
ദൈവതനൂജനെ തറച്ചല്ലോ പീഡ-കളധി കഠിനം
മുൾമുടി തറച്ചു-തുളച്ചു തൻ കൈകൾ
കൈയ്ക്കും കാടി-അവരവനേകി-കുടിക്കാൻ
ചങ്കു തുറന്നൂ ചവളത്താൽ എഴുത-പ്പെട്ടതുപോൽ
പുണ്യമെഴും നിണവും ജലവും അതിൽനി-ന്നൊഴുകുകയായ്
ഹാ-തൻ കൃപയെ വാഴ്ത്തിപ്പാടാം.
മൊറിയോ റാഹേം...

## എത്രോ

### കോലോ – 2

(ബ്തറഓക്മോറാൻ/ആദിമ സിദ്ധർ ശുദ്ധിയെഴും...)

രാവിലെ നിന്നാൻ-സൃഷ്ടികളെ വിധിചെയ്യുന്നോ-ൻ
വിധിയിൻ നിലയത്തിൽ

ചോദ്യം ചെയ്താനീറയർ തൻ-പതിയൊടു ദാസൻ
സ്തുതിയാദാമിന്നവകാശം നൽകാനേവം-
കഷ്ടപ്പെട്ടോനെ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

പുലരിയിലുടയോ-നേറ്റാൻ വിധിയിൽ പീലാത്തോസാ-ൽ
മരണാർഹനു തുല്യൻപോലെ
തൂക്കുക, തൂക്കുക നസറായൻ-യേശുവിനെ നീ-
നീക്കീടുക, ബാറാബായെ-മോചിപ്പിക്കു-ക
എന്നാർത്തല്ലോ ജനം.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്..... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. രാത്രി മുഴുവൻ ആചാര്യന്മാർ
വിസ്തരിച്ചങ്ങേ-മയ്യൽക്കാ-ലേ
പീലാത്തോസിൻ മുമ്പിൽ നിറുത്തി
ഗുരുവേ കൊല്ലാൻ ജനമുച്ചത്തിൽ
ആരവമായി-ട്ടാർത്തു പറഞ്ഞു.

2. പാവനരക്തം ചിന്താതവനെ
ക്രൂശകരീന്നും മോചിച്ചീടാൻ
വിധികർത്താവിൻ-ഭാര്യ ശ്രമിച്ചു
വഴികാണാതെ പീലാത്തോസോ
കൈ-കൾ കഴുകി ദോഷമൊഴിപ്പാൻ.





3. ജനമൊന്നാകെ ആർത്തുപറഞ്ഞു
മരണത്തിന്നാ-യവനർഹൻ താൻ
രോഗാർത്തന്നും വികലാംഗനും
ശാബതിൽ സൗഖ്യം ഏകുകയാലെ
മരണത്തിനിവൻ യോഗ്യൻ നൂനം.

4. ദൈവാത്മജനെന്നോതിയമൂലം
ക്രൂശിക്കവനെ എന്നവരാർത്തു
സത്യഫലത്തെ-ആരാഞ്ഞുവന്ന
അവകാശിയാകും ഏകാത്മജനെ
കൊലചെയ്തല്ലോ തോട്ടം നേടാൻ.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ... എന്ന രീതി)

കർത്താവേ കൃപചെയ്യണമേ
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാ-ജ്യ-ത്തും. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. ദേവാലയമോ വിറകൊണ്ടു
രക്തത്തിൻ വില വീണതിനാൽ
തൻ ശുശ്രൂഷ സമാപിപ്പാൻ

സമയമടുത്തെന്നറിവായി
ദൈവിക പദവി ഭ്രംശത്താൽ
തൻ പൂജകരെപ്രതി കേണു
ബലികൾ നിരർത്ഥകമായതിനാൽ
ദുഃഖം പൂണ്ടതു ശാശ്വതമായ്
പീലാത്തോസോ കൈകഴുകി
യേശുവിനെതിരായ് ജനമാർത്തു
തൻനിണമവർ സന്തതിമേലും
തലമുറമേലും-വ-ന്നേ-ല്ക്കാൻ. ✠ സർവ്വേശാ...

2. ഉഷസ്സിൽ ശോഭന വസനത്താൽ
വാനത്തേ നീ ചമയിച്ചു
ഉഷസ്സിൽ വൈരിജനം നിന്നെ
നിന്ദാവസനം അണിയിച്ചു
മഹിതം ബഹുമതി താവകമെ-
ന്നുദയേ ക്രോബകളാർക്കുമ്പോൾ
നീക്കുക നീക്കുക ഭൂമിയിൽനി-
ന്നുയിരുള്ളോരിൽ നിന്നിവനെ
എന്നുഷസ്സിൽ വിധിപതി സവിധം
യൂദജനം ബഹളം-കൂ-ട്ടി. ✠ സർവ്വേശാ...

3. ഏറ്റം വലിയൊരു പെരുന്നാളാം
കഷ്ടത നിറയും ശുക്രദിനേ
ക്ഷണചഞ്ചലമാം പുലർകാലേ
നിൻ സൃഷ്ടികളിൽനിന്നുയരും
സ്തുതിയതിനെ മോദിപ്പിക്കും
പ്രഭയാം മിശിഹാ സ്തുത്യൻ നീ





സ്രഷ്ടാവിനെ വിധി ചെയ്തീടാൻ
മൺമയനവിടെ ഇരുന്നല്ലോ
പ്രഭയേറും പുലർകാലം നിൻ
സ്തുതിയെല്ലാ പുലർകാ-ല-ത്തും. ✠ സർവ്വേശാ...

4 പൂക്കൾക്കും പുൽക്കൊടികൾക്കും
സൗന്ദര്യം നീയണിയിപ്പൂ
ബലഹീനർക്കവലംബം നീ
ശരണവുമേ സ്തുതി തേ എന്നും
കരുണാസാഗരമേ സ്തുതി തേ
പതിനായിരമായും സ്തുതി തേ
വിധി നാഥൻ നീ വിധി ചെയ്വാൻ
വിധിനിലയേ നീ നിന്നതിനാൽ
ആയിരമായിരമായ് സ്തുതി തേ
സർവ്വേശ്വരനാം താതന്നും
ജാതം ചെയ്തൊരു തനയന്നും
സ്തുതി പരിശുദ്ധാത്മാ-വി-ന്നും. ✠ സർവ്വേശാ...

കർത്താവേ കൃപ ചെയ്യണമേ.... ✠ സർവ്വേശാ...

## സൂഗീസോ : രക്ഷകനും വെള്ളി ദിനവും

(മ്ശിഹോ ദമ്ലാക് നൂഹോമോ.../ മാനവർ വാനോർ...)

1. മണലാൽ കടലിനെ ബന്ധിച്ചോൻ
വെള്ളിയതാം നാൾ ബന്ധിതനായ്
മരണത്തിൻമുഖം എന്നേക്കും
മായ്ച്ചവനെ-യവർ ക്രൂ-ശി-ച്ചു.

2. മൂഢജനത്താൽ പ്രേരിതനായ്
പീലാത്തോസും വിധിയെഴുതി
ദൈവത്തെ ക്രൂശിച്ചവരും
ഈ നാൾതന്നെ വിധിയേ-റ്റു.

3. ജീവപ്രദനാം മിശിഹാതൻ
ചങ്കു പിളർന്നൂ ചവളത്താൽ
പാപക്കറകൾ കഴുകീടും
നിണവും ജലവും വാ-ർന്നൊ-ഴുകി.

4. മരണം കേണൂ ശുക്രദിനേ
സഖിയാം ദുഷ്ടൻ പാഞ്ഞോടി
നാഥൻ പാതാളം പൂകി
അവരുടെ കൊള്ള കവ-ർന്ന-തിനാൽ.

5. ആദാമിനെ സൃഷ്ടിച്ചുടയോൻ
ഏദനിലാക്കി ശുക്രദിനേ
കല്പന ലംഘിച്ചീടുകയാൽ
നഗ്നതയേറ്റു പാ-പ-ത്താൽ.

6. ആദാം ഏദൻ-തോട്ടത്തിൽ
ലജ്ജിതനായി ശുക്രദിനേ
ഇലപലതും കൂട്ടിത്തുന്നി
വസ്ത്രംപോലവയെ-ചാ-ർത്തി.

7. കനി തിന്നുംനാ-ൾ മൃതനെന്ന്
ആദം കേട്ടു ശുക്രദിനേ
ദൈവാജ്ഞയെ ലംഘിച്ചപ്പോൾ
ആത്മാവിൻ മൃതിയേ-റ്റ-ല്ലോ.





8 കനിയത് ഭക്ഷിച്ചീടുകയാൽ
പദവിയിൽനിന്നും-വീഴുകയായ്
കുരിശിൽനിന്നാശുക്ര-ദിനേ
കബറിൽ വയ്ക്കപ്പെ-ട്ടു പ-രൻ.

9. ആദിനരൻ ത-ന്നുടെ സൂര്യൻ
ഇരുളതിലാണ്ടു വെള്ളിദിനേ
കുരിശീന്നിറങ്ങി വെള്ളിദിനേ
അണിയിച്ചാൻ ദ്യുതിയാ-ദ-ത്തെ.

10. ഈശകരത്താൽ നിർമ്മിതനായ്
മഹിതൻ മർത്ത്യൻ വെള്ളിദിനേ
വെള്ളിദിനത്തിൽ ദൈവസുതൻ
മൃതനായ് കബറകമേ-പാ-ർത്തു.

11. മൃഗജാലങ്ങൾ ആദത്തെ
കാണുകയുണ്ടാ-യ് വെള്ളിദിനേ
രക്ഷകനെത്തീ പാതാളേ
ജീവൻ മൃതരായോ-ർക്കേ-കി.

12. ആദാമിനു മൃതിവിധിയേകി
വെള്ളിദിനത്തിൽ വിധിനാഥൻ
കരുണനിറഞ്ഞോൻ വെള്ളിദിനേ
ജീവൻ മൃതരായോ-ർക്കേ-കി.

13. സ്വാദു നിറഞ്ഞൊ-രു വൃക്ഷഫലം
ആദം തിന്നൂ വെള്ളിദിനേ
വെള്ളിദിനത്തിൽ തിക്തകമാം
കാസാ രുചിനോക്കീ-നാ-ഥൻ.

14. വെള്ളിദിനത്തിൽ ദുർഭഗനായ്
ആദം ഏദൻ-തോട്ടത്തിൽ
പാപിക്കൊപ്പം മൃതഗേഹേ
വെള്ളിദിനേ മിശിഹായെത്തി.

15. സ്ഥാനംപൊയ്പ്പോയ് ആദമിന്
ദുഷ്ടനു ഹാസം വെള്ളിദിനേ
അന്യസ്ഥലമാം മൃതഗേഹം
പൂകി ആറാംനാ-ളീ-ശൻ.

16. നിർധനനാക്കാ-ൻ ആദമിനെ
ദുഷ്ടനുറച്ചൂ വെള്ളിദിനേ
വഞ്ചകനുടെ തല പൊടിയാക്കി
വെള്ളിദിനത്തിൽ ഈ-ശ-സുതൻ.

17. മൃതരേപ്പോലെ പാതാളം
പൂകി മിശിഹാ വെള്ളിദിനേ
മകുടം മാറ്റിയ നൃപനെ-പോൽ
ചതിയൻ കെണിവെച്ചാ-രാ-ഞ്ഞു.

18. മഹിമ നിറഞ്ഞോ-രു വസനത്തെ
കൈവിട്ടാദാം വെള്ളിദിനേ
പുത്രൻ തന്നുടെ തിരുവസ്ത്രം
വെള്ളിദിനേ നീച-ർ നീ-ക്കി.

19. സൂര്യൻ മറവാ-യെന്നോർത്തു
ശിഷ്യന്മാരീ-വെള്ളിദിനേ
ആഴ്ചയിലൊന്നാം ദിവസത്തിൽ
നീതിക്കതിരോന്നുയി-ർത്ത-ല്ലോ.





## സൂമോറോ

നീതിപ്രിയരുടെ നിലയത്തിൽ
സംസ്തുതിയുടെ രക്ഷാഗാനം
ദാവീദ്‌രാജൻ തൻ നാവാൽ
പരിശുദ്ധൻ റൂഹാ പാടി

## വേദവായനകൾ

പഴയനിയമം : ലേവ്യാ 4 : 1-7; സംഖ്യാ 19 : 1-10
രാജാ 19 : 20-29; സഖ 13 : 7-9
ഹബ 1 : 1-12; എസെ 13 : 17-22

ലേഖനങ്ങൾ : അപ്ര 22 : 22-30; 1 കൊരി 1 : 18-31

## ഹൂലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാ എൻ സ്നേഹിതർ സഖികൾ എൻ
വേദനയറിയാതെ നിന്നു
എൻ മിത്രങ്ങൾ മാറിയകന്നു-ഹാലേലുയ്യാ

വായനകൾ : മത്താ 27 : 1-10; മർക്കോ 15 : 1-10;
ലൂക്കോ 22 : 39-62; യോഹ 18 : 28-40

## മാനീസോ പേജ് 77

## കൗമാ

പുകഴേറിയ കഷ്ടപ്പാടാൽ വീണ്ടവനാം
മിശിഹാ-തേ, നമിക്കുന്നടിയാരീ ഉഷസ്സിൽ ✠✠✠

## വിശ്വാസപ്രമാണം

❖

# ദുഃഖവെള്ളി - മൂന്നാംമണി

## ആരംഭവും കൗമായും

വിസ്താ-രേ, ദാസൻ ചോദ്യം-ചെയ്തയ്യോ
കഠിനം, അപമാനം അവരിൽ-നിന്നേറ്റ
മിശിഹാ, വിധിദിവസം ദയയി-ങ്ങേകണമേ. ✠✠✠

## എനിയോനോ

(യൊർസൊദ് കർമൊ.../ മിശിഹായിൽ പല കുറ്റങ്ങൾ...)

1. നാഥന്നെതിരായ് സ്വന്തജനം
   ആക്രോശിച്ചാരുച്ചത്തിൽ
   കുരിശിന്മേലവനെ-തൂ-ക്കി.

2. ദൈവം വിധിനിലയേ നിന്നു
   ദോഷികളാൽ നിന്ദിതനായി
   മൃതിയാൽ സൃഷ്ടികളെ-വീണ്ടു.

3. മിസ്രേമീന്നും വീണ്ടതിനായ്
   വിധികർത്താവാം മിശിഹായെ
   ക്രൂശിക്കാനവരാണയിട്ടു.

4. മത്സരബുദ്ധികൾ മിശിഹായെ
   ദുർഭഗനെന്നു ഹസിച്ചല്ലൊ
   വിധിയേകി കൊലചെയ്-തീ-ടാൻ.





5. ആദത്തെ സൃഷ്ടിച്ചോൻ തൻ
   തൃപ്പദപാണികളിൻമീതെ
   ആണിതറച്ചതി ദു-ഷ്ടന്മാർ.

6. മനസാ ധരയിൽ ഞങ്ങൾക്കായ്
   മാനവനായിത്തീർന്നോനീശോ
   നിൻ ദയകൾക്കായ് സ്തോ-ത്രം തേ.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ - 1

(കൂക്കോയോ നാലാം രാഗം/ഒമറിൻ സോബേ.../ബാലകരോടായ്... എന്ന രീതി)

വെള്ളിപകൽ മൂന്നാംമണിക്ക് ദേവാദ്യജാതൻ
സെഹിയോൻ വിട്ടു പുറപ്പെട്ടു ജീവപ്രഭുവിന്റെ
തോളിൽ സ്ലീബാ-ദുഷ്ടർ വച്ചല്ലോ
ഗോഗുൽത്തായിൽ-കുരിശിൽ തൂക്കാനായ്
കനിവില്ലാത്തവർക്കാംക്ഷിച്ചു തന്റെ മരണത്താൽ
ലോകത്തെ സംരക്ഷിച്ച പുത്ര-ന്നു സ്തോത്രം
ഹാ-ഉ-ഹാ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

ലോകത്തിൻ പ്രഭയായിടും നീതി-ക്കതിരവനെ
കുരിശിന്മേൽ സഭ കണ്ടതിനാൽ അതിയാ-യ് വിലപിച്ചു
തിരുമുറിവുകളും-കൈകളിലാണികളും
ചവളം ചങ്കിൽ-ക്കണ്ടധി ദുഃഖിതയായ്ത്തീർന്നു

നാഥന്നരികെ ചെന്നെത്തി അവൾ ചൊ-ന്നീ മട്ടിൽ
മൃതിയേറ്റതിനാൽ നമിക്കുന്നു സുതരൊന്നായ് ഞാനും
ഹാ-ഉ-ഹാ സ്തോത്രം. മൊറിയോ റാഹേം...

## എത്രോ

## കോലോ - 2

സകല ജാതികളുമേ, കേൾപ്പിൻ. ക്രൂശകർ എന്തു ചെയ്തു എന്ന് സകല ഭൂതലവാസികളുമേ ശ്രദ്ധിക്കുവിൻ, അവർ തങ്ങളുടെ നാഥനെ മരത്തിൽ തൂക്കി. കുന്തത്താൽ തുറക്കപ്പെട്ട അവന്റെ വിലാവിൽനിന്നും സർവ്വലോകത്തിന്റെയും വിമോചനത്തിനായി രക്തവും വെള്ളവും ഒഴുകി.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

ദൈവപുത്രനെ വിധിച്ച ന്യായാധിപൻ വെള്ളംകൊണ്ട് കൈകൾ കഴുകുകയും ഈ നീതിമാന്റെ രക്തത്തിൽ ഞാൻ കുറ്റമറ്റവനായിരിക്കുമെന്ന് പറയുകയും ചെയ്തു. ദുഷ്ടന്മാർ 'ഇവന്റെ രക്തം ഞങ്ങളുടെമേലും ഞങ്ങളുടെ മക്കളുടെമേലും ഇരിക്കട്ടെ' എന്ന് ഏകസ്വരത്തിൽ അട്ടഹസിച്ചു.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. താ-തൻ സഹിതം വിണ്ണുവിരിച്ചോൻ
ചാട്ട-യ്ക്കടിയും നിന്ദയുമേറ്റു





നിന്ദ നിറഞ്ഞ-കുരിശുചുമത്തി
ഭൂലോകപാപം മോചിച്ചീടാൻ
അവനെതൂക്കി ഗോഗുൽത്തായിൽ.

2. തേജോവസ്ത്രം പറുദീസായിൽ
ആദ്യപിതാവിന്നീശൻ നൽകി
സൽഭാഗ്യങ്ങൾ-ക്കെല്ലാം പകരം
ഭാഗം ചെയ്തു-തിരുവുടയാട
മേലങ്കിക്കായ് അവർ കുറിയിട്ടു.

3. തൻസേ-വകരാം സഭയുടെ മക്കൾ
രാജോചിതമായ് വാഴ്ത്തും നിന്നെ
കൂലിക്കാരാം-പിമ്പന്മാർക്കും
പീഡാരഹസ്യം വാഴ്ത്തുകമൂലം
കുറവാക്കില്ല വേതനമീശൻ.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹാമ്മേലൈൻ... എന്ന രീതി)

കർത്താവേ കൃപചെയ്യണമേ,
വലിയൊരു നിൻ ഹാശായതിനാൽ
ഹാശായിൽ പങ്കരുൾ ഞങ്ങൾ-
ക്കവകാശം നിൻ രാ-ജ്യ-ത്തും. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. ദ്രോഹികൾ വെള്ളിദിനേ തൂക്കി
തസ്ക്കരരോടൊപ്പം നിന്നെ
ഉടയവനെ കുരിശിൽകണ്ട്
വിശ്വം മുഴുവൻ ഇരുളാണ്ടു
കുരിശിൽതാൻ വിലപിച്ചപ്പോൾ
നിന്നൂ സൃഷ്ടികൾ കാതോർത്ത്
ചെറിയൊരു വീടതിലെന്നോണം
ഭൂതലമെങ്ങും കേട്ടല്ലൊ
ഗോഗുൽത്തായിൽനിന്നുയരും
രോദനശബ്ദം കേട്ടപ്പോൾ
ഊമപ്രകൃതികൾ വാചാലം
ദുഷ്ടജനത്തിനു ഹാ-കഷ്ടം. ✠ സർവ്വേശാ...

2. ദ്രോഹികൾ വെള്ളിദിനേ തൂക്കി
തസ്ക്കരരോടൊപ്പം നിന്നെ
മാധുര്യത്തിന്നുറവയ്ക്കോ
കയ്പും കാടിയുമവരേകി
മന്നോർ മുടിമുടയുന്നോനെ
മുള്ളിൻ മുടിയവരണിയിച്ചു
ക്രോബകളുടെ വാൾ നീക്കിയതൻ
ഹൃത്തു പിളർന്നു ചവളത്താൽ
ദൈവകുമാരൻ നീയെങ്കിൽ
ക്രൂശിൽനിന്നുമിറങ്ങി വരൂ
പരിഹാസം ചെയ്തിങ്ങനവർ
നിന്ദാവാക്കുകളാർത്തല്ലൊ
പീഡാതീതൻ നീ തന്നെ





നിത്യത്ത്വത്തിനു സ്തുതിയെന്നും
തൻമഹിമാവിന്നുന്നതിയെ
താഴ്ത്തിയ കരുണയ്ക്കായ്-സ്തോ-ത്രം. ✠ സർവ്വേശാ...

3. പാപതമസ്സിൽനിന്നും നീ
പീഡകളാൽ സഭയേ വീണ്ടു
സ്വതവേ പീഡാതീതൻ നീ
പീഡകളേറ്റു ലിഖിതംപോൽ
അനവരതം താതനുമൊത്ത്
ഉന്നതസ്വർഗ്ഗേ പാർക്കുന്നോൻ
മൂന്നാംമണിയിൽ ആദത്തെ
സൃഷ്ടിച്ചാൻ ഏദൻ തൊടിയിൽ
മൂന്നാംമണിയിൽ യേശുവിനെ
കുരിശിൽതൂക്കി ദുഷ്ടന്മാർ
ക്രൂശിൽനിന്നേറ്റൊരു മുറിവാൽ
രക്ഷിതയാം നിന്നിടവകയും
ഹാലേലുയ്യാ ഗീതികളാൽ
വാഴ്ത്തുന്നു മൂന്നാംമണിയിൽ
പ്രേക്ഷകതാതന്നുന്നതിയും
വന്ദന ശുദ്ധാത്മാ-വി-ന്നും. ✠ സർവ്വേശാ...

കർത്താവേ കൃപചെയ്യണമേ.... ✠ സർവ്വേശാ...

## മദ്റോശോ

(ഓ ആനിദേ.../ഉത്ഥാനദിനേ മൃതരായോർക്കുയിരേകി...)

1 മൂ-കം നിന്ന് അടിയേറ്റാ-ൻ വിധിനിലയേ
യൂ-ദന്മാരോ-അവനെതിരാ-യ് നിലകൊണ്ടു

അധികാരി-ഞങ്ങളെ നിന്ദിക്കും
യൗസേപ്പിൻ-സുതനെ ക്രൂശിക്കൂ
ഗുണവാനെ ത്യജിച്ചതിനാൽ ഭൂവധികം-ഭ്രമമാർന്നു

2 താ-ൻ അടിയേൽക്കേ ലഗിയോൻ സം-ഭ്രമമാർന്നു
സൃ-ഷ്ടിച്ചോനെ ദുഷ്ടർ നി-ന്ദിച്ചതിനാൽ
ക്രോബേന്മാ-ർ അവരെ നശിപ്പിക്കാൻ
മുതിരുമ്പോൾ-തടയുകയായതു നീ
ദുഷിയേൽക്കാ-ൻ നീ മനസ്സായ് ക്രോബേരോ- ശമമാർന്നു.

3 ന്യാ-യാധിപാ നീ ശ്രദ്ധിക്കൂ-പൊതുനിയമം
'കൊ-ല്ലരുതല്ലോ-കുറ്റം ചെയ്യാത്തവനെ'
പ്രതിപകരം കണ്ണിനു കണ്ണല്ലാ
കുരുടർക്കാ-യ് കാഴ്ചകൊടുത്തോശു
കാണിച്ചീ-ടുക നിയമം-ന്യായം നിൻ-ചെയ്തിയിതിൽ.

4 ഘാ-തകനെങ്കിൽ-ശിക്ഷയവ-നെന്തേകും?
ജീ-വദനെങ്കിൽ-പ്രതിഫലമെ-ന്തവനേകും?
ലാസറസേ-വിധവാ നന്ദനനേ
പ്രഭുസുതയാം-ബാലികയേ വരുവിൻ
ഉയിർപൂണ്ടോ-രാം മൃതരെ-ഭത്സിപ്പി-ൻ ക്രൂശകരെ.

5 പാ-പം ചെയ്താ-ൻ ആദം സു-ന്ദരരൂപൻ
ദാ-സനുപകരം അടിയേൽപ്പാൻ-ഗുരുനിന്നു
അടിയാനെ-പ്രതി അടിയേറ്റുടയോൻ
സ്വാതന്ത്ര്യം-നേടി അടിയാനും
പാപികളെ-രക്ഷിപ്പാ-ൻ പരിശുദ്ധൻ തിരുമനസ്സായ്.

6 ക്രൂ-ശകരേ ര-ക്തം വിമലം-ഞെട്ടിടുവിൻ
വീ-രന്മാർതൻ-പുരിയതിനാൽ അഴിവാകും





പ്രബലപുരി-യേറുശലേമിന്റെ
സ്ഥാപനകൾക്ക-റുതിയടുത്തല്ലോ
സ്ക്കീപ്പായാൽ-നിന്നെ നശി-പ്പിക്കും നിൻ-വിധിയേറ്റോൻ.

7 നീതി വിധിനാ-ഥനു നീ കാ-ണിച്ചിടുക
അന്യായത്തോ-ടുത്തമനെ-പിടികൂടി
കായേന്യർ-ദോഷികൾ പാവനമാ-
മാടിൻ ര-ക്തത്തിനു ദാഹിച്ചു
വിധിനാഥാ ദോഷികളെ-ത്തഴിയായ്വാൻ കരുതിടുക.

8 നാ-ഥാ കൃപയാ-ൽ രക്ഷിച്ച-വദനങ്ങൾ
നാ-വുകളും നിൻ-സ്നേഹം വാ-ഴ്ത്തീടുന്നു
സ്തോത്രം തേ മാനവനായോനെ
സ്തോത്രം തേ ക്രൂശു സഹിച്ചവനേ
ഉത്ഥാനം-സ്വർഗ്ഗാരോ-ഹണമിവയാൽ സ്തുത്യൻ നീ.

## ഹൂലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാ ചെമ്മണ്ണിൽ എൻവൈരികളെ ഞാൻ വീ-ഴ്ത്തും
കൊള്ളധനത്തിന്മേൽ ഞാനട്ടഹസിക്കും - ഹാലേലുയ്യാ.

വായന : മത്താ 27 : 26-30; മർക്കോ 15 : 21-22;
ലൂക്കോ 23 : 26-29; യോഹ 19 : 5-14

## കൗമാ

വിസ്താ-രെ ദാസൻ പ്രഹരങ്ങൾ നൽകി-
അതിവേ-ദനയടിയാരുടെ പേ-ർക്കായ് സഹിച്ച
മിശിഹാ-വിധിദിവസം ദയയിങ്ങേകണമേ. ✠✠✠

## വിശ്വാസപ്രമാണം

❖

# ദുഃഖവെള്ളി - ആറാംമണി

## ആരംഭവും കൗമായും

വിസ്താരേ ദാസനിൽനിന്നും പരിഹാസം ഏറ്റ്
അടിയാർക്കായ് പീഡ സഹിച്ചവനാം മിശിഹാ
വിധി ദിവസം ദയയിങ്ങേകണമേ. ✠✠✠

## എനിയോനോ

(ദ്ഹൗ ദഹവോ ബുകറോ.../ ഞങ്ങൾക്കായ് മാനവ ജഡമാർന്ന.../ പീഡകളെ മാനുഷ ജഡമാർന്ന...എന്ന രീതി)

1. പീഡകളും-ക്രൂശും സഹിച്ചോ-നെ
മുള്ളിൻമുടിയും ശിരസ്സിൽ ഏറ്റോ-നെ
ദേവാ ദയ ചെയ്തീടണമേ.

2. തിരുമനസ്സാ-യ് കുരിശിൻമേലേറി
ആ-ദാം സുതരെ വീണ്ടോ-നാം
ദേവാ ദയ ചെയ്തീടണമേ.

3. പരിഹാസം ചെയ്‌വാൻ തൻ തലയിൽ
മുള്ളിൻ-മുടിയവരണിയിച്ചു
ദേവാ ദയ ചെയ്തീടണമേ.

4. കുരിശിന്മേൽ തന്നെ കണ്ടപ്പോൾ
സൂ-ര്യൻ പ്രഭവിട്ടിരുളായി
ദേവാ ദയ ചെയ്തീടണമേ. ബാറെക്മോർ.
ശുബ്ഹോ... മെൻഓലം...





5. സ്ലീബായാൽ നരരെയുയർത്തീടാൻ
താ-ണോരുന്നതനെ സ്തുതി ചെ-യ്യാം
ദേവാ ദയ ചെയ്തീടണമേ.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ - 1

ദൈവം ക്രൂശിൽ തൂക്കപ്പെട്ടിരിക്കുന്നു. സൃഷ്ടികൾ വിലപിച്ചു. പീലാത്തോസിന്റെ മുമ്പിൽ തലകുനിച്ചുനില്ക്കുന്ന പുത്രനെ കണ്ട് സ്വർഗ്ഗീയ സേനകൾ ഭയത്തോടും പരിഭ്രമത്തോടുംകൂടെ നില്ക്കുന്നു. നാഥനെ പരിഹസിക്കുന്നതു കണ്ടിട്ട് സൂര്യൻ തന്റെ കിരണങ്ങൾ മറച്ചുകളഞ്ഞു. ഭൂമി വിറച്ചു. ആഴത്തിന്റെ അടിസ്ഥാനങ്ങൾ ഇളകി. സൃഷ്ടികളെ സംവഹിച്ചിരിക്കുന്നവന്റെ മുമ്പിൽ ഇരുന്നുകൊണ്ട് നിന്ദ്യമായ മൺകട്ട അവനെ വിധിക്കുന്നു. ബാറെക്മോർ.

പിതാവിനും.... ആദിമുതൽ....

കള്ളന്റെ വിശ്വാസം ഏറ്റം വലുതും യഥാർത്ഥവുമായിരുന്നു. മരത്തിൽ തൂക്കപ്പെട്ടിരിക്കുന്ന നാഥനോട് അവൻ പാപമോചനം യാചിച്ചു. അവന്റെ കൈകളും കാലുകളും ആണികളാൽ തറയ്ക്കപ്പെട്ടു. അവൻ 'എന്റെ അകൃത്യം ക്ഷമിക്കണമേ' എന്നപേക്ഷിച്ചു. ശെമയോൻ കീപ്പായോ, 'ഞാനവനെ അറിയുന്നില്ല' എന്നാണയിട്ടു പറഞ്ഞു. ബ്രഹ്മചാരിയായ യോഹന്നാനും മറ്റു ശിഷ്യന്മാരും അവനെ ഉപേക്ഷിച്ച് ഓടിപ്പോയി. എന്നാൽ വലതുഭാഗത്തെ

കള്ളനോ, 'കർത്താവേ, നിന്റെ രാജ്യത്തിൽ നീ എഴുന്ന ള്ളുമ്പോൾ എന്നെ ഓർക്കണമേ' എന്ന് നിലവിളിച്ചു പറഞ്ഞു. മൊറിയോ റാഹേം...

## എത്രോ

## കോലോ – 2

(ഹൗ സപ്റോ റാബോ.../ വെള്ളിയാഴ്ചയതാം ദിനമതിമഹനീയം...)

ആപ്പകലിൽനിന്നെ മരത്തിന്മേൽ ദു-ഷ്ടർ
ക്രൂശിപ്പതു കണ്ടാർ വിണ്ണോരീറേ-ന്മാർ
കൊല്ലുകയെന്നു ജനം അട്ടഹസിച്ച-പ്പോൾ
ചെന്നാദ്രോഷികളെ സംഹാരം ചെയ്-വാൻ
ഹാ-കൂട്ടംചേർന്നവർ അവനോടർത്ഥി-ച്ചു. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

ന്യായാസനമേറി മണ്മയനുഷസ്സി-ങ്കൽ
വിസ്താരം ചെയ്തു വിധിതന്നധികാ-രിയെ
മരണാർഹൻ യേശു എന്നു ജനക്കൂ-ട്ടം
ബറബാസിനെ വിടുകെന്നുടനെ സപ്രേ-ന്മാർ
ഹാ-മൃതിയെക്കൊന്നോൻ നീ എന്നേക്കും സ്തു-ത്യൻ
മൊറിയോ...

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. ഇരുളിൻ മക്കൾ ഭോഷർ ചേർന്ന്
ദൈവാത്മജനാം അജപോതത്തെ





ക്രൂശുമരത്തിൽ ഏറ്റിയുയർത്തി
താൻ ചെയ്തൊട്ടേ-റെ നന്മയ്ക്കെതിരായ്
കയ്പിൻ കാടി അവരവനേകി.

2. ഈഹൂദിലുണ്ടായ ദാരുണകർമ്മം
കാൺകെ ശിലകൾ പൊട്ടിവിറച്ചു
ദുഃഖം യൂദർക്കുണ്ടായില്ല
ഏദനിലാദ്യ-നരനെ മെനഞ്ഞ
കൈകളിലാണി തറച്ചപ്പോഴും.

3. സിംഹക്കുട്ടി അലറിയനേരം
ഇരുളിൻ സുതരാം ജംബുകരോടി
ദുഷ്ടാ-ത്മാക്കൾ വിസ്മിതരായി
തന്നുടെ മകുടം നിപതിച്ചതിനാൽ
തിന്മപ്രഭുവാം സാത്താൻ കേണു.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(മ്ശിഹോ ദേസോ ല്ഹാശോ..... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്ക്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. ദൈ-വസുതൻകുഞ്ഞാടണയുകയായ് ബലിയ-ർപ്പിക്കാൻ
ക്രൂ-ശകർ നിന്നു ബലിതൻ പേരിൽ കൊലചെ-യ്യാനായ്

ഗോഗുൽത്താമലയിൽ ക്രൂശാകും മരമൊന്നു നാട്ടി
മൂ-ലക്കല്ലാകും യേശുവിനെ അതിന്മേ-ലേറ്റി
ആ-ഴം വിണ്ണെന്നിവകൾക്കിടയിൽ സ്ലീബാ-യുയർത്തി
ഭൂ-ഭാരം ചുമലിൽ ഏറ്റീടാൻ വീര-ൻ നിന്നു.✠

സർവ്വേശാ...

2. അന്ധകാരം ഉലകിൽ വീണു മധ്യാ-ഹ്നത്തിൽ
ജ്യോതിസ്സിന്നധിപൻ ആരാണെന്നതിനാ-ലറിഞ്ഞു
സത്യത്തിൻപ്രഭയെ വാഴ്ത്തീടാൻ സൂര്യനിരുണ്ടു
സ്ലീബായേറ്റോൻ ദൈവാത്മജനെ-ന്നുലകം കണ്ടു
മധ്യാഹ്നത്തിൽ വൃക്ഷത്തിൻ-കനി ആദം തിന്നു
ലജ്ജാപൂർവ്വം തൻ മൂഢതയിൽ വിഭ്ര-മമാ-ർന്നാൻ.✠
സർവ്വേശാ...

3. സ്രഷ്ടാവിൻ നഗ്നതയൊരുവനുമേ-കണ്ടീടായ്‌വാൻ
സൂര്യൻ തൻ പ്രഭ വിതറീടുന്ന-കൺകളടച്ചു
യാഫേത്തും, ശേമും ചെയ്തതുപോൽ-മദ്ധ്യാഹ്ന സൂര്യൻ
നോഹിൻ സ്രഷ്ടാവിൻ നഗ്നതയെ-ങ്ങാവൃതമാക്കി
സ്ലീബാമേലായ് നീതിക്കതിരോൻ-മേവുന്നേരം
സൂര്യൻ തൻ കതിരിനെ എമ്മട്ടിൽ-തെളിവായ് കാട്ടും?
മോ-ഷകമ-ധ്യേ നാഥനെ നഗ്നം ദർശി-ച്ചപ്പോൾ
തൻതേജ-സ്സിനെയെങ്ങിനെ പകലോൻ വെളിവാക്കീടും
ജ്യോതിർവ്യൂ-ഹത്താൽ പൂർണ്ണമതാം തേജോ-ഗോളം
വൃക്ഷത്തിന്മേൽ നാഥനെ ദർശിച്ചന്ധ-ത പൂ-ണ്ടു.✠
സർവ്വേശാ...





4. ദൈവത്തിൻ പുത്രൻ ക്രൂശിതനായ് മധ്യാ-ഹ്നത്തിൽ
ആദാമിൻ വൈരി വിറകൊണ്ടു-തൻ ശബ്ദത്താൽ
സാദൃശ്യങ്ങൾ തൻ പൊരുളാകും- പീഡാ ദിനമെ
എൻ നാവു പോരാ തൻ കഷ്ടതകൾ-വർണ്ണിച്ചീടാൻ
ഏദനിൽ നിന്നാദം പുറത്തായി-ആറാം നാളിൽ
ഈ നാളിൽതന്നെ ദൈവസുതൻ ക്രൂശി-തനാ-യി.✠
സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി.✠
സർവ്വേശാ...

## മദ്‌റോശോ

(ഓ ആനിദേ.../ഉത്ഥാനദിനേ മൃതരായോർക്കുയിരേകി...)

ഊനീസോ: ക്രൂ-ശിതനായി സീ-യോനിൽ ദൈവസുതൻ
ഭാ-ഗ്യം സഭയേ ഉച്ചത്തിൽ-സ്തുതി പാടൂ

1. സ്ലീ-ബായിൻമേൽ പ്രിയനാഥൻ-കാണായി
ക്രൂശകരാർത്തു നിർമ്മലനെ-കൊലചെയ്യാൻ
ഹിംസകരാം ചെന്നായ്ക്കൾ ചുറ്റി
നിർമ്മലനാം- കുഞ്ഞാടിനെ ചീന്തി
മനസ്സാ വേ-ദനയേറ്റാ-ൻ രക്ഷിച്ചാ-നേവരെയും.

2. സം-ഭ്രമമൊടെ-ശിഷ്യന്മാ-ർ ഓ-ടിപ്പോയ്
തേജോമയനെ-ഇരുളാർന്നോ-ർ ബന്ധിച്ചു
കയ്യപ്പാഹന്നാനിവരൊന്നായ്
ഇടതിന്റെ-തലവൻ-യൂദായും
വലതുടയോ-നേശുവിനെ, ക്രൂശിച്ചു-പകമൂലം.

3. ഹാ! കഷ്ടമെനി-ക്കെന്നു മരം-ചൊല്ലുന്നു
സൃഷ്ടിക്കുടയോ-ൻ എൻമീതെ-ക്രൂശിതനായ്
മഴ, മഞ്ഞാ-ലവനെന്നെപ്പോറ്റി
പകരം ഞാ-നവനെ കൈക്കൊണ്ടു
മിശിഹായെ-കുരിശിച്ച, ജനതയ്ക്കയ്യോ ദുരിതം.

4 നാഥാ! മകനേ! കുരിശിച്ചാരിത്തരുവിൽ
ഉന്നതസുതനെ ദ്വേഷിച്ചെന്തിനു ദുഷ്ടർ
സകലർക്കും-നന്മകൾ നീയരുളി
ആരോഗ്യം-നിഖിലർക്കും നൽകി
പ്രതിഫലമായ്-സ്ക്കീപ്പാമേ-ലെന്തിന്നീ-പരിഹാസം.

5. യേ-റുശലേമിൻ പുത്രികളേ, എൻ തനയൻ
നന്മകളല്ലാതെന്തൊരു ദോഷം ചെയ്തു?
കുരുടന്നായ് കാഴ്ച കൊടുത്തല്ലോ
വചനത്താൽ കുഷ്ഠം നീക്കുകയായ്
തിന്മ നിറ-ഞ്ഞോർ അവന്-അടി നൽകി-പ്രതിഫലമായ്.

6. എൻ സ്രഷ്ടാവേ, എങ്ങനെ ഞാ-ൻ കേഴേണ്ടൂ
തോ-ഴികളില്ല-കന്യാവൃന്ദവുമില്ല
ഘാതകർ നിൻ-കുരിശിനു ചുറ്റുമിതാ
ദോഷികൾ നിൻ-മരണം പാർക്കുന്നു
മൂകയിവൾ-പ്രകൃതിയിതാ സ്വരമേകൂ-കേണീടാൻ.

7. മൂകതയോ നിർ-മ്മലരക്തം വീണധരേ!
ചേലയെഴുന്നോ-ർക്കുൾഭ്രമമേറ്റുക വലുതാം
പാറകളേ, ആർക്കുക കല്ലുകളേ
ശാസിപ്പിൻ ക്രൂശകരെ നിങ്ങൾ
താൻ നഗ്നൻ പ്രകൃതികളേ-ആംഗ്യത്താ-ലിളകിടുവിൻ.





8. ഉഗ്രന്മാരാ-മുജ്ജ്വല ദൂതന്മാരെ
തൻ നഗ്നത ക-ണ്ടെന്തെറിയാതമരുന്നു
നിങ്ങളിൽ ര-ണ്ടാളുകൾ സോദോമിൽ
നിന്ദിതരായ്-തൽപുരി തീയ്ക്കിരയായ്
വാനവരേ, ക്ഷമയരുതേ-ദുഷിയേറ്റീടുന്നുടയോൻ.

## ഹൂലോലോ - ഏവൻഗേലിയോൻ

ഹാ- ഉ-ഹാ കയ്പേറിയ ഭോജനം അവരെനിക്കേകി
എൻ ദാഹത്തിനു കാടിയുമവരേകി-ഹാലേലുയ്യാ.

വായന : മത്താ 27 : 33-38; മർക്കോ 15 : 29-32;
ലൂക്കോ 23 : 34-43; യോഹ 19 : 15-22

## കൗമാ

മിശിഹാ തവ വലഭാഗത്തെ കള്ളനു സമമിവരെ
ഗണിക്കണമേ മഹിമാ ദിവസമതിൽ. ✠✠✠

## വിശ്വാസപ്രമാണം

❖

# ദുഃഖവെള്ളി -ഒൻപതാംമണി

## ആരംഭവും കൗമായും

അടിയാരുടെ പേർക്കായ് കുരിശിൽ സഹിച്ചവനാം മിശിഹാ
തവ കുരിശും കഠിന പീഡകളും ഇവർക്കായ്
അഭയം നൽകണമേ തവ കൃപയാൽ. ✠✠✠

## എനിയോനോ

(യൊർസോ ദ്കർമോ.../ മിശിഹായിൽ പല കുറ്റങ്ങൾ...)

1. സന്ദർശിപ്പാൻ വന്നവനാം
തിരുസുതനെ ദോഷികൾ തൂക്കി
ദുഷ്ടന്മാരൊപ്പം-ക്രൂ-ശിൽ.

2. ദേവേശനു ദാഹിച്ചപ്പോൾ
കൈയ്പും കാടിയുമവരേകി
നിബിവചനം നിറ-വേറു-കയായ്.

3. മന്നൻ ദാവീദോതിയപോൽ
തവ വസ്ത്രത്തെ പങ്കിട്ടാർ
കുറിയിട്ടാർ അവരങ്കി-ക്കായ്.

4. സഭതൻ മക്കൾക്കായ് സ്ലീബാ
ബലവത്താമൊരു വിജ്ഞാനം
കൃപയാലിതു തന്നോ-ൻ വ-ന്ദ്യൻ.





5. ഇരുളിൻ സേനയ്ക്കെതിരായി
കോട്ടയ്ക്കൊപ്പം നിൻ സ്ലീബാ
വിമലസഭയ്ക്കെന്നെ-ന്നേ-ക്കും. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

6. സ്ലീബായാൽ സഭ രക്ഷിതയായ്
വെടിയുന്നില്ലതു സ്ലീബായെ
സ്ലീബാ സഭയെ കാ-ത്തീ-ടും.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ - 1

(കുക്കോയോ നാലാം രാഗം/ഒമറിൻ സോബേ.../ബാലകരോടായ്... എന്ന രീതി)

ദൈവസുതൻ കുരിശിൽ തൂങ്ങി മരണം-ആസ്വദിച്ചു
മൃതിതൻ കോട്ട തകർക്കുകയായ് പാതാ-ളെ പൂകി
പിത്തളവാതിൽ-സാക്ഷായും തകർന്നു
ജീവൻ നൽകി-ആദാമിനു വീണ്ടും-കൃപയാൽ
തന്നുത്ഥാനം പാർത്തീടും ആദാ-മിൻ സുതരെ
കബറീന്നും പറുദീസായിൽ പൂകാ-ൻ വഴികാട്ടി
ഹാ-ഉ-ഹാ എന്നേക്കും. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

ദൈവസുതൻ കുരിശിന്മേൽ തൻ തല ചാ-യ്ച്ചു മരിച്ചു
ഏൽപ്പിക്കുകയായ് തൻ പ്രാണൻ താതൻ-തൃക്കൈയ്യിൽ

പാറകൾ പൊളിഞ്ഞു-കബറുകൾ തുറന്നു
വിസ്മിതരായി-സൃഷ്ടികളഖിലവുമേ-ഭൂവിൽ
ദൈവസുതൻ തൻ തിരുഹൃദയം ദുഷ്ട-ന്മാർ പിളർന്നു
ഉലകിൻ ശാന്തിക്കായൊഴുകി നിണവും-ജലവുമിതാ
ഹാ-ഉ-ഹാ സ്തോത്രം.

## കോലോ - 2

(തൂബൈക്ക് ഈത്തോ/ പൗലോസു ശ്ലീഹാ... എന്ന രീതി)

വൃക്ഷത്തിൻമേൽ പാണിപദങ്ങളിലാ-ണികളാൽ
ഉടയോൻ ക്രൂശിതനായപ്പോൾ
മോചനമർത്ഥിച്ചൊരു ചോരൻ
തൻ വിശ്വാസം ബഹു ശ്രേഷ്ഠം
ചൊന്നാൻ പോക്കുക മമ ദോഷം
ശീമോൻ കണ്ടു നിഷേധിച്ചാൻ
നിന്നാൻ യൂഹാനോനകലെ
ഘോഷിച്ചാൻ ചോരൻ നാഥാ-
ഓർക്കണമെന്നെ നിൻ രാ-ജ്യേ.ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

തരുവിൽ തൂങ്ങി തസ്ക്കരരിടയിൽ വിടർന്നവനാം
സുതനെക്കണ്ടഗ്ന്യാത്മീയർ-
തൻ നിവഹം-വിസ്മയമാണ്ടു
തൻ നഗ്നതയെ കാണായ്‌വാൻ-
കതിരോൻ കതിരുകളെ മൂടി
ആംഗ്യത്താൽ മാനത്തേയും-
വീര്യത്താൽ ഈ ക്ഷിതിയേയും
തീർത്തോൻ തൻ നഗ്നതയെക്ക-
ണ്ടൂഴിയുമംബരവും-ഞെട്ടി.





## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്.... എന്ന രീതി)

ഞങ്ങൾ-ക്കായ് നീ-യേറ്റൊരു പീഡ
താഴ്മയുമേറ്റം-മഹിതം നാഥാ.

1. ആദാമിന്നായ് രക്ഷ-കൊടുക്കാൻ
ശക്തൻ വന്നു വിനയത്തോടെ
പീഡയിൽ മൃതിയിൽ-സംപ്രീതി പൂണ്ടു
ആണിക്കൂനം വന്നതുമില്ല
കൊലയാളികളോ-യെരിഞ്ഞതുമില്ല.

2. ക്രൂശിതനാദം കേട്ടതിനാലെ
ഇടിയേറ്റതുപോൽ പാറപിളർന്നു
ഭൂതലമിളകി തേങ്ങി കേണു
സിംഹിയ്ക്കൊപ്പം സൃഷ്ടികളെല്ലാം
അലറിക്കേണു അതിദുഃഖത്താൽ.

3. പൂവും കനിയും തന്നവനല്ലൊ
പകരം നൽകി കയ്പുകുടിക്കാൻ
തൻ ശിരസ്സിന്മേൽ-ദുഷ്ടക്കൂട്ടം
മുള്ളാൽ മെനഞ്ഞ മകുടം ചാർത്തി
പനിനീർപൂക്കൾ വിരിയിച്ചോനായ്.

4. ഞങ്ങൾക്കായി കഷ്ടതയേറ്റ
ദൈവാത്മജനേ റൂഹായോടും
താതനുമൊപ്പം-സ്തുതി തേ നിത്യം
സ്തോത്രം സ്തോത്രം നൽകാം ഞങ്ങൾ
രക്ഷയ്ക്കായി-വന്നൊരു നാ-ഥാ.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(മിശിഹോ ദേസോ ല്ഹാശോ..... എന്ന രീതി)

മ്ശിഹാ ഹാശാ മൃത്യു സ്ക്കീപ്പാകൾക്കായ് വന്ന
ദേവാ കൈക്കൊണ്ടീ പ്രാർത്ഥന കാരുണ്യം ചെയ്ക.✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. വേ-ദനയോടും നെടുവീർപ്പോടും സഭ ചൊ-ല്ലുന്നു
കേ-ൾക്കുന്നല്ലൊ ഞാൻ ഈ ശബ്ദം തെളിവായിപ്പോൾ
സ്ലീ-ബാതൻ മുമ്പിൽ നിൽക്കില്ല സെഹിയോൻ കോട്ട
തന്നെ-ദ്വേഷിച്ചൊരു നയനങ്ങളെ ഇരുൾ മൂ-ടു-ന്നു.✠
സർവ്വേശാ...

2. പീ-ഡകളേൽക്കാനായ് തിരുസുതനെ വിട്ടൊരു താതാ
പീ-ഡകളേറ്റൊരു പീഡാരഹിതൻ പുത്രാ-സ്തോ-ത്രം
എന്നും ശുദ്ധിനൽകീടുന്നൊരു റൂഹാ-സ്തോ-ത്രം
സ്തു-തി തേ ശോഭിതനാം ത്രിത്വൈകപരനേ സ്തോത്രം.✠
സർവ്വേശാ...

തൻ ഹാശായാൽ ഭൂവാനങ്ങൾ ദുഃഖം പൂണ്ടു
ദൂതർ മാ-നുഷർ തൻ താഴ്ചയാൽ വിസ്മിതരായി.✠
സർവ്വേശാ...





## സൂഗീസോ : തസ്ക്കര സംവാദം

(മ്ശീഹോ ദമ്ലാക്ക്നൂഹോമോ/മാനവർ വാനോർ...)

വരുവിൻ നിങ്ങൾ ജാതികളേ
തസ്ക്കരനാദം ശ്രദ്ധിപ്പിൻ
അവരുടെ ഭാഷ്യം എന്തെന്ന്
ഒരു കുറി നന്നായ് ചിന്തിപ്പിൻ

ഒത്തനടുക്കായ് സ്ലീബാമേൽ
പക്ഷം ചേരാത്തൊരു നാഥൻ
സത്യമെഴും ത്രാസെന്നോണം
വാക്കുകൾ തൂക്കി നോക്കുന്നു

ക്രൂശിതനെ കണ്ടിട്ടവരോ
വാദപ്രതിവാദം ചെയ്തു
ഇരുകള്ളന്മാർ ക്രൂശിന്മേൽ
നാഥൻതൻ ഇരുഭാഗത്തായ്

വലത്തെ കള്ളൻ : 'കർത്താവേ നിൻ രാജ്യത്തിൽ
ഓർക്കണമെന്നെ നിൻ വരവിൽ
നിന്നുടെ ദയ ഞാൻ കാണണമെ'-
ന്നോതി വലഭാഗേ ചോ-രൻ

ഇടത്തെ കള്ളൻ : ഇടതുവശത്തെ കള്ളനുടൻ
ഇങ്ങനെ ചൊന്നാൻ 'എന്തിനിവൻ
നിന്ദ്യസ്ക്കീപ്പാമേലേറി
രാജാവാം മിശിഹാ-യെങ്കിൽ?'

വ. ക. : 'യേശുവിനെ ഞാൻ കൈക്കൊണ്ടു
നീയോ സ്ലീബായ്ക്കെതിരല്ലൊ

രക്തത്താൽ ഞാൻ നിർമ്മലനായ്
ഉളവായെന്നുള്ളിൽ ജീ-വൻ'.

ഇ. ക. : ആണികളാൽ നമ്മെപ്പോലെ
പീഡനമേൽക്കുന്നതു കണ്ടോ?
രാജ്യം തരുവാനാമെങ്കിൽ
സ്വയമൊഴിവാക്കട്ടെ പീ-ഡ.

വ. ക. : കർത്ത്യവചസ്സാം താക്കോലാൽ
പറുദീസാ ഞാൻ പൂകീടും
തെറ്റില്ലവനിൽ, തെറ്റിൽ നീ
എന്നെ വീഴിച്ചീ-ടേണ്ട.

ഇ. ക. : അവനെതൂക്കി നമ്മെപ്പോൽ
പീഡകളേറ്റാൻ നമ്മേക്കാൾ
രാജാവെങ്കിൽ തൻ സേന
വന്നിവനെ രക്ഷി-ക്കട്ടെ.

വ. ക. : അഗ്നിത്തേരിൽ കഴിയേണ്ടോൻ
നോക്കൂ താഴെ കുരിശിന്മേൽ
പ്രകൃതിക്കാകെ സംഭ്രമമായ്
നാഥൻ പീഡകളേ-ൽക്കുന്നു

ഇ. ക. : കൊരടാവടിയാൽ പൊട്ടിയൊരാ
പുറമതു നീ കാണുന്നില്ലേ
തൻ മഹിമയെ നീ വാഴ്ത്തുന്നോ
നിൻ മൊഴിയാരാം കേ-ൾക്കുന്നു

വ. ക. : ആദാമിൻ ശാപം പോക്കാൻ
മൺമുള്ളുകളെ തൻ മുള്ളാൽ





നീക്കിയൊരീശോ നൃപനല്ലാ-
താർക്കും കഴിവില്ലതു ചെ-യ്‌വാൻ

ഇ. ക. : കുരിശുവഹിച്ചോൻ പറുദീസാ
വാഗ്ദാനംപോൽ നൽകട്ടെ
അറിയാത്തൊരു പറുദീസായിൽ
എങ്ങനെയാക്കും നിന്നെയവൻ

വ. ക. : ഈ മരണം പാതാളത്തിൻ
പ്രാഗത്ഭ്യത്തെ മായിച്ചു
അതിനെത്തൻ നാദം വീഴ്ത്തി-
ധൂളിപ്പാൻ താൻ പോ-കുന്നു

ഇ. ക. : ഞെങ്ങിഞെരുങ്ങി പാടേറ്റാൻ
കയ്പ്പുകുടിച്ചു കുത്തേറ്റു
കഷ്ടത നിറയുന്നോനെ ഞാ-
നെങ്ങനെ രാജാവെ-ന്നോതും

വ. ക. : പാറകൾ പിളരും ശബ്ദം നീ
കേൾക്കുന്നില്ലേ ശ്രദ്ധിക്കൂ
മൃതരുടെ അസ്ഥികളൊന്നിപ്പൂ
എന്തിനു സന്ദേഹം തോ-ഴാ?

എല്ലാമകമേ ഇളകുമ്പോൾ
നിൻ മനമിളകുന്നില്ലെന്തേ?
ഏറ്റുരചെയ്യൂ വിശ്വാസം
അവനാൽ ജീവൻ പ്രാ-പിക്കാൻ

ആരാഞ്ഞാൽ തൻ മാഹാത്മ്യം
പലതും നിന്നോടോതീടാം

സൃഷ്ടികളവനെ സാക്ഷിപ്പൂ
ഇളകുന്നഖിലം തൻ പാ-ടിൽ

ലിഖിതം മൂലം രാജാവെ-
ന്നിവനെ വിളിച്ചാൻ പീലാത്തോസ്
സാക്ഷികൾ പോലവരാർത്തതിനാൽ
നൃപനെന്നോതി-യിടയേണ്ട

നമ്മൾക്കിടയിൽ സ്ക്കീപ്പായ-
ങ്ങതിരാം കുഴി നീയേറീടാ
വാമസുതാ നിൻ സ്ഥലമേൽക്ക
വലതുവശം മാമകമല്ലൊ

സ്ലീബ തുറന്നൂ പാതാളം
സൂര്യനിരുണ്ടു ക്ഷിതി ഞെട്ടി
രണ്ടായ് വാതിൽ മറകീറി-
സർവ്വം സാക്ഷിച്ചുടയോനെ

ഭൂമരുവും സൃഷ്ടികളെല്ലാ-
മുഴറും ധ്വനിയും നീ കേൾക്ക
തൻ ശബ്ദത്താൽ ഭീയാർന്നീ
ഭൂഭിത്തികളാടീടുന്നു

പാതാളത്തീന്നെത്തീടും-
മൃതരുടെ ബഹളം തോഴാ കേൾ
ഞാൻ നമ്പിയ ജീവപ്രദനാ-
മേശുവിനെ നീ സൂക്ഷിക്ക

ആദാമുണരാൻ മൃതിയേറ്റാൻ
മൃതിഗതരവനെ നോക്കുന്നു





അവനാദത്തെ വിടുവിക്കു-
ന്നേദനിലെന്നെയേ-റ്റുന്നു

തിരുമനസ്സാലെ മൃതിയേറ്റ-
പരസുതനെ ദുഷിച്ചീടുന്നോ?
പൊത്തുക ദുഷിയേറും വായ് നീ
ഞാൻ നമ്പിയ സ്ലീബാധന്യം

തന്നൊടുകൂടെ പറുദീസാ
പൂകിടുമെന്നോതിയ നാഥാ
ഞങ്ങളെയും നിന്നാഗമനേ
തസ്ക്കരനെപ്പോൽ കൈ-ക്കൊൾക.

## ഹൂലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാ കാണുന്നവരെല്ലാമെന്നെ പരിഹസിക്കുന്നു
ശീർഷമിളക്കിയും അധരത്താലും-ഹാലേലുയ്യാ.

വായന : മത്താ 27 : 45-56; മർക്കോ 15 : 33-41;
ലൂക്കോ 23 : 44-49; യോഹ 19 : 23-30

## കൗമാ

മിശിഹാ തവ മൃതിയാൽ ജീവൻ മനുജർക്കായ് നല്കി
മൃതരായോർക്കരുൾക തവ കൃപയെ. ✠✠✠

## വിശ്വാസപ്രമാണം

❖

# ശനി - സന്ധ്യ

## ആരംഭവും കൗമായും

മിശിഹാ തവ കബറാൽ നീക്കി മൃതിനാശം
ഉയിർ നല്കടിയാർക്കും കബറിൽ വസിപ്പോർക്കും.✠✠✠

## പ്രാരംഭപ്രാർത്ഥന

കർമ്മി : ശുബ്ഹോ ലാബോ ഉലബ്റോ വൽറൂഹോ കാദീശോ.

ജനം : ബലഹീനരും പാപികളുമായ ഞങ്ങളുടെമേൽ അനുഗ്രഹങ്ങളും കരുണയും രണ്ടു ലോകങ്ങളിലും എന്നേക്കും ചൊരിയപ്പെടുമാറാകണമേ.

കർമ്മി: മനുഷ്യരെ സ്നേഹിക്കുന്നവനായ കർത്താവേ, യൗസേപ്പും നിക്കോദിമോസുംകൂടെ നിന്നെ മീറയും കുന്തുരിക്കവും ഇട്ട് സംസ്കരിച്ചു. അവരോടുകൂടെ, ജീവിപ്പിക്കുന്നതായ നിന്റെ കബറടക്കത്തെ സൽക്രിയകളാൽ ബഹുമാനിക്കുവാൻ ഞങ്ങൾക്ക് ഇടയാക്കണമേ. പുതിയ കബറുകൾ എന്നപോലെ നീ ഞങ്ങളുടെ ആത്മാക്കളിൽ പ്രവേശിച്ച് വിശ്രമിക്കുമാറാകണമേ. നിന്റെ സ്ലീബായാൽ രക്ഷിച്ച ജീവിച്ചിരിക്കുന്നവരോടും, നിന്റെ അനുഗ്രഹം പ്രാപിച്ച് മരിച്ചവരോടുംകൂടെ ഞങ്ങൾ നിനക്കും നിന്റെ പിതാവിനും പരിശുദ്ധാത്മാവിനും ഇപ്പോഴും എപ്പോഴും എന്നേയ്ക്കും





സ്തുതിയും സ്തോത്രവും അർപ്പിക്കുമാറാകണമേ. (മോറാൻ വാലോ ഹാൻ) ആമ്മീൻ.

## മസ്മൂറാ 51

ദൈവമേ നിന്റെ കൃപയിൻ പ്രകാരം... പേജ് 3

## എനിയോനോ 1

(ദ്ഹൗ ദഹവോ ബുകറോ.../ ഞങ്ങൾക്കായ് മാനവ ജഡമാർന്ന.../ പീഡകളെ മാനുഷ ജഡമാർന്ന...എന്ന രീതി)

1. പുതുജീവൻ പുനരുത്ഥാനമിവ കൃ-പയാൽ
പാതാളേ ചെന്നറിയിച്ചൊരു
ദേവാ ദയ ചെയ്തീടണമേ.

2. പതാളത്തിങ്കൽ മൃതരിടയിൽ ചെ-ന്ന്
ജീവൻ സുവിശേഷിച്ചോനേ
ദേവാ ദയ ചെയ്തീടണമേ.

3. പാതാളക്കബറിൽ പാർത്തീടും, മൃ-തരെ
സന്ദർശിച്ചോനേ
ദേവാ ദയ ചെയ്തീടണമേ.

4. നിദ്രിതരാം ശുദ്ധരെ ഇമ്പമെഴും നാ-ദത്താൽ
തട്ടിയുണർത്തിയ
ദേവാ ദയ ചെയ്തീടണമേ.

5. ആദാമിൻ പൂഴിക്കരികത്തായ് വ-ന്ന്
അവനെ നാശം നീക്കിയുയർത്തിയ
ദേവാ ദയ ചെയ്തീടണമേ. ബാറെക്മോർ.

ശുബ്ഹോ.... മെൻഓലം.....

6. നിദ്രിതർ തൻ ശയ്യയിലാവാസം ചെ-യ്കെ
അവരെ മൃതിയിൽനിന്നുമുയർത്തിയ
ദേവാ ദയ ചെയ്തീടണമേ.

## മസ്മൂറാകൾ 141, 142, 119, 117

കർത്താവേ, നിന്നെ ഞാൻ വിളിച്ചു... പേജ് 7

## എനിയോനോ - 2

(യൗമോനോ / ഇന്നാൾ നിൻ... എന്ന രീതി)

1. ഇന്നേദിവസം-ജീവിപ്പോൻ മൃതരിടയിൽ ശയനം-
ചെയ്തല്ലോ
മൃതിയെ ശാസിച്ചതിനുടെ മകുടം തെറിപ്പിച്ചോനെ
വരവേറ്റവർ സ്തുതിപാടിധൈര്യം-വന്നവരായ്.
2. ഇന്നേദിവസം-സ്നേഹമൊടെ ആദാമുടയോൻ ചെന്നു-
മൃതരിടയിൽ
പാതാളത്തിൻ കോട്ടതകർത്തിട്ടുള്ളറയിൽ തൻ
ദീപ്തിപരത്തി എഴുന്നേല്പിച്ചല്ലോ-മൃതരവരെ.
3. മാലാഖകൾ തൻ-കൂട്ടങ്ങൾ സ്തുതിപാടി ഉയരേ-
സ്വർഗ്ഗത്തിൽ
ഭൗമികരൊടുചേർന്നവരുമിറങ്ങി മൃതരിടയിൽ ചെന്നു
രക്ഷിച്ചവനായ് നവമാംസ്തോത്രം-പാടിടുവാൻ.
4. ഇന്നേദിവസം-ബന്ധനമറ്റോൻ പാതാളെവാസം-
ചെയ്തല്ലോ
ദൈവാത്മാവിൽ ഈശായ് പുത്രപ്രവചനമെല്ലാം നിറവേറി
തന്നുത്ഥാനാൽ മൃതരായോർക്കേകി-നൽശരണം.





5. റംസാക്കാരൻ-നയവാനാം യൗസേപ്പേ ഭാഗ്യം നിനക്കിന്ന്
ദൈവാത്മജനുടെ ഗാത്രം നിധിപോൽ കബറിലടക്കി
അതിനാൽ രാജ്യം മണവറയും നിൻ പേ-ർക്കായ് സജ്ജം.
ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

6. ഭാഗ്യം മൃതരേ - പുനരുത്ഥാ-നത്തിൻ ദിനമതിലു-
ണ്ടാകട്ടെ
ഉൾക്കൊണ്ടോരുയിരിൻ തിരുമെയ്യും മോചനമേകും
തിരുരക്തമതും നിങ്ങളെ നിർത്തീടും-വലംഭാഗേ.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

## കോലോ - 1

(കൂക്കോയോ നാലാം രാഗം/ഒമറിൻ സോബേ.../ബാലകരോടായ്... എന്ന രീതി)

1 കുരിശിൽനിന്നും നീതിയുടെ സൂര്യൻ ഇറങ്ങിയപ്പോൾ
കൈക്കൊണ്ടു സഭ, അവനേറ്റ മുറിവിൽ ചുംബിച്ചു;
അവൾ ചൊന്നേവംജീർണ്ണിക്കരുതേ നിൻ ദേഹം
പാതാളത്തിൽ-മൃതിയധികാരം കാട്ടരുതേ
അവനുടനെ മറുപടിയായി,ശാന്തിയിൽ വാഴുക നീ
ഞാനുത്ഥാനം ചെയ്തീടും എൻ പ്രിയരാനന്ദിക്കും
ഹാലേലുയ്യാ-അവനവളോടരുളിച്ചെയ്തു.
ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

2 ദൈവമിറങ്ങി മൃതരിടയിൽ പാതാളവാതിലുകൾ
പാടെ തകർത്തു മൃതിവിറച്ചു ദൈവികശബ്ദത്താൽ
മൃതി സൂക്ഷിച്ച-ഭണ്ഡാരം തകർത്തു
എഴുന്നേറ്റവനെ-ആരാധന ചെയ്തു ആദം
നിറവേറുകയായ് നിബിയന്മാർ ചൊന്നോരു രഹസ്യങ്ങൾ
ദൈവസുതാ എൻ പാപങ്ങൾ എല്ലാം പൊറുക്കണമേ
ഹാലേലുയ്യാ-കൃപ ചെയ്തീടണമേ എന്നിൽ.

മൊറിയോ റാഹേം അലൈൻ ഉ ആദാറൈൻ.

## എത്രോ

## കോലോ - 2

(ലോക് മൊറിയോ / ദൈവത്തിൻ പുത്രനെ... എന്ന രീതി)

1 ദൈ-വത്തിൻ പുത്രനെ ഏന്തി മൃതി ചെന്നപ്പോൾ
തന്നുടെ അന്ത്യം വന്നെന്ന് പാതാ-ളമോർത്തില്ല
ഘോ-ഷിച്ചു ദാവീദവനെ കണ്ടപ്പോൾ
വാതിലുകൾ തല പൊക്കിടുവിൻ രാജാ-വുൾപ്പൂകാൻ
ആരാണീ മഹിതൻ രാജാവ്
പാതാളം ഇങ്ങനെ ചോദിച്ചു:
ബലവാൻ രക്ഷക കർത്താവെന്നോതീ മറുപടിയായ്.

ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

2 ജീർണ്ണിച്ചോരാദാമെന്ന സാദൃശ്യത്തെ
പുതുതാക്കീടാൻ മൃതരിടയിൽ ചെന്നു ദൈവസുതൻ
ക്രൂരം മൃതി തന്നുടെ ശക്തി ഇല്ലാതാക്കി
ആദാമിൻ സുതരേവർക്കും സ്വാതന്ത്ര്യം നല്കി





മരണത്തിൽ നിന്നും വീണ്ടവനും
സ്വർഗത്തിൽ നമ്മെ ചേർത്തവനും
സ്തുതി രുധിരത്താൽ നമ്മൾക്കായ് ജീവൻ തന്നവനും.

## ബോത്തേ ദ്ഹാശോ

(ബ്രീക് ബാർ ഹായോ..... എന്ന രീതി)

മരണം രുചിച്ചോൻ ജീവതനൂജൻ
അനശ്വരധന്യൻ വാഴ്ത്തപ്പെട്ടോൻ.

1. സീയോൻ കുന്നിൻവഴി പോകുമ്പോൾ
ആരവം കേട്ടിട്ടാരാഞ്ഞു ഞാൻ
യൂദാനാട്ടിൽ കൊലയൊന്നുണ്ടായ്
ക്രൂശകരേവം ബഹളം കൂട്ടാൻ
കാരണമെന്തെന്നാലോചിച്ചേൻ.

2. ഗോഗുൽത്തായിൽ അഭയം തേടി
നിന്നാനവിടെ വിസ്മിതനായി
എൻ മനസിന്റെ സ്വസ്ഥത പോയി
മാതാവാകും മറിയാമിനെയും
തൻ സോദരിയെയും ഞാൻ കണ്ടു.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹമ്മേലൈൻ... എന്ന രീതി)

കർത്താവേ കൃപചെയ്യണമേ
മൃതിയാലടിയാരെ വീണ്ട

മിശിഹാ മരണം ഞങ്ങൾക്കായ്
രുചിച്ചോനേ പുണ്യം നൽക. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. മണവറതുല്യം നിന്റെ കബർ
എൻ മകനേ നീ കണ്ടാലും
നിദ്രയിലാണ്ടു കിടന്നല്ലോ
മണവാളൻ പോൽ അതിനുള്ളിൽ
സ്നേഹിതരെപ്പോൽ മൃതരായോർ
വരനുടെ മഹിമ പുകഴ്ത്തുന്നു
ക്രൂശിതനായവനെ ഓർത്ത്
വിലപിച്ചാലും സൃഷ്ടികളേ. ✠ സർവ്വേശാ...

2. നാഥൻ ലജ്ജ മറയ്ക്കാനായ്
കിരണമൊതുക്കുക സൂര്യാ നീ
ഇരുളിൽ നിൻ ദ്യുതി വിതറിടുക
നാഥനിറങ്ങിയ പാതാളേ
പാതാളത്തിൽ കഴിയുന്നോർ
അവനെ കണ്ടുദ്ഘോഷിച്ചു
സ്രഷ്ടാവാകും ഇവനത്രെ
പുനരുത്ഥാനം നല്-കു-ന്നോൻ. ✠ സർവ്വേശാ...

3. ഊമപ്രകൃതികൾ വാഴ്ത്തുന്ന
പ്രകൃതിക്കധിനാഥാ സ്തുതിതേ
ശിക്ഷകൾ ഭൗമികരിൽ നിന്നും
ഏല്ക്കാനിഷ്ടപ്പെട്ടവനേ;
സ്വർഗ്ഗത്തിന്നുടെ നായകനേ
സ്തുതിപാടുന്നിവരെന്നേയ്ക്കും





വിശ്വത്തെ ഏന്തും നിന്നെ
കുരിശുവഹിപ്പതിനാൽ സ്തുതി തേ; ✠ സർവ്വേശാ...

4. ഭൂസീമകളെ തീർത്തവനേ
കബറുവഹിപ്പതിനാൽ സ്തുതി തേ
നിൻ സ്ലീബായാൽ രക്ഷിച്ച
സൃഷ്ടികളിൽ നിന്നും സ്തുതി തേ;
നിന്നുടെ ദ്യുതിയാൽ ശോഭിതരാം
മൃതരായോർ നിൻസ്തുതി പാടും
സ്തുതിതേ ആയിരമായിരമായ്
പതിനായിരമായും സ്തുതിതേ
സ്തുതി അങ്ങേയ്ക്കും താതന്നും
വന്ദ്യൻ പരിശുദ്ധാത്മന്നും.✠ സർവ്വേശാ...

കർത്താവേ കൃപചെയ്യണമേ, മൃതിയാലടിയാരെ വീണ്ട...✠
സർവ്വേശാ...

## ഹൂലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാ കബറിലുറങ്ങും ഹതരെപ്പോലെ
മൃതരിടയിൽ മോചന സൂനു-ഹാലേലുയ്യാ.

വായന : മത്താ 27 : 54-61

## മോറാനേശുമിശിഹാ

## കൗമാ

മിശിഹാ തവ കബറാൽ നീക്കി മൃതിനാശം
ഉയിർനല്കടിയാർക്കും കബറിൽ വസിപ്പോർക്കും.✠✠✠

## വിശ്വാസപ്രമാണം

## ഹൂത്തോമോ പേജ് 17

❖

# ശനി - സൂത്താറ

## ആരംഭവും കൗമായും

മിശിഹാ തവ കബറാൽ നീക്കി മൃതിനാശം
ഉയിർനല്കടിയാർക്കും കബറിൽ വസിപ്പോർക്കും.✠✠✠

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ

1. ഈ രാത്രിയിൽ രക്ഷകൻ പരേതരുടെ ഇടയിൽ വിശ്രമിച്ചു. ജീവനുള്ളവരെ സന്ദർശിച്ചശേഷം ആദാമിനെ സന്ദർശിക്കുവാൻ പരേതരുടെ ഇടയിലേക്ക് അവൻ ഇറങ്ങിച്ചെന്നു. മാർത്തായും മാതാവായ മറിയവും മരിച്ചവരെ ജീവിപ്പിക്കുന്നവനായ അവനെക്കുറിച്ച് നെടുവീർപ്പോടെ കരഞ്ഞുകൊണ്ടിരുന്നു.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

2. ഈ രാത്രിയിൽ ജീവിക്കുന്നവൻ പരേതരുടെ ഇടയിൽ വസിച്ചു. അവരുടെ മുഖങ്ങളിൽനിന്നും ആവരണം മാറ്റി. അവരുടെ ആത്മാക്കൾ പ്രകാശിച്ചു. അവന്റെ





കിരണങ്ങൾ അവരുടെമേൽ പ്രകാശിപ്പിക്കുകയും അവരുടെ കബറുകളിൽ പുനരുത്ഥാനം വർഷിക്കുകയും ചെയ്തു. അവർ അവന് സ്തുതി പാടി.

### ബോത്തേ ദ്ഹാശോ

(ബ്രീക് ബാർ ഹായോ..... എന്ന രീതി)

മരണം രുചിച്ചോൻ ജീവതനൂജൻ
അനശ്വര ധന്യൻ വാഴ്ത്തപ്പെട്ടോൻ.

1. പീലാത്തോസിൽ നിന്നും ഗാത്രം
യാചിച്ച യൗ-സേപ്പിനു ഭാഗ്യം
 പുതുജീവൻതൻ ഫലമെന്നോണം
അഭിവാഞ്ചിച്ചു കയ്യിലതേന്തി
പോയി ആത്മതുഷ്ടിയോടെ.

2. സർവ്വത്തിന്നും ജീവൻ നല്കും
കർത്തൃ ഗാത്രം നിക്കോദിമോസ്
 പൂശി സുഗന്ധ-ക്കൂട്ടുകൾ കൊണ്ട്
കെത്താനകളാൽ അതിനെച്ചുറ്റി
പുതുതായ് തീർത്ത കബറിൽവച്ചു.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

### മാർ യാക്കോബിന്റെ ബോവൂസോ

(ബ്രോ ദബ്ക്കോലേ കൊയ്മീൻ..... എന്ന രീതി)

തൻ ശബ്ദത്താൽ മൃതരായോരെ ജീവിപ്പിച്ചു
ശോഭമയമാം അങ്കി പുനരുത്ഥാനെ നൽകും. ✠

സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. പാതാളം പൂകാനവനൊരുങ്ങി മൃതരിതു കണ്ട്
മുന്നോട്ടായ് ചെന്നു അവരവനെ വരവേല്ക്കാനായ്
ബഹുമാനിച്ചു കബർവാസികളവൻ ചെന്നൊരുനേരം
വിറകൊള്ളിച്ചല്ലോ താനവരെ വൻ ശബ്ദത്താൽ
തൻ തിരുമുമ്പിലവർ അത്യധികം ഭ്രമമാർന്നോരായ്. ✠
സർവ്വേശാ...

2. മൃതരായോർക്കായ് ജീവൻ നല്കാൻ മനസ്സാ മരിച്ച
മൃതരിൽ മുമ്പേ വന്നവനായി സ്തുതി ആരു പാടും?
നിന്നാൽ രക്ഷ നേടിയ മൃതരും ജീവിപ്പോരും
നിന്നെ വന്ദിപ്പൂ നിൻ താതനെയും റൂഹായേയും. ✠
സർവ്വേശാ...

ജീവൻ നൽകും മൃതരായോർക്കായ് ഉത്ഥാനത്തിൽ
ശോഭാമയമാം അങ്കികളേകും നാഥാ സ്തോത്രം. ✠
സർവ്വേശാ...

കുറിയേലായിസോൻ, കുറിയേ... കുറിയേ...

### മസ്മൂറാകൾ 91, 102 പേജ് 22

### മാനീസോ പേജ് 24

### കൗമാ

മിശിഹാ തവ കബറാൽ നീക്കി മൃതിനാശം
ഉയിർനല്കടിയാർക്കും കബറിൽ വസിപ്പോർക്കും.

### വിശ്വാസപ്രമാണം

❖



# ശനി - രാത്രി

### ആരംഭവും കൗമായും

മിശിഹാ തവ കബറാൽ നീക്കി മൃതിനാശം
ഉയിർനല്കടിയാർക്കും കബറിൽ വസിപ്പോർക്കും.✠✠✠

### പ്രാരംഭപ്രാർത്ഥന

ഉറക്കമില്ലാത്ത ഉണർവ്വുള്ളവനായ കർത്താവേ... പേജ് 27

### മസ്മൂറാകൾ 134, 119:119–179, 117

രാത്രികാലങ്ങളിൽ കർത്താവിന്റെ ഭവനത്തിൽ... പേജ് 28

### എനിയോനോ

1. ഞങ്ങൾക്കുവേണ്ടി ജാഗരിക്കുകയും ശത്രുവിന്റെ വഞ്ചനയിൽനിന്ന് ഞങ്ങളെ വീണ്ടെടുക്കുകയും ചെയ്ത ഉണർവുള്ളവനേ, നിനക്കു സ്തുതി പാടാൻ എന്നെ ഉണർത്തണമേ.

2. ഈ രാത്രിയിൽ പരാക്രമശാലി സിംഹത്തെപ്പോലെ പാതാളത്തിൽ ഗർജ്ജിച്ചു. അവന്റെ ശബ്ദം കേട്ട് മരണവും സാത്താനും ഭ്രമിച്ചു.

3. ഈ രാത്രിയിൽ സൃഷ്ടികളെ ജീവിപ്പിക്കുന്നവൻ കബറിൽ ഒതുങ്ങിക്കിടന്നു. ആദാം ഉണർന്ന് സന്തോഷത്തോടെ അവനു സ്തുതി പാടി.

4. ഈ രാത്രിയിൽ പിതാവായ ആദാം മണ്ണിൽനിന്ന് തല ഉയർത്തി, തന്നെ സന്ദർശിക്കുവാൻ ചെന്ന സ്രഷ്ടാവിനെ കണ്ടു.

5. ഈ രാത്രിയിൽ മാതാവായ ഹവ്വാ ശബ്ദമുയർത്തി 'ഞങ്ങളുടെ രക്ഷക്കായി മരണം വരിച്ച ഉത്തമന് സ്തോത്രം' എന്നു പറഞ്ഞു. ബാറെക്മോർ.

പിതാവിനും.... ആദിമുതൽ....

6. ഈ രാത്രിയിൽ ജീവദാതാവ് മനസോടെ മരിച്ചവരുടെ ഇടയിൽ കിടന്നു. മനസോടെ അവൻ മരണം വരിക്കുകയും ആദാമിനെ ജീവിപ്പിക്കുകയും ചെയ്തു.

## ഒന്നാം കൗമാ

### എക്ബൊ

കബറിലുള്ള മരിച്ചവരെ സന്ദർശിച്ച് തന്റെ പുനരുത്ഥാനംമൂലം അവർക്ക് പുനരുത്ഥാനത്തിന്റെ വാഗ്ദാനം നല്കിയ മിശിഹാ വാഴ്ത്തപ്പെട്ടവനാകുന്നു.

കുറിയേ... കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

### പ്രുമിയോൻ - സെദറാ

### കോലോ - 1

1 സ്വതന്ത്രൻ മരിച്ചവരുടെ ഇടയിൽ വസിച്ചതിനെക്കുറിച്ച് അത്ഭുതപ്പെടാത്തവൻ ആരുണ്ട്? മരിച്ചവരെപ്പോലെ കബറിൽ വയ്ക്കപ്പെടുകയും, മരണത്തെ പാതാളത്തിൽ ബന്ധിക്കുകയും ചെയ്ത അവൻ മരത്തിൽ തൂക്കപ്പെട്ടപ്പോൾ സൃഷ്ടികൾ ഇളകി. പാതാളത്തിൽ ആയപ്പോൾ അവൻ മരിച്ചവരെ ഉയിർപ്പിച്ചു. കല്പന ലംഘനംമൂലം വീണുപോയ ആദാമിനു വേണ്ടി എളിമപ്പെട്ട നിനക്കു സ്തുതി. ആദാമിനു വേണ്ടി മരിക്കുകയും ജീവിക്കുകയും ചെയ്ത അവന്റെ താഴ്മയ്ക്കു സ്തുതി. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

2 സ്വന്തം കർത്താവിനെ ക്രൂശിക്കുകയും ബറാബാസിനെ തെരഞ്ഞെടുക്കുകയും ചെയ്ത ജറുസലേമിന് എന്തു സംഭവിക്കുമെന്ന് ദാവീദുരാജാവ് പറഞ്ഞിട്ടുണ്ട്. അതിന്റെ അടിസ്ഥാനങ്ങൾ കീഴ്മേൽ മറിയും. അതിന്റെ കല്ലിന്മേൽ കല്ല് ശേഷിക്കുകയില്ല. പിതാവിനെയും, പുത്രനെയും പരിശുദ്ധാത്മാവിനെയും ദ്വേഷിച്ചതിനാൽ അത് എന്നേക്കും നശിക്കും. സഭയെ തെരഞ്ഞെടുത്ത കർത്താവേ, നിനക്കു സ്തുതി എന്ന് വാനവർ നമ്മോടൊപ്പം ആർത്തു പാടുകയും ചെയ്തു.

### കോലോ - 2

1. ഈ രാത്രിയിൽ രാജപുത്രൻ മരണത്തെ അതിന്റെ സ്വന്തസ്ഥലത്തുവച്ചു കൊന്നു. അവൻ പ്രവേശിച്ച് കബറടക്കപ്പെട്ടവരെ സന്ദർശിച്ചു. തിരുവിഷ്ടത്താൽ കബറിനുള്ളിൽ അവരോടൊന്നിച്ച് അവൻ കഴിഞ്ഞുകൂടി. നമുക്കുവേണ്ടി മരണം വരിക്കുകയും തന്റെ

സുഗന്ധം മൃതരുടെ മേൽ വീശുകയും ചെയ്തതു കൊണ്ട് അവർ ജീവൻ പ്രാപിച്ച് അവന് സ്തുതിപാടി.
ബാറെക്മോർ.

പിതാവിനും... ആദിമുതൽ....

2. ചെറുബാലനായ ദാവീദ് കവിണയും, കല്ലും വടിയും കൊണ്ട് മല്ലനായ ഗോല്യാത്തിനെ കൊല്ലുകയും ഇസ്രയേലിനെ രക്ഷിക്കുകയും ചെയ്തു. കർത്താവ് കബറിൽ ഇറങ്ങിച്ചെന്ന് മരണത്തെയും സാത്താനെയും കൊല്ലുകയും ആദാമിനെയും മക്കളെയും ജീവിപ്പിക്കുകയും ചെയ്തു. ഇതാ അവർ അവന് സ്തുതി പാടുന്നു.

## ബോത്തേ ദ്ഹാശോ

(ബ്രീക്ക് മോർ ഹാശോക്... എന്ന രീതി)

മരണം രുചിച്ചോൻ ജീവതനൂജൻ
അനശ്വര ധന്യൻ വാഴ്ത്തപ്പെട്ടോൻ.

1. ഈ രാത്രിയിൽ വംശത്തലവനായ ആദാമിന്റെ പൂഴിക്കരികിൽ പറുദീസായുടെ നാഥൻ സ്നേഹപൂർവ്വം കിടന്നു. അവൻ സ്വയം താഴ്ത്തി തിരുവിഷ്ടത്താൽ കഷ്ടതയനുഭവിക്കുകയും മരണം വരിക്കുകയും ചെയ്തു.

2. ഈ രാത്രിയിൽ ലോകപരാക്രമൻ യാത്രക്കാരനെപ്പോലെ പാതാളത്തിൽ താമസിച്ചു. വീണുപോയ ആദാമ്യസന്തതിക്കു മരിച്ചവരുടെ പുനരുത്ഥാനമാകുന്ന അച്ചാരം നൽകി. ഈ രാത്രിയിൽ ആശാരഹിതരായി പാതാളത്തിൽ കിടന്ന ആത്മാക്കൾ വലിയ





പ്രകാശം കണ്ടു. ദൈവത്തിന്റെ ആദ്യജാതൻ ഇറങ്ങിച്ചെന്ന് അവരോടു പുനരുത്ഥാനം പ്രസംഗിച്ചു.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(ബ്രോ ദബ്ക്കോലേ കൊയ്മീൻ... എന്ന രീതി)

തൻ ശബ്ദത്താൽ മൃതരായോരെ ജീവിപ്പിച്ചു
ശോഭമയമാം അങ്കി പുനരുത്ഥാനെ നൽകും.✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. അന്ധകാരത്തിൽ കള്ളന്റെമേൽ പ്രകാശം ഉദിച്ചു. ജയകിരീടം സ്തോത്രത്തോടെ മെടഞ്ഞ് അവനു നൽകി. മഹാദുഷ്ടതയിൽ മുഴുകിയിരുന്നവൻ മിശിഹായോട്:'കർത്താവേ നീ നിന്റെ രാജ്യത്തിൽ വരുന്ന മഹാവലിയ ദിവസത്തിൽ എന്നെ ഓർത്തുകൊള്ളണമേ. നിന്റെ നിന്ദയെ കണ്ട ഞാൻ മഹത്ത്വസ്ഥലത്ത് നിന്റെ പ്രാഭവം കാണുമാറാകണമേ' എന്നു പറഞ്ഞു.✠
സർവ്വേശാ...

2. അഗ്നിമയമായ മതിൽ ഭേദിച്ച് അവൻ ചെന്നപ്പോൾ ക്രോബേമാലാഖാ അവന്റെ നേരെ വന്ന് അത്ഭുതത്തോടെ ചോദിച്ചു: 'മനുഷ്യാ നീ എവിടെനിന്നു വരുന്നു? ആരാണു നീ? ഈ തീജ്വാലയുടെ വഴിയിൽകൂടി എങ്ങനെ നീ വന്നു? ദൈവകരങ്ങളാൽ മെന

യപ്പെട്ട ആദാമാണോ നീ? ഏകജാതന്റെ രഹസ്യം വഹിച്ച ശോഭിതനായ ശേത്താണോ നീ? പെട്ടകംമൂലം ഓളങ്ങളെ ജയിക്കുകയും ആത്മീയ സുകൃതത്താൽ കർത്താവിനെ പ്രീതിപ്പെടുത്തുകയും ചെയ്ത നീതി മാനായ നോഹയാണോ നീ? ✠ സർവ്വേശാ...

ജീവൻ നൽകും മൃതരായോർക്കായ് ഉത്ഥാനത്തിൽ
ശോഭാമയമാം അങ്കികളേകും നാഥാ സ്തോത്രം. ✠
സർവ്വേശാ...

## സൂഗീസോ

ക്രോബേമാലാഖയും കള്ളൻ തീത്തൂസും

1. **ഊനീസോ :** കബറിലുള്ള മരിച്ചവരെ സന്ദർശിച്ച് തന്റെ പുനരുത്ഥാനംമൂലം അവർക്ക് പുനരുത്ഥാന ത്തിന്റെ വാഗ്ദാനം നല്കിയ മിശിഹാ വാഴ്ത്തപ്പെട്ട വനാകുന്നു.
2. നിന്റെ ആഗമനത്തിൽ, എന്നെയും നിന്റെ ശാശ്വതരാ ജ്യത്തിൽ ഓർത്തുകൊള്ളണമേ എന്ന് കർത്താവി നോട് കള്ളൻ സംസാരിച്ചപ്പോൾ കുരിശിന്റെ മുമ്പിൽ ഞാൻ വിസ്മയിച്ചു.
3. നിന്റെ ശാശ്വതരാജ്യത്തിൽ നീ മഹിമയോടെ എഴുന്നെ ള്ളുമ്പോൾ ഞാൻ നിന്റെ കൃപ കാണാനിടയാകണ മെന്ന് അവൻ കുരിശിൽവച്ച് ആർത്തുപറഞ്ഞു.
4. സ്ലീബാ അടയാളമാകുന്ന താക്കോൽ കൈവശമാക്കി ക്കൊണ്ട് ചെല്ലുവാൻ സാധിച്ചാൽ തോട്ടത്തിൽനിന്ന് നിഷ്ക്കാസിതനായ ആദാമിനു തീർച്ചയായും അവിടെ പ്രവേശിക്കുവാൻ സാധിക്കും.





5. ആരാണ് നിന്നെ അയച്ചത്? നീ എങ്ങനെ ഇവിടെ എത്തി? എന്നെ വിളിക്കുവാൻ കാരണം എന്ത്? മനുഷ്യാ നീ ആരാണ്? എല്ലാം വിശദമായി പറയുക.
6. ഏതു ശക്തിയാലാണ് നിന്റെ വരവ്? ഈ ഭയങ്കരമായ സ്ഥലത്തേയ്ക്ക് ആർ നിന്നെ അയച്ചു? ആർ നിന്നെ അഗ്നിയുടെ സമുദ്രം കടത്തി? ഏദനിലേക്ക് പ്രവേശിക്കുവാൻ ആർ നിന്നെ അയച്ചു?
7. നീ പറഞ്ഞതുപോലെ നീയൊരു മോഷ്ടാവാണല്ലോ. മോഷണം ഇവിടെ സാദ്ധ്യമല്ല. രൂക്ഷമായ വാൾ ഇവിടെ കാത്തുനിൽക്കുന്നുണ്ട്. നിനക്കു വഴിതെറ്റി പ്പോയോ? മാറിപ്പോകൂ.
8. ഈ സ്ഥലം ഏറ്റം ഭീകരമാണ്. ആർക്കും അമർത്താൻ പറ്റാത്ത കോട്ടകളും എരിതീയും വാളും ചുറ്റുമുണ്ട്. നീ എങ്ങനെ ഇവിടെ വന്നെത്തി?
9. പണ്ട് ആദാം ഈ തോട്ടത്തിൽനിന്ന് നിഷ്ക്കാസിത നായതാണ്. പിന്നീടാരും ഇവിടെ വന്നിട്ടില്ല. നിന്റെ വർഗ്ഗംതന്നെ ഇവിടെനിന്ന് തള്ളപ്പെട്ടു. തർക്കിക്കേണ്ട. പൊയ്ക്കൊള്ളുക.
10. ഇവിടെ മലിനന്മാർക്കു പ്രവേശിക്കാൻ പറ്റുകയില്ല എന്ന് നിനക്കു അറിഞ്ഞുകൂടേ? നീ കൊലപാത കിയും രക്തം ചൊരിയുന്നവനുമാണ്. നിന്നെ ആരാണ് ഈ പരിശുദ്ധ സ്ഥലത്ത് എത്തിച്ചത്?
11. തർക്കിക്കേണ്ട. പൊയ്ക്കൊള്ളുക. ദൈവകല്പന അനുസരിച്ചാണ് ഞാൻ ഇവിടെ നിൽക്കുന്നത്. നിങ്ങ

ളുടെ വർഗ്ഗത്തിൽനിന്ന്, ഈ വാൾകൊണ്ട് ഞാൻ ജീവ വൃക്ഷം രക്ഷിക്കുന്നു.

12. ആദാമിനും ഹൗവ്വായ്ക്കും വീട്ടാനാവാത്ത കടച്ചീട്ട് എഴുതി. ഈ ഭൂമിയിൽ മുള്ളുണ്ടാകുമെന്ന് രാജാവ് മുമ്പുതന്നെ വിധി നൽകുകയും ചെയ്തു.

13. ഭ്രഷ്ടു സംഭവിച്ച ആദാമിന് ഇവിടെ വരുവാൻ അവ കാശമില്ല. വന്നാൽ ചുറ്റിത്തിരിയുന്ന ഈ വാൾ അവ നെ എതിർക്കും. സംശയമില്ല.

14. ഏദനിൽ പ്രവേശിക്കുന്ന പാദങ്ങളുടെ ഒരു ആനന്ദ ദൃശ്യം ഞാൻ കണ്ടു. നിഷ്ക്കാസിതനായിപ്പോയ ആദാ മിന്റെ പാദങ്ങളാണ് അവ.

15. സൃഷ്ടിയായ നിന്റെ വർഗ്ഗത്തോട് കർത്താവ് കോപി ച്ചിരിക്കുകയാണ്. സ്നേഹിതാ, നീ ഇവിടം വിട്ടുപോ കണം. നീ ഈ തോട്ടത്തിന് അന്യനാണ്.

16. ഇതു പരിശുദ്ധസ്ഥലമാണ്. നീ ഇവിടെ പ്രവേശി ക്കുവാൻ പാടില്ല. ദൈവസാന്നിദ്ധ്യത്തിന്റെ മുമ്പിൽ എരിതീയാകുന്ന വാൾ കാവൽ നിൽപ്പുണ്ട്.

17. ആദാമ്മ്യവർഗ്ഗക്കാർ പ്രവേശിക്കാതിരിക്കുവാൻ ഏദൻ തോട്ടത്തിന്റെ മാർഗ്ഗം കാക്കാൻ എരിതീ വാൾ ചുറ്റു ന്നുണ്ടെന്ന് സ്നേഹിതാ നീ വായിച്ചറിഞ്ഞിട്ടില്ലേ?

18. ഏദൻതോട്ടത്തിന്റെ മാർഗ്ഗം കാക്കാൻ ചുറ്റിക്കൊണ്ടി രുന്ന തീ വാൾ കണ്ടപ്പോൾ അവിടെനിന്ന് നിഷ്ക്കാ സിതനായ ആദാം ഭയപ്പെട്ടു. എന്നാൽ നിനക്ക് ഭയ മൊന്നുമില്ലല്ലോ.





19. അഗ്നിമയന്മാരുടെ കൂട്ടങ്ങൾ ഇവിടെ നിൽക്കുന്നു. ഭയ പ്പെടുത്തുന്ന അസംഖ്യം നിരകളും ആയിരങ്ങളുടെ കൂട്ടങ്ങളും ഇവിടെയുണ്ട്. നിനക്ക് അവരുടെ ഇടയിൽ കടന്നുചെല്ലുവാൻ സാദ്ധ്യമല്ല.

20. രക്തത്തിനുവേണ്ടി കൂലിപ്പണി ചെയ്യുന്നവനേ, നിന്നെ ആർ ഇവിടെ എത്തിച്ചു? മനുഷ്യരെ നിഹനിക്കുന്ന വനേ, നിന്നെ ആരാണ് ഇങ്ങോട്ടു വിട്ടത്. മുന്നോട്ട് ആഞ്ഞാൽ ചുറ്റിത്തിരിയുന്ന വാൾ നിന്റെ മേൽ നിപ തിക്കും.

21. എന്നെ നയിച്ചുകൊണ്ടിരിക്കുന്ന പുത്രൻ തമ്പുരാന്റെ കുരിശിനെ ഞാൻ ഒരിക്കലും തള്ളിപ്പറയുകയില്ല. ആ ഉഗ്രസ്ലീബായാൽ സത്യമായും തടസ്സമൊന്നുമില്ലാതെ എനിക്കു ഏദനിൽ പ്രവേശിക്കുവാൻ സാധിക്കും.

22. കൊല്ലപ്പെട്ടവൻ തന്റെ രക്തത്താൽ എന്നെ സാക്ഷി യായി അയച്ചിരിക്കുന്നു. തോട്ടത്തിന്റെ കാവൽ ലഘു വാക്കാൻ അവൻ ആവശ്യപ്പെടുന്നു. നിന്റെ അടയാളം ഭീകരമാണ്. ഞാൻ തിരിച്ചയയ്ക്കുന്നില്ല. അവകാശീ, നീ പ്രവേശിക്കുക.

23. പാപംചെയ്ത് മൃതനായ ആദാമിന്റെ മക്കൾക്ക് വലിയ കാരുണ്യം കൈവന്നിരിക്കുന്നു. ഞാൻ തടയുന്നില്ല. മോഷ്ടാവേ, നീ പ്രവേശിക്കുക. അനുതപിക്കുന്ന പാപികൾക്കെല്ലാംവേണ്ടി വാതിൽ തുറന്നിട്ടിരിക്കുന്നു.

24. ഞാൻ കയ്യിൽ ഏന്തിയിരിക്കുന്ന ഈ വാൾ സ്കീപ്പാ മൂലം നിർമ്മൂലമാക്കപ്പെട്ടിരിക്കുന്നു. തിരിച്ചുവരുന്ന

വരേ, ഭയം കൂടാതെ സന്തോഷപൂർവ്വം നിങ്ങളുടെ തോട്ടത്തിലേക്ക് പ്രവേശിക്കുവിൻ.

25. ആദാമിനെയും മക്കളെയും തിരികെകൊണ്ടുവന്ന ദൈവമേ, കാരുണ്യം അപേക്ഷിച്ച കള്ളനുവേണ്ടി വാതിൽ തുറന്നു കൊടുത്തവനേ, നിനക്കു സ്തോത്രം.

## ഹൂലോലോ – ഏവൻഗേലിയോൻ

ഹാ-ഉ-ഹാ- ഉയിരോടെ ഞാൻ പാതാളത്തെത്തി
കുഴിയാർന്നോരോടൊപ്പം ഞാൻ എണ്ണപ്പെട്ടു. ഹാലേലുയ്യാ.

വായന : മർക്കോ 15:42-16:1

## രണ്ടാം കൗമാ

### കൗമാ

മിശിഹാ തവ കബറാൽ നീക്കി മൃതിനാശം
ഉയിർനല്കടിയാർക്കും കബറിൽ വസിപ്പോർക്കും. ✠✠✠

### എക്ബൊ

ജീവനുള്ളവനും മരിച്ചവനും ജീവിപ്പിക്കുന്നവനും നിന്റെ മരണത്താൽ ഞങ്ങളുടെ മരണത്തെ മായിച്ചുകളയുന്നവനുമേ, നിനക്കു സ്തുതി.

കുറിയേ... കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ – സെദറാ





## കോലോ – 1

1. ജീവസുറ്റവൻ മൃതർമദ്ധ്യേ പ്രവേശിച്ചപ്പോൾ അവർ ഉണർന്നെഴുന്നേറ്റു. ആരാധന മുടങ്ങിയിരുന്ന ആ സ്ഥലത്ത് മരിച്ചവരുടെ പുനരുത്ഥാപകന് അവർ സ്തുതി പാടി. അവൻ അവരുടെ അടുക്കൽ പ്രവേശിച്ചു. കുറ്റം ചെയ്തതിനാലാണ് അവർ മരണക്കാസാ പാനംചെയ്തത്. എന്നാൽ അവൻ കുറ്റം ചെയ്യാതെ തന്നെ അതാസ്വദിച്ചു. അങ്ങനെ തലമുറയായി പെരുകിയിരുന്ന കടം അവൻ വീട്ടി.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

2. രക്ഷകാ, മരണത്തിന്റെ മാർഗ്ഗത്തിൽ നീ കഷ്ടതകൾ അനുഭവിച്ചു. നിന്റെ ആടിനെ തേടി പുറപ്പെടുന്നതിൽനിന്ന് നിന്നെ പിന്തിരിപ്പിക്കുവാൻ കഷ്ടതകൾക്കു കഴിഞ്ഞില്ല. മരിച്ചവരുടെ ഗർത്തത്തിൽ നീ അതിനെ അന്വേഷിച്ചു കണ്ടെത്തി. നീ അതിനെ കൈവിട്ടില്ല. സ്നാനം ചെയ്യുന്നവനെപ്പോലെ നീ പാതാളത്തിലേക്കിറങ്ങി നിന്റെ വിശിഷ്ട സ്വരൂപത്തെ അന്വേഷിച്ചു. അതിനെ കണ്ടപ്പോൾ നിനക്ക് ആശ്വാസമായി. അത് തന്റെ അവകാശമായ തോട്ടത്തിലേക്ക് മടങ്ങി.

## കോലോ – 2

1. രക്ഷകനെക്കുറിച്ച് ഈശായിയുടെ പുത്രനായ ദാവീദ് പ്രസംഗിച്ച വചനം ഇന്നു നിവർത്തിയായി. ഇതാ സ്വതന്ത്രൻ മൃതരുടെ മദ്ധ്യത്തിലായിരിക്കുന്നു. മരിച്ച

വരെ ജീവിപ്പിക്കുന്നവൻ കബറിനുള്ളിൽ. അസൂയ യാൽ ദൈവപുത്രനെ ക്രൂശിച്ച ജറുസലേമേ, നീ സന്തോഷിക്കേണ്ട. എന്തെന്നാൽ അവൻ ഉയിർത്തെ ഴുന്നേറ്റ് നിന്നെയും നിന്റെ മക്കളെയും ജനതകളുടെ ഇടയിൽ ചിതറിക്കുകയും മുഖത്ത് തിരുരക്തം ത ളിച്ച് വിശുദ്ധ സഭയെ പണിയുകയും ചെയ്യും.

ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

2. ഈ രാത്രിയിൽ കർത്താവ് മൃതരുടെ മദ്ധ്യേ പുനരു ത്ഥാനത്തിന്റെ വലിയ ശരണം നൽകി. കബറിൽ പ്രവേശിച്ച് അവൻ പാതാളത്തെ കൊള്ളയിട്ടു. അതി ന്റെ കോട്ടകൾ പൊളിച്ച് അതിന്റെ കോണുകൾ ഇല്ലാ താക്കി. തലമുറകളായി ദുഷ്ടന് അടിമപ്പെട്ടിരുന്ന അടി മയെ മോചിപ്പിച്ച് ജീവനിലേക്ക് തിരിപ്പിച്ചു. വിശ്വാസ മുള്ള സഭയെ സന്തോഷിപ്പിച്ചു. സഭാമക്കൾ നാനാഭാ ഗങ്ങളിലും അവനു നിർമ്മലസ്തുതി ഗീതങ്ങൾ പാടുന്നു.

## ബോത്തേ ദ്ഹാശോ

(ബ്രീക്ക് മോർ ഹാശോക്... എന്ന രീതി)

മരണം രുചിച്ചോൻ ജീവതനൂജൻ
അനശ്വര ധന്യൻ വാഴ്ത്തപ്പെട്ടോൻ.

1. ഈ രാത്രിയിൽ തന്റെ പുത്രിയുടെ മകൻ തന്നോ ടൊപ്പം ആയിരിക്കുന്നതിനാൽ ആദാം സന്തോഷി ക്കട്ടെ. ബലവാനെ ബന്ധിക്കുവാനും അടിമയെ മോചി പ്പിച്ച് പറുദീസായിൽ പ്രവേശിപ്പിക്കാനുമായി അവൻ





പാതാളത്തിൽ താമസിക്കുവാൻവേണ്ടി ആദാമിന്റെ അടുക്കൽ കബറിൽ പ്രവേശിച്ചു.

2. അന്യായമായി കൊല്ലപ്പെട്ട നീതിമാനായ ഹാബേൽ, ജീവസുറ്റവനും മരിച്ചവരെ ജീവിപ്പിക്കുന്നവനുമായ വന്, ഈ രാത്രിയിൽ സ്തുതി പാടി. മരിച്ചവരെ രക്ഷിക്കുവാൻ അവന്റെ മുമ്പിൽ അവൻ മനസോടെ താഴ്ത്തപ്പെട്ടു.

3. സ്വയം മരണം വരിച്ച ജീവസുറ്റവന് സ്തുതി. സ്വന്തം പ്രാണനെ പിതാവിന്റെ കൈകളിൽ ഏൽപ്പിച്ചുകൊ ടുത്ത്, തന്റെ സ്വരൂപത്തിനുവേണ്ടി അവൻ പാതാള ത്തിൽ നിദ്രചെയ്തു. തന്നോടൊപ്പം അതിനെ ദയാ പൂർവ്വം കരേറ്റി നിത്യജീവൻ വാഗ്ദാനം ചെയ്തു.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(ബ്രോ ദബ്ക്കോലേ കൊയ്മീൻ...... എന്ന രീതി)

തൻ ശബ്ദത്താൽ മൃതരായോരെ ജീവിപ്പിച്ചു
ശോഭമയമാം അങ്കി പുനരുത്ഥാനെ നൽകും. ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. പാതാളത്തിലെ മൃതരേ, നവജീവൻ നിങ്ങളുടെ അടു ക്കൽ വന്നിരിക്കുന്നു. നാശസ്ഥലത്തുനിന്ന് ഉണർന്ന് ഉച്ചസ്വരത്തിൽ അവന് സ്തുതി പാടുവിൻ. മരിക്കുവാൻ

ഇഷ്ടം തോന്നിയവന് നിങ്ങൾ സ്തോത്രം പാടുവിൻ. യോഗ്യമായ പ്രകാശം മരണത്തിൽനിന്ന് നിങ്ങളുടെ ശരീരത്തിന്മേൽ ഉദിച്ചിരിക്കുന്നു.✠ സർവ്വേശാ...

2. മണ്ണിൽനിന്ന് ആദാമിനെ മെനഞ്ഞ പിതാവിനു സ്തുതി. മരിച്ചവരുടെ ഇടയിൽ അവനെ സന്ദർശിച്ച പുത്രനു വന്ദനം. പാതാളത്തിലെ നീതിമാന്മാർക്ക് ആശ്വാസമേകിയ പരിശുദ്ധാത്മാവിനു സ്തോത്രം. തങ്ങളെ സന്ദർശിച്ച ജീവദായകന് അവർ സ്തുതി പാടട്ടെ.✠ സർവ്വേശാ...

ജീവൻ നൽകും മൃതരായോർക്കായ് ഉത്ഥാനത്തിൽ
ശോഭാമയമാം അങ്കികളേകും നാഥാ സ്തോത്രം.✠
സർവ്വേശാ...

## മദ്റോശോ

1. ജീവനുള്ളവനും മരിച്ചവരെ ജീവിപ്പിക്കുന്നവനും നിന്റെ മരണത്താൽ ഞങ്ങളുടെ മരണത്തെ മായിച്ചു കളയുന്നവനുമേ, നിനക്കു സ്തുതി.

2. റംസായിൽനിന്നുള്ള യൗസേപ്പെന്ന നീതിമാൻ ചെന്ന് പീലാത്തോസിനോടപേക്ഷിച്ചു: മിശിഹായുടെ ശരീരം എനിക്കു തരുക. ന്യായാധിപാ, സകല ജീവന്റെയും നിക്ഷേപമായവനെ എനിക്കു തരുക. ഞാൻ ന്യായ പൂർവ്വം അവനെ സംസ്ക്കരിക്കാം. യഹൂദർ അവനെ മരത്തിൽ ക്രൂശിച്ചു. അവനെ എനിക്കു വിട്ടുതരിക. ഞാൻ സംപ്രീതനാകും.

3. ജനങ്ങളുടെ ന്യായാധിപാ, മറിയാമിന്റെ പുത്രന്റെ





ശരീരം എനിക്കു വിട്ടുതരുക എന്ന് യൗസേപ്പ് അപേക്ഷിച്ചു. പീലാത്തോസ് യൗസേപ്പിനു ശരീരം വിട്ടു കൊടുത്തു. യൗസേപ്പ് ശരീരം കുരിശിൽനിന്ന് താഴെ യിറക്കി. ആ ജീവദായകനെ കേത്താനകൊണ്ടു ചുറ്റി. മീറയും ചെന്നിനായകവും പരിമളമായി പൂശി. ആ പരാക്രമനെ ഒരു പുതിയ കല്ലറയിൽ സംസ്ക്കരിച്ചു. പ്രവാചകനായ ദാവീദ് പ്രവചിച്ചതുപോലെ, കർത്താവ് അങ്ങനെ കബറിൽ കഴിഞ്ഞിരുന്നവരെ സന്ദർശിച്ചു.

4. ശ്രേഷ്ഠനായ യൗസേപ്പേ, നീ ഏറ്റവും ധന്യനാണ്. ഉന്നതമായ സൗഭാഗ്യമാണ് നീ ആർജ്ജിച്ചിരിക്കുന്നത്. യൂദർ കുരിശിൽ വധിച്ചവന്റെ പ്രഭാപൂരത്താൽ നീ ശോഭിതനായിരിക്കുന്നു. അവനെ കുരിശിൽ മർദ്ദിച്ചെങ്കിലും യൂദർ രുചി നോക്കാത്ത ആ വീഞ്ഞ് നീ കുടിച്ചു. അതിനാൽ നീ ധന്യൻ. ആ വീഞ്ഞിന്റെ സ്വാദാൽ നിന്റെ ആത്മാവ് അത്യന്തം പുളകമാർന്നിരിക്കുന്നു.

5. ആദ്യജാതൻ കബറിൽ വയ്ക്കപ്പെട്ടു. ശപിക്കപ്പെട്ട ആ ജനം തങ്ങളുടെ പാപംമൂലം ഭ്രാന്തരായിത്തീർന്നു. സദാസമയം അവന്റെ മഹത്ത്വം പ്രസംഗിക്കുന്നതിനു പകരം നിഷ്ക്കരുണം അവർ അവന്റെ നിന്ദാഘോഷകരായിത്തീർന്നു. സ്കീപ്പായിൽ അവനെ ആരാധിക്കുകയും അവന്റെ കുരിശിന്റെ മുമ്പിൽ മുട്ടുമടക്കുകയും ചെയ്യുന്നതിനു പകരം അവന്റെ കബറിനു മുദ്ര വയ്ക്കുകയും കാവൽക്കാരെ നിർത്തുകയും ചെയ്തു. അവൻ മരിച്ചവനല്ല, ജീവിക്കുന്നവനാണെന്ന് അവർ

അറിഞ്ഞിരുന്നു എന്നാണ് ഇതിനർത്ഥം. എന്നാൽ പാപം അവരുടെ ബുദ്ധിയെ മറച്ചിരുന്നു.

### ഹുലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാ- ഉയിരോടെ ഞാൻ പാതാളത്തെത്തി
കുഴിയാർന്നോരോടൊപ്പം ഞാൻ എണ്ണപ്പെട്ടു. ഹാലേലുയ്യാ.

വായന : ലൂക്കോ 23:47-56

## മൂന്നാം കൗമാ

### കൗമാ

മിശിഹാ തവ കബറാൽ നീക്കി മൃതിനാശം
ഉയിർനല്കടിയാർക്കും കബറിൽ വസിപ്പോർക്കും. ✠✠✠

### എക്ബൊ

(ആമോ ഉ ആമേ/വാനവർ മാനോർ... എന്ന രീതി)

ഈശസുതൻ പോയ് പാതാളേ - മോചനമറിയിച്ചൊരുനേരം
ബന്ധിതരാത്മാക്കൾ നിന്ന് - ആമോദത്താൽ സ്തുതി പാടി.

കുറിയേ... കുറിയേ... കുറിയേ...

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

### പ്രുമിയോൻ - സെദറാ

### കോലോ - 1

1. എഴുതപ്പെട്ടിരുന്നപ്രകാരം സകലവും നിവർത്തിയായിരിക്കുന്നുവെന്ന്, അവൻ സ്കീപ്പായിൽവച്ച് മുദ്രകു





ത്തിയ രഹസ്യങ്ങളും സാദൃശ്യങ്ങളും ദൃഷ്ടാന്തങ്ങളും ഈ രാത്രിയിൽ നിറവേറി. അങ്ങനെ ഉപമകളാൽ ആത്മീയമായി വയ്ക്കപ്പെട്ടിരുന്ന സാദൃശ്യങ്ങൾക്ക് അറുതി വന്നു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

2. പീഡിതർക്കു കഷ്ടതകളിൽനിന്ന് വിശ്രമിക്കാനുള്ള തുറമുഖമാണ് മരണം. പീഡനങ്ങൾക്ക് അതീതനായവൻ പീഡനമേൽക്കാൻ തിരുമനസായി. യൂദർ തന്നെ നിന്ദിച്ചപ്പോൾ താഴ്മയാൽ അവൻ വായ് തുറന്നില്ല.

### കോലോ - 2

1. ആദാം പൊടിമണ്ണായി കിടക്കുന്നതുകണ്ട് കരുണതോന്നി അവനോടു കർത്താവ് അരുളിച്ചെയ്തു: എഴുന്നേൽക്കുക, ധൈര്യപ്പെടുക, നിന്റെ മക്കൾ കള്ളനോടൊപ്പം സ്കീപ്പായിൽ എന്നെ ക്രൂശിച്ച് അപമാനിച്ചു. ഏദനിൽ നിനക്കു ജീവൻ നൽകാൻ ഞാൻ കബറിനുള്ളിൽ പ്രവേശിച്ചിരിക്കുന്നു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ....

2. സകലത്തെയും കൊള്ളചെയ്തിരുന്ന മരണത്തിന്റെ പട്ടണമായ പാതാളത്തിൽ നീ പ്രവേശിച്ചു. നിന്റെ തിരുശരീരത്തിൽ പരസ്യമായി മരണം സഹിച്ചു എന്നുള്ളത് വെളിപ്പെട്ടിരിക്കുന്നു. നിന്റെ സ്വരൂപത്തെ മൃതിയിൽനിന്ന് രക്ഷിക്കുവാൻ നിനക്കു ദയവുണ്ടായി. മൃതിയാൽ മൃതിയെ കൊല്ലാൻ നീ മൃതിയേറ്റു.

## ബോത്തേ ദ്ഹാശോ

(ബ്രീക്ക് മോർ ഹാശോക്...... എന്ന രീതി)

മരണം രുചിച്ചോൻ ജീവതനൂജൻ
അനശ്വര ധന്യൻ വാഴ്ത്തപ്പെട്ടോൻ.

1. ഈ രാത്രിയിൽ ഈറേ മാലാഖമാരുടെ നാഥൻ മരിച്ചവരുടെ ഇടയിൽ പ്രവേശിച്ചു. അവൻ മരണത്തെ കൊന്ന് പാതാളത്തെ തകർക്കുകയും വീഴ്ചയിൽനിന്ന് ആദാമിനെ കരേറ്റി സ്വന്തം സ്ഥലത്ത് പ്രവേശിപ്പിക്കുകയും ചെയ്തു.

2. പാതാളത്തിൽ ഇറങ്ങി മരിച്ചവരെ സന്ദർശിക്കുകയും നാശത്തിൽനിന്ന് അവരെ എഴുന്നേല്പ്പിക്കുകയും ചെയ്ത ദൈവത്തിന്റെ ഏകജാതന് ഈ രാത്രിയിൽ തിരുസഭയും മക്കളും സ്തുതി പാടട്ടെ.

3. ഈ രാത്രിയിൽ മല്ലന്മാരെ വിഴുങ്ങിയിരുന്ന പാതാള കോട്ടകൾ ശൂന്യമായി. മരണമേറ്റവൻ ഗർജ്ജിച്ച് അതിനെ ചഞ്ചലിപ്പിച്ചു. മരിച്ചവർ ജീവനാദം കേട്ട് ഉച്ചസ്വരത്തിൽ അവനു സ്തുതി പാടി.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ ബാലായിയുടെ ബോവൂസോ

(ദുഷ്ടന്മാരിൽ കാരുണ്യം പൂണ്ടോനേ....... എന്ന രീതീ)

മൃതിയാൽ മർത്യതയേ-ജീവിപ്പിച്ചോനെ
വിഗതർക്കുയിരേകി-മിശിഹാ കൃപ ചെയ്ക. ✠





സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. കർത്താവ് ആദാമിനെ തേടി പാതാളത്തിൽ ഇറങ്ങിച്ചെന്നു. പാതാളം അവന്റെമേൽ വാതിൽ അടച്ച് അതിനുള്ളിൽ അവനെ ഞെക്കികളഞ്ഞിരുന്നു. എന്നാൽ കർത്താവ് വിജയപൂർവ്വം പിതൃസന്നിധിയിൽ കരേറി. ✠
സർവ്വേശാ...

2. ഭക്ഷിക്കുന്നവനിൽനിന്ന് നാശമില്ലാത്ത ഭക്ഷണവും കൈപ്പുള്ളവനിൽനിന്ന് മധുരവും പുറപ്പെട്ടു എന്നു പറഞ്ഞ പരാക്രമിയായ ശിംശോന്റെ കഥ അർത്ഥവത്തായി. ✠ സർവ്വേശാ...

വിണ്ണവർ തൻ നാഥാ, മൺമയരാശയുമേ
കൈക്കൊണ്ടീ കർമ്മം കാരുണ്യം ചെയ്ക. ✠
സർവ്വേശാ...

ഹാലേ... ഹാലേ... ഹാലേ... ദൈവമേ... പേജ് 50

**മറിയാമിന്റെ സ്തോത്രഗീതം** : ലൂക്കോ 1 : 46-55

മറിയാം പറഞ്ഞതെന്തെന്നാൽ... പേജ് 268

## മാവുർബോ

1. മരിച്ച് കബറിലിറങ്ങി പാതാളവും മരണവും കൊള്ളയിട്ടവനെ നാമെല്ലാവരും സ്തുതിക്കണം. തന്റെ സ്കീപ്പായാൽ നമ്മിൽനിന്ന് ന്യായത്തീർപ്പ് മായിച്ചുകളഞ്ഞവനെ നാം വന്ദിച്ച് ഇടവിടാതെ എന്നേക്കും മഹത്ത്വപ്പെടുത്തണം.

2. കഷ്ടതയേറ്റ മനുഷ്യനെപ്പോലെ കബറിനുള്ളിൽ വയ്ക്കപ്പെട്ടവനെ നാമെല്ലാവരും സ്തുതിക്കണം. സ്രഷ്ടാവായ ദൈവമെന്ന നിലയിൽ പാതാളത്തിലെ മൃതർക്ക് ജീവൻ നൽകിയവനെ നാം വന്ദിച്ച് ഇടവിടാതെ എന്നേക്കും മഹത്ത്വപ്പെടുത്തണം.

3. സ്നേഹിതനായ ലാസറിനെ കബറിൽനിന്ന് വിളിച്ച് എഴുന്നേല്പിച്ചവനെ നാമെല്ലാവരും സ്തുതിക്കണം. വിധവാനന്ദനനെ മരണപാശത്തിൽനിന്ന് രക്ഷിച്ചവനെ നാം വന്ദിച്ച് ഇടവിടാതെ എന്നേക്കും മഹത്ത്വപ്പെടുത്തണം. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

4. തന്റെ മരണത്താൽ മരണവും നാശവും പാതാളവും നീക്കിക്കളഞ്ഞവനെ നാമെല്ലാവരും സ്തുതിക്കണം. ആദാമിനും മക്കൾക്കും ജീവനും പുനരുത്ഥാനവും വാഗ്ദാനം ചെയ്തവനെ നാം വന്ദിച്ച് ഇടവിടാതെ എന്നേയ്ക്കും മഹത്ത്വപ്പെടുത്തണം. ആമ്മീൻ

### മസ്മൂറാ 133

സഹോദരന്മാർ ഒരുമിച്ചു വസിക്കുന്നത്... പേജ് 270

### എനിയോനോ

ദൈവമാതാവിന് പ്രകീർത്തിയും... പേജ് 270

### മസ്മൂറാകൾ 149, 150, 148

ഉറങ്ങിയവരേ നിങ്ങൾ ഉണർന്നെഴുന്നേറ്റു... പേജ് 50





### കോലോ

1. അവൻ സ്ലീബായെ തോളിൽ വഹിച്ചു. തന്റെ നന്മകൾക്കു പ്രതിഫലമായി യൂദന്മാർ നൽകിയത് ഇതു മാത്രമായിരുന്നു. അധർമ്മിയെപ്പോലെ കള്ളന്മാരുടെ മദ്ധ്യേ അവനെ ക്രൂശിച്ചു. ആ സംഘത്തെ നിരസിച്ച് അവർക്കുപകരം തിരുസഭയെ വിവാഹനിശ്ചയം ചെയ്തവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

2. ഈ രാത്രിയിൽ വംശത്തലവനായ ആദാം നാശാവസ്ഥയിൽ പ്രകാശം കണ്ടതിനാൽ അവനെ വന്ദിച്ചു. അവനും മക്കളും തങ്ങളുടെ നാഥനെ സ്തുതിച്ചു. മരണത്തിൽനിന്നും നാശച്ചുഴിയിൽനിന്നും അവരെ അവൻ എഴുന്നേൽപ്പിച്ചു. അവനും ഞങ്ങളുടെ രക്ഷയ്ക്കായി അവനെ അയച്ച പിതാവിനും സ്തുതി.

### ബോത്തേ ദ്ഹാശോ

(ബ്രീക്ക് മോർ ഹാശോക്... എന്ന രീതി)

മരണം രുചിച്ചോൻ ജീവതനൂജൻ
അനശ്വര ധന്യൻ വാഴ്ത്തപ്പെട്ടോൻ.

1. ഈ രാത്രിയിൽ മരിച്ചവരുടെ അടുക്കൽ സകലേശ്വരൻ പ്രവേശിച്ച് മയങ്ങി നിദ്രകൊണ്ടു. മരണത്തെ കൊന്ന് പാതാളത്തെ തകർക്കുകയും ആദാമിനെ നാശത്തിൽനിന്നു കരേറ്റി തന്നെ അയച്ചവന്റെ സന്നിധിയിലേക്ക് പ്രവേശിപ്പിക്കുകയും ചെയ്തു.

2. തന്നെ സൃഷ്ടിച്ച് അലങ്കരിച്ചവനെ, തനിക്കുവേണ്ടി മരണം വരിച്ചവനെ, പാതാളത്തിൽ കിടക്കയിൽവച്ച് താൻ ദർശിച്ചവനെ ആസ്പദമാക്കി ആദാം ഈ രാത്രിയിൽ സംസാരിക്കട്ടെ.

3. ഈ രാത്രിയിൽ കർത്താവേ, നിനക്ക് സ്തുതിയും പുകഴ്ചയും വന്ദനവും ഉണ്ടായിരിക്കട്ടെ. എന്തെന്നാൽ ഏദൻതോട്ടത്തിൽവച്ച് ദുഷ്ടൻ നിപതിക്കുകയും, അവിടെവച്ചുതന്നെ നീ അന്വേഷിച്ച് കണ്ടെത്തുകയും ചെയ്ത ആദാമിനെ നീ ജീവിപ്പിച്ചു.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(ബ്രോ ദബ്ക്കോലേ കൊയ്മീൻ...... എന്ന രീതി)

തൻ ശബ്ദത്താൽ മൃതരായോരെ ജീവിപ്പിച്ചു
ശോഭമയമാം അങ്കി പുനരുത്ഥാനെ നൽകും.✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. നാശത്തിൽ നിപതിച്ചിരുന്നവർ സ്കീപ്പായിൽ അവനെ കണ്ടെത്തി. സ്തുതിയും വന്ദനവുമാകുന്ന കിരീടങ്ങൾ അവനു സമർപ്പിച്ചു. ആദ്യമായി വംശത്തലവനായ ആദാമും പിന്നീട് കോമളനായ ശേത്തും, നോഹിന്റെയും അബ്രഹാമിന്റെയും തലമുറയും അടുത്തുവന്ന് അവനെ വന്ദിച്ചു.✠ സർവ്വേശാ...





2. പാതാളത്തിൽ സ്തുതിക്കപ്പെടുവാൻ സ്വമനസാ വധമേറ്റ ജീവസുറ്റവനെ സർവ്വസൃഷ്ടികളും ഉന്നതശബ്ദത്തിൽ സ്തുതിക്കട്ടെ. നീ ജീവൻ നൽകിയ ജീവിച്ചിരിക്കുന്നവരും മരിച്ചവരും നിന്നെ വന്ദിക്കുകയും നിന്നെ അയച്ച പിതാവിനെയും പരിശുദ്ധ റൂഹായെയും വാഴ്ത്തുകയും ചെയ്യട്ടെ.✠ സർവ്വേശാ...

4. ജീവൻ നൽകും മൃതരായോർക്കായ് ഉത്ഥാനത്തിൽ
ശോഭാമയമാം അങ്കികളേകും നാഥാ സ്തോത്രം.✠
സർവ്വേശാ...

**മാലാഖമാരുടെ സ്തുതി** പേജ് 59

## മോറാനേശുമിശിഹാ

## കൗമാ

## വിശ്വാസപ്രമാണം

❖

# ശനി - പ്രഭാതം

## ആരംഭവും കൗമായും

മിശിഹാ തവ കബറാൽ നീക്കി മൃതിനാശം
ഉയിർനല്കടിയാർക്കും കബറിൽ വസിപ്പോർക്കും.✠✠✠

## മസ്മൂറാ 51

ദൈവമേ നിന്റെ കൃപയിൻ പ്രകാരം... പേജ് 3

## എനിയോനോ 1

(ദ്ഹൗ ദഹവോ ബുകറോ.../ ഞങ്ങൾക്കായ് മാനവ ജഢമാർന്ന.../ പീഡകളെ മാനുഷ ജഢമാർന്ന...എന്ന രീതി)

1 സഹജമതായ്-ഉയിരുള്ളൊരു നിലയിൽ
ഞങ്ങൾ-ക്കായ് മൃതിയാൽ ബദ്ധൻ
ദേവാ ദയ ചെയ്തീടണമേ.

2 മരണത്തെ-മനസാ കൈക്കൊണ്ട്
മൃതരെ-ജീവിപ്പിച്ചോനേ
ദേവാ ദയ ചെയ്തീടണമേ.

3 മൃതിഹീനാ-മൃതരേ ഉത്ഥിതനേ
ഞങ്ങൾ-ക്കായ് മൃതിയേറ്റോനേ
ദേവാ ദയ ചെയ്തീടണമേ.





4 ദോഷികണ-ക്കാദാമിനുവേണ്ടി
മൃതലോ-കം പൂണ്ടൊരു
ദേവാ ദയ ചെയ്തീടണമേ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

5 ഞങ്ങൾ തൻ-രക്ഷയെ മുൻ നിർത്തി
കബറിൽ-മൂന്നുദിനം മേവിയ
ദേവാ ദയ ചെയ്തീടണമേ. കുറിയേലായിസോൻ.

## മസ്മൂറാ 63

എന്റെ ദൈവമേ നീ എന്റെ ദൈവമാകുന്നു... പേജ് 64

## എനിയോനോ - 2

1. പാതാളത്തിലെ ആത്മാക്കളോട് നവജീവന്റെ സുവിശേഷവും പുനരുത്ഥാനവും പ്രസംഗിച്ച മിശിഹാതമ്പുരാനേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോട് കരുണയുണ്ടാകണമേ.

2. നിന്റെ മരണത്താൽ മരണമുള്ളവരെ ജീവിപ്പിക്കുകയും പാതാളത്തിലെ ആത്മാക്കൾക്ക് ശരണവും രക്ഷയും ഉദിപ്പിക്കുകയും ചെയ്തവനേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോട് കരുണയുണ്ടാകണമേ.

3. നിന്റെ പ്രവേശനത്താൽ കബറടക്കപ്പെട്ട പരേതർ ആശ്വാസം അനുഭവിച്ചു. അവർ സ്തുതിപാടി സന്തോഷപൂർവ്വം നിന്നെ എതിരേറ്റു. ദൈവമേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോട് കരുണയുണ്ടാകണമേ.

4. പാതാളത്തിലേക്കിറങ്ങിച്ചെന്ന് തന്നിൽ വിശ്വസിച്ച ആത്മാക്കളെ ജ്ഞാനപ്രകാശംകൊണ്ട് നിറച്ച മിശിഹാതമ്പുരാനേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോട് കരുണയുണ്ടാകണമേ.

ബാറെക്മോർ.

പിതാവിനും.... ആദിമുതൽ....

5. മരിച്ച് പാതാളത്തിലേക്കിറങ്ങിച്ചെല്ലുകയും ഞങ്ങളുടെ വർഗ്ഗത്തെ സന്ദർശിക്കുകയും, കൈ പിടിച്ചെഴുന്നേൽപ്പിക്കുകയുംചെയ്ത മിശിഹാതമ്പുരാനേ, നിന്റെ മുമ്പിൽ ഞങ്ങൾ വരുന്നു. ഞങ്ങളോട് കരുണയുണ്ടാകണമേ. കുറിയേലായിസോൻ.

## മസ്മൂറാ 19

ആകാശങ്ങൾ ദൈവത്തിന്റെ മഹത്വത്തെ... പേജ് 66

## എനിയോനോ – 3

(ക്യംതോദെനഹാസ് ബബറീസോ/ ഗോഗുൽത്തായിൽ സോദരരേ...)

1. വിഗതർക്കുയിരേ-കീടാനും
കൈ-ഏറിയ മൃതിയെ-വീഴ്ത്തി
ആശ്വാസമവർക്കേകാനും
ദൈവസുതൻ മൃതി കൈക്കൊണ്ടു
നാ-ഥൻ താൻ സകലേശൻ മഹിമാവിൻ മന്നൻ തന്നെ.

2. ആദാമിനെയും – സുതരെയും
ഭീകര-മരണക്കടലീന്നും കോരിയെടുപ്പാൻ
ജീവേശൻ മൃതി ഗർത്തത്തിൽ
ഇറങ്ങി നമ്മെ രക്ഷിപ്പാൻ
നാ-ഥൻ താൻ സകലേശൻ മഹിമാവിൻ മന്നൻ തന്നെ.

3. സവിധേ മിശിഹാ ചെന്നെത്തി
സം-സ്കൃതരോടൊപ്പം നാഥൻ ചേർന്നു
ജീവൻ കബറിൽ വിതയ്ക്കുകയാൽ
മൃതരിന്നാമോദിക്കട്ടെ
നാ-ഥൻ താൻ സകലേശൻ മഹിമാവിൻ മന്നൻ തന്നെ.

4. മൃതരായോർ സ-വിധം പൂകി
ഇന്നാൾ ജീവൻ നൽകിടുവാനായ്
പാതാളത്തിന്നിരുളറയിൽ
ഉത്ഥാനപ്പനിനീർ വീഴ്ത്തി
നാ-ഥൻ താൻ സകലേശൻ മഹിമാവിൻ മന്നൻ തന്നെ.

5. ഇന്നാൾ ഉടയോൻ – പാതാളം
പൂ-കി മൃതരെല്ലാ-രും
ജീവനെഴും സുവിശേഷം കേ-
ട്ടുടയോനെ നേരിൽ കണ്ടു
നാ-ഥൻ താൻ സകലേശൻ മഹിമാവിൻ മന്നൻ തന്നെ.

ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

6. ഇന്നാൾ സർവ്വാത്മാക്കളുമാ-
പാ-താളത്തിൽ വിൺപ്രഭ കണ്ടു
മൃതിബന്ധന മോചനമാർന്നോർ
അത്യധികം സ്തോത്രം പാടി
നാ-ഥൻ താൻ സകലേശൻ മഹിമാവിൻ മന്നൻ തന്നെ.

കുറിയേലായിസോൻ.

## ഏശയ്യാ 42:10-13, 45:8

കർത്താവിന് ഒരു പുതിയ പാട്ടിനെയും.... പേജ് 69

## എനിയോനോ - 4

(കോലദ് ശുബഹോ.../ ദൈവമുയർത്തു... എന്ന രീതി)

1. മരണമകറ്റിയ-നിജരൂപമതാമാദാമിനെയാ
പാതാളെ സന്ദ-ർശിച്ചാൻ
കനിവൊടു നാഥൻ പ്രതിരൂപത്തെ മോചിപ്പിച്ചാൻ
കല്ലറയിലെ നാശ-ത്തീ-ന്നും.

2 ആദാമാദ്യം പുറകെ സുമുഖൻ ശേത്തും, നീതി
പ്രിയനാകും, നോഹും, സൗ-മ്യൻ
ശേമും ധാർമ്മികനബറാമിസഹക്കൊടുയാക്കോബും
സന്ദർശകനെ- വ-ന്ദിച്ചു.

3 മാനവ ശിഷ്യരൊടൊപ്പമുയിർപ്പതിലാനന്ദിപ്പാൻ
നാഥാ കൃപ നൽകീടേണം
നിൻ വരവിൻ മഹിമാദിനമോർത്തിഹ-നിൻ സ്തുതി
പാടാൻ ഞങ്ങളെയെഴുന്നേല്പിക്കേണം.

ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

4 ഉയിരേകുന്നോൻ കല്ലറയിൽ ചെന്നുത്ഥാനത്തിൽ
പനിനീർതൂവുകയാ-ലി-ന്നാൾ
ആദ്യമതായ് മൃതിയേറ്റു ഹതന്മാർക്കാദ്യജനാകും
ഹാബേലാ-നന്ദിക്കട്ടെ.





## മസ്മൂറാ 88 - എനിയോനോ - 5

എന്റെ രക്ഷയുടെ ദൈവമായ കർത്താവേ, പകലും രാവും നിന്റെ മുമ്പാകെ ഞാൻ നിലവിളിച്ചു.

1. ഈ ദിവസം നമ്മുടെ കർത്താവ് പരാക്രമനെപ്പോലെ പാതാളത്തിൽ നിന്നുകൊണ്ട് ആർത്തുവിളിച്ചു. അതിന്റെ അടിസ്ഥാനം കുലുങ്ങുകയും മരണം ഭ്രമിച്ചു പോവുകയും ചെയ്തു.

എന്തെന്നാൽ എന്റെ പ്രാണൻ തിന്മകൾകൊണ്ട് തൃപ്തിപ്പെടുകയും എന്റെ ജീവൻ പാതാളംവരെ എത്തുകയും ചെയ്തു.

2. ഈ ദിവസം ആദാം സന്തോഷിച്ച് സ്തുതി പാടട്ടെ. അവന്റെ പുത്രൻ മരിച്ചവരുടെ ഇടയിൽ ആയിരിക്കുന്നു.

കുഴിയിലിറങ്ങുന്നവരോടൊന്നിച്ച് ഞാൻ ഗണിക്കപ്പെട്ടു. സഹായമില്ലാത്ത മനുഷ്യനെപ്പോലെ എന്റെ ജീവൻ പാതാളംവരെ എത്തുകയും ചെയ്തു.

3. ഈ ദിവസം കൊല്ലപ്പെട്ടവരിൽ മുമ്പനായ ഹാബേൽ എഴുന്നേറ്റ് മരിച്ചവരെ ജീവിപ്പിക്കുന്നവനും, കൊല്ലപ്പെട്ട് ജീവിച്ചിരിക്കുന്നവനുമേ, സമാധാനത്തോടെ വരിക എന്നു പറഞ്ഞു.

കബറിൽ നിദ്രചെയ്യുന്ന ഹതരെപ്പോലെ ഞാൻ മരിച്ചവരുടെ ഇടയിലായിത്തീർന്നു.

4. ഈ ദിവസം ആദാമിന്റെ നാഥനും സ്വതന്ത്രപുത്രനുമായവൻ മരിച്ചവരുടെ ഇടയിൽ കടന്നു. അവരുടെ അടുക്കലേക്കുള്ള അവന്റെ പ്രവേശനം അവരുടെ അസ്ഥികൾ മനസ്സിലാക്കി.

അവരെ നീ ഓർത്തില്ല. അവർ നിന്റെ കൈകളിൽനിന്നും നഷ്ടപ്പെടുകയും ചെയ്തു.

5. ഈ ദിവസം ജീവദാതാവ് മരിച്ചവരുടെയിടയിൽ കിടക്കുന്നതു കണ്ടപ്പോൾ മരണവും പാതാളവും ഓടി ഒളിച്ചു.

അഗാധക്കുഴിയിലെ ഇരുളിലേക്കും മരണനിഴലിലേക്കും നീ എന്നെ താഴ്ത്തിക്കളഞ്ഞു. നിന്റെ ഓളങ്ങളെയെല്ലാം നീ എന്റെമേൽ വരുത്തി. നിന്റെ ക്രോധം എന്റെമേൽ ഉണ്ടായി.

6. ഈ ദിവസം ഞങ്ങളുടെ ജീവദാതാവ് ഇറങ്ങിച്ചെന്ന് സന്ദർശിച്ചതിനാൽ പാതാളത്തിലുള്ള പരേതർ അത്ഭുതപ്പെട്ടു.

എന്റെ പരിചയക്കാർ എന്നിൽ നിന്നകന്നുകളഞ്ഞു. നീ എന്നെ അവർക്ക് നിന്ദ്യരാക്കിത്തീർക്കുകയും ഞാൻ പുറത്തേയ്ക്ക് വരാത്തവണ്ണം തടയപ്പെടുകയും ചെയ്തു.

7. ഈ ദിവസം പടയാളികൾ ജാഗ്രതയോടെ കബർ സൂക്ഷിച്ചു. എന്നാൽ പ്രതാപവാൻ പാതാളത്തിന്റെ ഓടാമ്പലുകൾ തകർത്തു.

എന്റെ താഴ്മയിൽ ഞാൻ കണ്ണീരൊഴുക്കി. കർത്താവേ, നിത്യവും നിന്നെ ഞാൻ വിളിച്ചു. നിന്റെ അടുക്കലേക്ക്





ഞാൻ എന്റെ കൈകൾ ഉയർത്തി. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

8. ഈ ദിവസം വിശ്വാസിനിയായ സഭ സന്തോഷിക്കട്ടെ. ശരീരവും രക്തവും തനിക്കു നൽകിയ ആദ്യജാതന് അവൾ സ്തുതി പാടട്ടെ. ആമ്മീൻ

## മസ്മൂറാ 113

പ്രകാശത്തിന്റെ സ്രഷ്ടാവിനു സ്തുതി... പേജ് 73

## എനിയോനോ - 6

(മിശിഹാ ജീവിച്ചെഴുന്നേറ്റു...)

1 ഉയിരുള്ളോൻ മൃതിയുള്ളോരേ
കരളലിവാൽ സന്ദർശിച്ചു
പുനരുത്ഥാനവുമഴിയാത്തോ-
രുയിരും വാഗ്ദാനം ചെയ്തു.

2 ഇന്നേ ദിവസം പാതാളം
തന്നിലിറങ്ങി മൃതന്മാരെ
സന്ദർശിച്ചോരു രക്ഷകനെ
നീതിപരന്മാർ കീർത്തിച്ചു.

3 ഉയിരുള്ളോർ മൃതരുടെ മധ്യേ
ദൈവസുതൻ കബറിന്നുള്ളിൽ
സഭയേ മൃതിയാൽ നിൻ സുതരെ
രക്ഷിച്ചോനെ കീർത്തിക്ക.

4 രക്ഷകനാം പ്രാണപ്രദനാൽ
പ്രാണൻ നേടിയ വിഗതന്മാർ

ദൈവാത്മജ കാരുണ്യത്തെ
സന്തോഷത്തൊടു കീർത്തിച്ചു.

5 ഉയിരുള്ളോൻ മൃതരുടെ മദ്ധ്യേ
ദൈവസുതൻ കബറിന്നുള്ളിൽ
സഭയേ മൃതിയാൽ നിൻ സുതരെ
രക്ഷിച്ചോനെ കീർത്തിക്ക.

6 രക്ഷകനാം പ്രാണപ്രദനാൽ
പ്രാണൻ നേടിയ വിഗതന്മാർ
ദൈവാത്മജ കാരുണ്യത്തെ
സന്തോഷത്തൊടു കീർത്തിച്ചു.

7 മൃതലോകത്തിലിറങ്ങിച്ചെ-
ന്നുയിരോനട്ടഹസിച്ചപ്പോൾ
പാതാളക്കോട്ടകളിളകി
മൃതിയും സാത്താനും ഞെട്ടി. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

8 മൃതരേ തലകളുയർത്തിടുവിൻ
കബറിലിറങ്ങിയ ജീവകരൻ
നിങ്ങടെ മുഖധൂളികൾ നീക്കി
പ്രഭയും ശക്തിയുമണിയിക്കും.

## എനിയോനോ – 7

1. കർത്താവേ, നിന്നെ പ്രസവിച്ച മാതാവായ കന്യകമറിയാമിനെ നിന്റെ രാജ്യത്തിൽ നീതിമാന്മാർക്കുള്ള പ്രധാന സ്ഥാനത്തിരുത്തുമ്പോൾ ഞങ്ങളെയും ഓർത്തുകൊള്ളണമേ.





2. ഈ ദിവസം കർത്താവ് പാതാളത്തിലേക്കിറങ്ങിച്ചെന്നു. അവൻ അതിൽ ആർത്തുവിളിക്കുകയാൽ അതിന്റെ അടിസ്ഥാനം ഇളകി. കബറടക്കപ്പെട്ടവരെ അവൻ എഴുന്നേൽപ്പിച്ചു. കർത്താവേ, ഞങ്ങളെ നീ ഓർത്തുകൊള്ളണമേ.

3. ഈ ദിവസം ഉന്നതത്തിൽ അഗ്നിമയന്മാരുടെ കൂട്ടങ്ങൾ ആരുടെ മുമ്പിൽ വിറയ്ക്കുന്നുവോ അവൻ മരിച്ചവരുടെ ഇടയിൽ കിടന്നു. കർത്താവേ, ഞങ്ങളെ നീ ഓർത്തുകൊള്ളണമേ.

4. ഈ ദിവസം തന്റെ നാഥൻ താണിറങ്ങിവന്ന് തന്നെ സന്ദർശിച്ചതിനാൽ വംശത്തലവനായ ആദാം സന്തോഷിച്ച് സ്തുതിപാടട്ടെ. കർത്താവേ, ഞങ്ങളെ നീ ഓർത്തുകൊള്ളണമേ.

5. ഈ ദിവസം പാതാള അറകൾക്കുള്ളിൽ തങ്ങൾക്കുദിച്ച പ്രകാശംകണ്ട് നീതിമാന്മാർ തലകളുയർത്തി. കർത്താവേ, ഞങ്ങളെ നീ ഓർത്തുകൊള്ളണമേ.
ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

6. ഈ ദിവസം പാതാളത്തിൽ പരിഭ്രമം ഉണ്ടായി. മരിച്ചവരെ ജീവിപ്പിക്കുന്നവൻ പാതാളത്തിലേക്ക് ഇറങ്ങിച്ചെന്നതിനാൽ അതിന്റെ അടിസ്ഥാനം ഇളകി. കർത്താവേ, ഞങ്ങളെ നീ ഓർത്തുകൊള്ളണമേ.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ – സെദറാ

## കോലോ - 1

1. ഈ പ്രഭാതത്തിൽ ഭോഷന്മാർ ആരവം ഉണ്ടാക്കി. അന്യായക്കാരുടെ സംഘത്തിൽ രഹസ്യം ആലോചിച്ചു. നീതിമാൻ കൊല്ലപ്പെട്ട് കബറടക്കപ്പെട്ടിരിക്കുന്നു. അവൻ ചിന്തിയ നീതിയുടെ രക്തത്തിൽ നിന്നും അവർക്ക് സംതൃപ്തിയോ, ശാന്തിയോ, അനുഭവിക്കുവാനിടയില്ല. നീതിപൂർവ്വം അവരുടെ ഓർമ്മ നശിപ്പിച്ചവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ബാറെക്മോർ.

പിതാവിനും ... ആദിമുതൽ...

2. ഈ ദിവസം പ്രഭാതത്തിൽ പരേതർക്കു ഭാഗ്യം. ലോക രക്ഷകൻ അവരുടെ അടുക്കൽ ചെന്ന് അവരെ വിളിക്കുകയും, ജീവനും ഉയിർപ്പും അവരോട് അറിയിക്കുകയും ചെയ്തു. അവർ ശിരസുയർത്തി ഇപ്രകാരം പറഞ്ഞു : ഞങ്ങളുടെ പുനരുത്ഥാനത്തിനായി ഇറങ്ങിവന്ന ജീവിക്കുന്നവൻ വാഴ്ത്തപ്പെട്ടവനാകുന്നു.

മൊറിയോ റാഹേം അലൈൻ ഉ ആദാറൈൻ.

## എത്രോ

## കോലോ - 2

1. ഈ ദിവസം പരേതരുടെ ഇടയിൽ സ്വതന്ത്രൻ കിടക്കുന്നു. സ്വമനസാ അവൻ തന്നെത്തന്നെ താഴ്ത്തി. യൂദന്മാർ അവന്റെ കബർ സൂക്ഷിക്കുവാൻ കാവൽക്കാരെ നിർത്തി. ആകാശവും ഭൂമിയും അവനാൽ നിറഞ്ഞിരിക്കെ കബറും അവനെ വഹിച്ചു. അവന്റെ





താഴ്മയ്ക്കു സ്തുതി. സ്വന്തം മരണത്താൽ അവൻ പരേതരെ ജീവിപ്പിക്കുകയും ആദാമിനെയും മക്കളെയും ഉയിർപ്പിച്ച് സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കുകയും ചെയ്തു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

2. ഈ ദിവസം ദൈവം സൃഷ്ടികർമ്മം പൂർത്തിയാക്കി വിശ്രമിച്ചു. ഇന്നു രാജാവ് പാതാളത്തിലേക്ക് ഇറങ്ങി. ജീവിക്കുന്നവൻ പരേതരുടെ ഇടയിൽ ശാന്തനായി വസിച്ചു. സീയോനിൽ അവന്റെ വസ്ത്രങ്ങൾ വിഭജിക്കപ്പെട്ടു. സഭയേ, നീ അടുത്തുചെന്ന് അവന്റെ ശരീരം ഏറ്റുവാങ്ങുക. തന്നെ മത്സരപൂർവ്വം ക്രൂശിച്ചവരുടെ അടിസ്ഥാനം അവൻ ഇളക്കി. സ്ലീബായിൽ ഏറ്റു പറഞ്ഞ നിന്നെ ഇതാ വലതു ഭാഗത്ത് നാട്ടിയിരിക്കുന്നു.

## ബോത്തേ ദ്ഹാശോ

(ബ്രീക്ക് മോർ ഹാശോ... എന്ന രീതി)

മരണം രുചിച്ചോൻ ജീവതനൂജൻ
അനശ്വര ധന്യൻ വാഴ്ത്തപ്പെട്ടോൻ.

1. സംഭ്രമമാർന്നങ്ങോടിച്ചെന്നേൻ
ഗോഗുൽത്തായിൽ അഭയപ്പെട്ടേൻ
നെടുവീർപ്പോടെൻ ഹൃദയം തേങ്ങി
തൻ മാതാവാം മറിയാമും തൻ
സോദരിമാരും കേഴുന്നവിടെ.

2. ഞാൻ വിസ്മിതനായ് ചുറ്റും നോക്കി
ധ്വനിയെന്താണെ-ന്നാരാഞ്ഞീടാൻ

പാരം വേഗം ചാരേ ചെന്നേൻ
അവിടേക്കണ്ടേനേകാത്മജനേ
ചൊല്ലി-ക്കേഴും നാരികളേ ഞാൻ

3. കുരിശിൽ ബലിയായ്ത്തീരാൻ സുതനെ
അയച്ചോൻ താതൻ സ്തുത്യൻ സ്തുത്യൻ
മനസ്സാ മൃതനായ് ലേപനമേറ്റ്
കബറിൽ വയ്ക്കപ്പെട്ടോൻ വന്ദ്യൻ
രഹസ്യം തികയ്ക്കും റൂഹാ സ്തോത്രം.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവുസോ

(ബ്രോ ദബ്ക്കോലേ കൊയ്മീൻ... എന്ന രീതി)

തൻ ശബ്ദത്താൽ മൃതരായോരെ ജീ-വി-പ്പിച്ചു
ശോഭാ-മയമാം അങ്കി പുനരുത്ഥാനെ നൽകും ✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. നാശത്തിൽപ്പെട്ടോരാദാമിൻ പ്രതിരൂപത്തെ
ജീർണ്ണതയിൽനിന്നും കരകേറ്റാനുടയോനായോൻ
സ്വയമായ് ന്യായവിധിയും മൃതിയുമേറ്റോൻ മ്ശീഹാ
പാതാളത്തിൽ ക്ഷയമാർന്നൊരു തൻ സാദൃശ്യത്തെ
ആരാഞ്ഞാഴങ്ങളിലേക്കുടയോൻ താണിറങ്ങി.✠
സർവ്വേശാ...





2. മാനവരഖിലം വാഴ്ത്തിടുന്നു നാഥാ നിന്നെ
നിൻ പ്രകാശമുദയം ചെയ്തു ചിതറി ദുഷ്ടർ
തള്ളപ്പെട്ടോരെ പൂഴിയതിൽനിന്നും വീണ്ടു
നിൻ നാമത്തിനും താതനും റൂഹായ്ക്കും ഞാൻ
സ്തുതിയർപ്പിച്ചീടും നാഥാ നീ കാരുണ്യം ചെയ്.✠
സർവേശാ...

ജീവൻ-നൽകും മൃതരായോർക്കായ് ഉത്ഥാനത്തിൽ
ശോഭാ-മയമാം അങ്കികളേകും നാഥാ-സ്തോത്രം.✠
സർവേശാ...

## ഹൂലോലോ ഏവൻഗേലിയോൻ

ഹാ-ഉ-ഹാ ഉയിരോടെ ഞാൻ പാതാളത്തെത്തി
കുഴിയാർന്നോരൊപ്പം ഞാനെണ്ണപ്പെട്ടു-ഹാലേലുയ്യാ.

വായന : മത്താ 27 : 62 66

## മാനീസോ

കർത്താവേ, നിന്നെ സ്തോത്രം ചെയ്യുന്നതും... പേജ് 77

## കൗമാ

## വിശ്വാസപ്രമാണം

❖

# ശനി - മൂന്നാം മണി

## ആരംഭവും കൗമായും

മിശിഹാ തവ കബറാൽ നീക്കി മൃതിനാശം
ഉയിർനല്കടിയാർക്കും കബറിൽ വസിപ്പോർക്കും.✠✠✠

## എനിയോനോ

(ഏമൊദ്കിസോ.../ ഭാഗ്യം തേ മിശിഹാ... രീതി)

1 പാതാളം-തന്നിൽ മൃതിയേ വീഴ്ത്തി
ഞങ്ങളുടേതാം-വിധിമായിച്ചോ-നേ
ദേവാ ദയ ചെയ്തീടണമേ.

2 മൃതനേപോൽ കബറിൽ ബന്ധിതനായി
ഉയിരുടയോൻ പോൽ-മൃതരായോർക്കേ-കിയ
ദേവാ ദയ ചെയ്തീടണമേ.

3 കല്ലറയിൽ-സവിധമിറങ്ങിച്ചെന്ന്
വിഗതന്മാരേ-ബഹുമാനിച്ചോ-നേ
ദേവാ ദയ ചെയ്തീടണമേ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

4 തൻ മൃതിയാൽ മരണത്തെയും നാശത്തെയും
നരകത്തെയും നിഹനിച്ചോ-നേ
ദേവാ ദയ ചെയ്തീടണമേ.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ





## പ്രുമിയോൻ-സെദറാ
## കോലോ

1. ജീവിക്കുന്നവൻ പരേതരുടെ ഇടയിൽ സ്വമനസാ ബന്ധിക്കപ്പെട്ടു. നമ്മുടെ രക്ഷയ്ക്കുവേണ്ടി ദൈവപുത്രൻ കബറിനുള്ളിലായി. മരണമുള്ള നമ്മെ ജീവിപ്പിക്കുവാൻ തന്റെ ശ്രേഷ്ഠതയെ താഴ്ത്തി അവൻ സ്ലീബായുടെ കഷ്ടതകൾ സഹിച്ചു. അങ്ങനെ എല്ലാ പരേതരും ആശ്വാസം പ്രാപിച്ചു. സ്നേഹത്തോടെ കബറിൽ ഇറങ്ങി തങ്ങളെ സന്ദർശിച്ചവന് അവർ ഉണർന്നെഴുന്നേറ്റ് യോഗ്യമായ സ്തുതികൾ പാടി. ബാറെക്മോർ.

പിതാവിനും ... ആദിമുതൽ...

2. പാതാളത്തിൽ പരേതരുടെ ഇടയിൽ മിശിഹാ ജീവിക്കുന്നവനായി വസിച്ചു. ദാവീദേ, എഴുന്നേൽക്കുക. നിന്റെ കിന്നരമെടുത്ത് സ്തുതിപാടുക. ഇതാ പരിശുദ്ധാത്മശക്തിയാൽ നീ ചെയ്ത പ്രവചനം നിറവേറിയിരിക്കുന്നു. മിശിഹാ പരേതരുടെ ഇടയിലേക്ക് ഇറങ്ങിച്ചെന്ന് ആദാമിനെ സന്ദർശിച്ചു. ജീവിക്കുന്നവൻ പരേതരുടെയിടയിൽ; സ്വതന്ത്രൻ പാതാളത്തിൽ കിടന്നു. അവനും അവനെ അയച്ച പിതാവിനും സ്തുതി. കർത്താവേ, ഞങ്ങളോട് കരുണ ചെയ്യണമേ.

## ബോത്തേ ദ്ഹാശോ

(ബ്രീക്ക് മോർ ഹാശോക്...... എന്ന രീതി)

മരണം രുചിച്ചോൻ ജീവതനൂജൻ
അനശ്വര ധന്യൻ വാഴ്ത്തപ്പെട്ടോൻ.

1. ഇന്നേ ദിവസം നീതിജ്ഞന്മാർ
കബറിന്നുള്ളിൽ തലകളുയർത്തി
ദൈവസുതനും വന്ദ്യനുമാകും
അവകാശിക്ക് സ്തുതികൾ പാടി
മൃതരെ സന്ദർശിച്ചതിനാലെ.

2. നിൻ കാര്യം മുന്നേ ചൊന്നോരാം
ആദാം ഹാബേൽ ഇസഹക്ക് യാക്കോബ്
മൂശാ യോശുവാ ശമുവേൽ ദാവീദ്
എന്നുള്ളോർതൻ അസ്ഥികളിൻമേൽ
നിൻ തേജസ്സിന്നുദിപ്പിച്ചല്ലോ.

3. സ്വയമേ സ്ക്കീപ്പുസായ്ക്കായ് വന്ന
അദൃശ്യൻ നിത്യൻ കബറിലൊതുങ്ങി
നാഥാ നിനക്കായ് മഹിമ കിരീടം
അർപ്പിക്കട്ടെ നിൻ ഇടവകയും
താതസുതാത്മാവെ വാഴ്ത്തട്ടെ.

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ ബാലായിയുടെ ബോവൂസോ

(ദുഷ്ടന്മാരിൽ കാരുണ്യം... നാലാം രാഗം/ ഈ നാൾ ന്യാസനേ...)

1 ഹാശായാലിവരെ രക്ഷിച്ച മിശിഹാ
കൈക്കൊണ്ടീ കർമ്മം കാരുണ്യം ചെയ്ക.





2 ബലവാനാം നാഥൻ താഴേക്കെഴുന്നള്ളി
ആദാം ഹവ്വായും സന്തോഷിക്കട്ടെ

3 കാരുണ്യം തോന്നി അവരെ മക്കളെയും
കബറിന്നീ ദിവസം കരകേറ്റീടുകയാൽ.

4 സുതനെ അയച്ചോനാം താതനു സ്തുതി നിത്യം
മൃതരെ ദർശിച്ച പുത്രന്നായ് സ്തോത്രം

5 പരിശുദ്ധാത്മന്നും സ്തുതി ഉയരട്ടെന്നും
സർവ്വസൃഷ്ടികളിൽനിന്നും എന്നേക്കും.

6 വിണ്ണവർ തൻ നാഥാ മണ്മയരാശയുമേ
കൈക്കൊണ്ടിക്കർമ്മം കാരുണ്യം ചെയ്ക.

## ഹൂലോലോ ഏവൻഗേലിയോൻ

ഹാ-ഉ-ഹാ വീരജനം നിന്നെ സ്തോത്രം ചെയ്യും
നിൻ കൃപയെ കബറുകൾ വിവരിക്കും-ഹാലേലുയ്യാ.

വായന : മത്താ 27:62-66

## കൗമാ

## വിശ്വാസപ്രമാണം

❖

# ശനി – ആറാംമണി

## ആരംഭവും കൗമായും

മിശിഹാ തവ കബറാൽ നീക്കി മൃതിനാശം
ഉയിർനല്കടിയാർക്കും കബറിൽ വസിപ്പോർക്കും.✠✠✠

## എനിയോാനോ

1. പാതാളത്തിലേക്ക് ഇറങ്ങിച്ചെല്ലുകയും പുനരുത്ഥാനത്തിന്റെ പനിമഞ്ഞ് തളിച്ച് മരിച്ചവരുടെ അസ്ഥികളെ ആനന്ദിപ്പിക്കുകയും ചെയ്ത മിശിഹാതമ്പുരാനേ, നിന്റെ സന്നിധിയിൽ ഞാൻ അടുത്തുവരുന്നു. എന്നോട് കരുണയുണ്ടാകണമേ.

2. മരിച്ചവരുടെ ഇടയിലേക്ക് പ്രവേശിക്കുകയും നിന്റെ ദർശനത്തിന് നോക്കിപ്പാർത്തിരുന്ന മൃതരായ നീതിമാന്മാരെ ആശ്വസിപ്പിക്കുകയും ചെയ്ത മിശിഹാതമ്പുരാനേ, നിന്റെ സന്നിധിയിൽ ഞാൻ അടുത്തു വരുന്നു. എന്നോട് കരുണയുണ്ടാകണമേ.

3. മരിച്ചവനെപ്പോലെ ഞങ്ങൾക്കുവേണ്ടി ശരീരത്തിൽ മരണം വരിക്കുകയും സ്വന്തം മരണത്താൽ മരണത്തെ കൊല്ലുകയും ചെയ്ത മിശിഹാതമ്പുരാനേ, നിന്റെ സന്നിധിയിൽ ഞാൻ അടുത്തുവരുന്നു. എന്നോട് കരുണയുണ്ടാകണമേ.





4. ആദാമിനെ അടിമത്തത്തിൽനിന്ന് രക്ഷിക്കുവാൻ സ്നേഹപൂർവ്വം കബറിലേക്ക് ഇറങ്ങിയ മിശിഹാതമ്പുരാനേ, നിന്റെ സന്നിധിയിൽ ഞാൻ അടുത്തുവരുന്നു. എന്നോട് കരുണയുണ്ടാകണമേ. ബാറെക്മോർ.

   പിതാവിനും... ആദിമുതൽ....

5. സ്വന്തം മരണത്താൽ പാപികളെ ജീവിപ്പിക്കുകയും ഞങ്ങളുടെ മർത്യകുലത്തിന് ഉയിർപ്പിന്റെ പ്രത്യാശ നല്കുകയും ചെയ്തവനേ, നിന്റെ സന്നിധിയിൽ ഞാൻ അടുത്തുവരുന്നു. എന്നോട് കരുണയുണ്ടാകണമേ.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ – സെദറാ

## കോലോ

1. ആദാമിന്റെ സ്രഷ്ടാവ് അവനെ നവീകരിക്കുവാൻവേണ്ടി കൃപാപൂർവ്വം അവന്റെ അടുക്കൽ പ്രവേശിച്ചു. തന്നോടൊപ്പം അവനെ സ്വർഗ്ഗത്തിൽ കയറ്റി പിതാവിന്റെ മഹത്ത്വസ്ഥലത്ത് വസിപ്പിച്ചു. മരണത്താൽ ബന്ധിക്കപ്പെട്ടിരിക്കുന്നവനെ പുറത്തുകൊണ്ടുവരുകയും കബറടക്കപ്പെട്ടവർക്ക് ധൈര്യവും പ്രത്യാശയും നല്കുകയും ചെയ്തു. ബാറെക്മോർ.

   പിതാവിനും... ആദിമുതൽ...

2. പാതാളത്തിന്റെ മടിയിൽ നിദ്ര പ്രാപിച്ചിരുന്നവർക്ക്

ഇന്ന് പ്രത്യാശയുണ്ടായി. അവർക്ക് പ്രകാശം ഉദിക്കുകയും പാപാന്ധകാരം നീങ്ങിപ്പോകുകയും ചെയ്തു. തങ്ങളുടെ അടുക്കൽ ഇറങ്ങിച്ചെന്നവന് അവർ സ്തുതി പാടി. അത്യാഗ്രഹിയായ മരണത്തിന്റെ അധീനതയിൽനിന്ന് അവരുടെ ശരീരങ്ങൾ അവൻ ജീവിപ്പിച്ചു.

## ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്..... എന്ന രീതി)

1. മരണം രുചിച്ചോൻ ജീവതനൂജൻ
അനശ്വര ധന്യൻ വാഴ്ത്തപ്പെട്ടോൻ.

2. തൻ മരണത്താലാദാമിനെ
വീണ്ടു പറുദീസയിലേറ്റി
തിരുസഭയും തൻ സർവ്വഗണവും
സന്തോഷിച്ചാനന്ദിക്കട്ടെ
സ്തുതി ഉയരട്ടെ അവരിൽനിന്നും.

3. ഏകാത്മജൻ തൻ ദൃഷ്ടാന്തം
ഇന്നേദിവസം നിവൃത്തിയായി
നിർമ്മലസഭയും തനയർഗണവും
യാചിക്കുന്നു കടപരിഹാരം
ശാന്തിയുമെങ്ങും നിറയുവതിന്നായ്.

4. കർത്താവേ നിൻ സൃഷ്ടികളീന്നും
സ്തുതി കീർത്തനമങ്ങുയർന്നീടട്ടെ
ഉപമകളാലും സൂചനയാലും





താതന്മാരും നയവാന്മാരും
സ്തുതി അർപ്പിക്കട്ടെന്നെന്നേക്കും.

5. നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

## മാർ യാക്കോബിന്റെ ബോവൂസോ

(ബ്രോ ദബ്ക്കോലേ കൊയ്മീൻ..... എന്ന രീതി)

1. തൻ ശബ്ദത്താൽ മൃതരായോരെ ജീ-വി-പ്പിച്ചു
ശോഭാ-മയമാം അങ്കി പുനരുത്ഥാനെ നൽകും.✠
സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

2. യൗനാനെ മത്സ്യം എന്നതുപോൽ അവനെ മൃത്യു
തന്നിലേറ്റു മൂന്നാം നാളിൽ വിടുതൽ നല്കി
ജീവനുള്ളവൻ മൂന്നുദിനം പാതാളത്തിൽ
മേവി ജയവീര്യത്തോടവൻ ഉത്ഥിതനായി.✠
സർവ്വേശാ...

3. ഈറേ ദൂതർതൻ സ്തുതിവിട്ട് തിരുമനസ്സാലെ
ആദത്തെ സന്ദർശിച്ചോനെ നാഥാ സ്തോത്രം
തൻ രൂപത്തെ രക്ഷിപ്പാനായ് വന്നോൻ നാഥാ
വാനവർ മാനവരീന്നും നിത്യം സ്തുതിയേറട്ടെ.✠
സർവ്വേശാ...

4. ജീവൻ-നൽകും മൃതരായോർക്കായ് ഉത്ഥാനത്തിൽ
ശോഭാ-മയമാം അങ്കികളേകും നാഥാ-സ്തോത്രം.✠
സർവ്വേശാ...

## ഹൂലോലോ - ഏവൻഗേലിയോൻ

ഹാ-ഉ-ഹാ വീരജനം നിന്നെ സ്തോത്രം ചെയ്യും
നിൻ കൃപയെ കബറുകൾ വിവരിക്കും-ഹാലേലുയ്യാ.

വായന : മത്തായി 27 : 62 - 66

## കൗമാ

## വിശ്വാസപ്രമാണം

❖



# ശനി - ഒൻപതാംമണി

## ആരംഭവും കൗമായും

മിശിഹാ തവ കബറാൽ നീക്കി മൃതിനാശം
ഉയിർനല്കടിയാർക്കും കബറിൽ വസിപ്പോർക്കും. ✠✠✠

## എനിയോനോ

1. ഇന്ന് നമ്മുടെ രക്ഷകൻ മരിച്ചവരുടെ ഇടയിൽ കിടക്കുകയും അഗാധക്കുഴിയിൽനിന്ന് ആദാമിനെ ഉയിർപ്പിക്കുകയും ചെയ്തു.
2. നമുക്കുവേണ്ടി ശരീരത്തിൽ പീഡയനുഭവിച്ച കർത്താവിന്റെ ശരീരം പീലാത്തോസിൽനിന്നും യാചിച്ച യൗസേപ്പേ, നിനക്കു ഭാഗ്യം.
3. നീ നിന്റെ നാഥനെ കേത്താനശീലകളാൽ ചുറ്റിപ്പൊതിയുകയും മരിച്ചവനെ എന്നപോലെ പുതിയ കബറിൽ വയ്ക്കുകയും ചെയ്തു.
4. മിശിഹായെ ക്രൂശിച്ച യൂദന്മാർ ദുഃഖിക്കുന്നു. യൗസേപ്പ് സന്തോഷത്തോടെ അവന്റെ ശരീരം സംസ്കരിക്കുന്നു. ബാറെക്മോർ.
പിതാവിനും... ആദിമുതൽ...

5. ഞങ്ങളുടെ രക്ഷകാ, നിന്റെ സമാധാനവും ശാന്തിയും ഞങ്ങൾക്ക് നല്കണമേ. നിന്റെ കരുണയാൽ ഞങ്ങളുടെ കടങ്ങൾ ക്ഷമിക്കണമേ.

ശുശ്രൂഷകൻ : സ്തൗമെൻകാലോസ്
ജനം : കുറിയേലായിസോൻ

## പ്രുമിയോൻ - സെദറാ

### കോലോ

1. അവർ കലിപൂണ്ട് മരത്തിൽ അവനെ ക്രൂശിച്ച ദിവസം നമ്മുടെ രക്ഷകന്റെ പാർശ്വത്തിൽനിന്നും മധു പൊട്ടിയൊഴുകി. അതുമൂലം ജനതകൾ രക്ഷ പ്രാപിക്കുകയും അവരുടെ കടങ്ങൾ പരിഹരിക്കപ്പെടുകയും ചെയ്തു. എന്നാൽ സ്വജനമാകട്ടെ കറപുരണ്ട വരായിതീർന്നു. ബാറെക്മോർ.
പിതാവിനും... ആദിമുതൽ...

2. കർത്താവേ, ഞങ്ങളുടെ രക്ഷയ്ക്കായി നീ സഹിച്ച എളിമമൂലം സ്വർഗ്ഗീയരും ഭൗമികരും നിന്റെ പിതാവിനെ സ്തോത്രം ചെയ്യുന്നു. എന്തെന്നാൽ ഞങ്ങൾക്കുവേണ്ടി നീ സ്ലീബായിൽ മരിക്കുകയും ഞങ്ങളെ ജീവിപ്പിക്കുവാനായി പാതാളത്തിലേക്ക് ഇറങ്ങുകയും ചെയ്തു.

### ബോത്തേ ദ്ഹാശോ

(ബ്രീക് മോർ ഹാശോക്..... എന്ന രീതി)

മരണം രുചിച്ചോൻ ജീവതനൂജൻ
അനശ്വര ധന്യൻ വാഴ്ത്തപ്പെട്ടോൻ.





1. പ്രാപിക്കട്ടെ പുത്രശോഭ
നിൻ സേനയാം സുരനരവൃന്ദം
ക്രമമാക്കണമേ-വാസം നാഥാ
നാഥാ നന്മ വർദ്ധിപ്പിക്ക
സ്തുതിക്കും ഞങ്ങൾ സാദരമെന്നും.

2. വർദ്ധിപ്പിക്ക ശൈനോ ശ്ലോമ്മോ
അങ്ങേ സഭയിൽ ഈശോ നാഥാ
പാരിടത്തിൽ കർത്തൃനാഥാ
കൃപയേകണമേ നിന്നെ വാഴ്ത്താൻ
എൻ രക്ഷകനേ സർവ്വാധീശാ .

3. മാതാവിന്നും ശുദ്ധന്മാർക്കും
നിബിയർ ശ്ലീഹർ സഹദേന്മാർക്കും
ഉളവാകട്ടെ നല്ലോരോർമ്മ
നിന്നെക്കാത്തങ്ങമരും മൃതരെ
ആ വൃന്ദത്തിൽ ചേർത്തീടേണം

നിന്നെ വിധിച്ചോർ വിധിയേൽക്കുമ്പോൾ
വിധിയേൽക്കല്ലേ നാഥാ ഞങ്ങൾ.
മൊറിയോറാഹേം അലൈൻ ഊ ആദാറൈൻ

### മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എസറാഹമ്മേലൈൻ... എന്ന രീതി)

കർത്താവേ കൃപചെയ്യണമേ
മൃതിയാലടിയാരെ വീണ്ട
മിശിഹാ മരണം ഞങ്ങൾക്കായ്
രുചിച്ചോനെ പുണ്യം നൽക. ✠

സർവ്വേശാ കൃപ ചെയ്യണമേ
നാഥാ ദയ ചെയ്തീടേണമേ.

1. വരുവിൻ നിങ്ങൾ കുമ്പിടുവിൻ
കർത്തൻ തന്നുടെ സ്ക്കീപ്പായെ
കബറിലടഞ്ഞൊരു നാവുകളാൽ
സ്തുതികൾ നിത്യം പാടിടുവിൻ.✠ സർവ്വേശാ...

2. മൃതിയെ വെന്നൊരു ജയവീര്യാ
കൃപയെന്മേലുണ്ടാകണമേ
ഇഹപരലോകങ്ങളിൽ നിന്റെ
കൃപ ഞങ്ങളിലുണ്ടാകണമേ.✠ സർവ്വേശാ...

കർത്താവേ കൃപചെയ്യണമേ, മൃതിയാലടിയാരെ വീണ്ട...✠
സർവ്വേശാ...

## ഹൂലോലോ – ഏവൻഗേലിയോൻ

ഹാ–ഉ–ഹാ വീരജനം നിന്നെ സ്തോത്രം ചെയ്യും
നിൻ കൃപയെ കബറുകൾ വിവരിക്കും–ഹാലേലുയ്യ.

വായന : മത്താ : 27:62–66

## കൗമാ

മിശിഹാ തവ കബറാൽ നീക്കി മൃതിനാശം
ഉയിർനല്കടിയാർക്കും കബറിൽ വസിപ്പോർക്കും. ✠✠✠

## വിശ്വാസപ്രമാണം

## ഹൂത്തോമോ

❖